ക്രൈസ്തവ കാഹളം
2020 ഫെബ്രുവരി

# കാതോലികവും ശ്ലൈഹികവും ഏകവും വിശുദ്ധവുമായ സഭയിൽ ഞാൻ വിശ്വസിക്കുന്നു

സ്പെഷ്യൽ സ്റ്റോറി

## ഫാസിസം VS ഫാസിസം

## ലൂർദ്ദ് മാതാവ്





കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. സ്വീകാര്യമായ സമയത്തു നിന്റെ ദാസ്യതയും കന്യത്വവും അവിടുന്നു മാനിച്ചു ഫലവത്താക്കി. അതിനാൽ രക്ഷയുടെ ദിവസം പാപികളായ ഞങ്ങൾക്കു വന്നുചേർന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കു വേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.

# ഇന്റർചർച്ച് കൗൺസിൽ മീറ്റിംഗ്

മേജർ ആർച്ചുബിഷപ്പ്സ് ഹൗസ്

പട്ടം, തിരുവനന്തപുരം - ജനുവരി 17, 2020



ഇരിക്കുന്നവർ

ഇടത്തുനിന്ന്: കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവാ (മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ മേജർ ആർച്ചുബിഷപ്പ്), ബിഷപ്പ് ഡോ. ഉമ്മൻ ജോർജ്ജ് (സി. എസ് .ഐ. കൊല്ലം, കൊട്ടാരക്കര മഹായിടവക), ഡോ. ജോസഫ് മാർത്തോമാ മെത്രാപ്പോലീത്ത (മലങ്കര മാർത്തോമാ സുറിയാനി സഭയുടെ പരമാദ്ധ്യക്ഷൻ) കർദ്ദിനാൾ മാർ ജോർജ് ആലഞ്ചേരി (സീറോ മലബാർ സഭയുടെ മേജർ ആർച്ചുബിഷപ്പ്) പ്രസിഡന്റ് - ഇന്റർ ചർച്ച് കൗൺസിൽ, ഡോ. മാർ അപ്രേം മെത്രാപ്പോലീത്ത (കൽദായ സുറിയാനി സഭയുടെ മെത്രാപ്പോലീത്ത, ആർച്ചുബിഷപ്പ് സൂസപാക്യം (തിരുവനന്തപുരം ലത്തീൻ അതിരൂപതാദ്ധ്യക്ഷൻ), ആർച്ചുബിഷപ്പ് മാർ ജോസഫ് പെരുന്തോട്ടം (ചങ്ങനാശ്ശേരി അതിരൂപതാദ്ധ്യക്ഷൻ), ബിഷപ്പ് യൂഹാനോൻ മാർ ക്രിസോസ്റ്റം (പത്തനംതിട്ട രൂപതാ മുൻ അദ്ധ്യക്ഷൻ)

നിൽക്കുന്നവർ

ഇടത്തുനിന്ന്: റവ. ഫാ. ബോവസ് മാത്യു (പബ്ലിക് റിലേഷൻസ് ഓഫീസർ, തിരുവനന്തപുരം മേജർ അതിരൂപത), മോൺ. ചെറിയാൻ താഴമൺ (തിരുവല്ലാ അതിരൂപതാ വികാരി ജനറൽ), ബിഷപ്പ് വിൻസന്റ് സാമുവൽ (നെയ്യാറ്റിൻകര രൂപതാദ്ധ്യക്ഷൻ), ബിഷപ്പ് ആർ. ക്രിസ്തുദാസ് (തിരുവനന്തപുരം ലത്തിൻ അതിരൂപതാ സഹായ മെത്രാൻ), ബിഷപ്പ് ജോഷ്വാ മാർ ഇഗ്നാത്തിയോസ് (മാവേലിക്കര രൂപതാദ്ധ്യക്ഷൻ, വൈസ് പ്രസിഡന്റ് - സി.ബി.സി.ഐ), ബിഷപ്പ് മാർ സെബാസ്റ്റ്യൻ വാണിയപുരക്കൽ (സീറോ മലബാർ സഭാ കൂരിയ മെത്രാൻ), ബിഷപ്പ് ജോസഫ് മാർ ബർണബാസ് (മാർത്തോമാ സഭാ കൊല്ലം-തിരുവനന്തപുരം ഭദ്രാസനാദ്ധ്യക്ഷൻ), ബിഷപ്പ് തോമസ് മാർ യൗസേബിയോസ് (പാറശാല രൂപതാദ്ധ്യക്ഷൻ), ബിഷപ്പ് സിൽവസ്റ്റർ പൊന്നുമുത്തൻ (പുനലൂർ രൂപതാദ്ധ്യക്ഷൻ), ബിഷപ്പ് മാർ ഔഗിൻ കുര്യാക്കോസ് ( കൽദായ സുറിയാനി സഭയുടെ സഹായ മെത്രാൻ), റവ. ഡോ. ജോർജ്ജ് മഠത്തിപറമ്പിൽ (പ്രീസ്റ്റ് സെക്രട്ടറി, ഇന്റർ ചർച്ച് കൗൺസിൽ)

വാല്യം 81
ലക്കം 2
2020 ഫെബ്രുവരി
ക്രൈസ്തവ
കാഹളം
മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പ്രഥമ പ്രസിദ്ധീകരണം

## ഉള്ളടക്കം





എഡിറ്റോറിയൽ



പിതൃമൊഴി



എഡിറ്റോറിയൽ

# കർത്താവിന്റെ സഭ

കർത്താവിന്റെ സഭയെക്കുറിച്ചാണ് ഈ ലക്കം കാഹളം ചർച്ചചെയ്യുന്നത്. സഭ കാതോലികവും ശ്ലൈഹീകവും ഏകവും വിശുദ്ധവുമാണ്. വിവിധ വ്യത്യസ്ത സഭാ വിഭാഗങ്ങൾ ഏറ്റു ചൊല്ലുന്ന വിശ്വാസപ്രമാണത്തിൽ ഇത് രേഖപ്പെടുത്തിയിട്ടുണ്ട്. നൂറ്റാണ്ടുകളായി കോടാനുകോടി വിശ്വാസികൾ വിവിധ ആരാധനാക്രമങ്ങളിലും ഭാഷകളിലും വ്യത്യസ്തമായ പാരമ്പര്യങ്ങളിലും ഒരേ വിശ്വാസമാണ് ഏറ്റു പറയുന്നത്. കർമ്മപരിപാടികളിലും വിവധ സാമൂഹിക വിഷയങ്ങളിലും വ്യത്യസ്തമായ നിലപാടു പുലർത്തിയാലും ഒരേ വിശ്വാസം ഏറ്റു പറയുന്നതിൽ അനേകം സഭകൾ ശ്രദ്ധിച്ചിട്ടുണ്ട്. എന്നാൽ ഏറ്റുപറഞ്ഞ വിശ്വാസത്തിൽ കലർപ്പുണ്ടായപ്പോൾ സഭകൾ ഭിന്നിക്കുവാനും വ്യത്യസ്ത സഭകളായി പിൽക്കാലത്ത് രൂപീകരിക്കപ്പെടുവാനും ഇടയായി. കർത്താവിന്റെ ശരീരമായ സഭയിൽ ധാരാളം മുറിവുകൾ സൃഷ്ടിക്കപ്പെട്ടു. മുറിവുകൾ ഉണക്കി ആ കർത്താവിന്റെ ശരീരമാകുന്ന സഭാഗാത്രം കൂടുതൽ തിളക്കത്തോടെ ലോകത്ത് പ്രകാശിക്കേണ്ട സമയമായിരിക്കുന്നു.

ഇന്ന് സഭയിലെ ഉത്തരവാദിത്വപ്പെട്ടവരെക്കാൾ സഭയുടെ അജണ്ടകളും കർമ്മപരിപാടികളും നിശ്ചയിക്കാൻ ആവേശപൂർവ്വം ഇറങ്ങിതിരിച്ചിരിക്കുന്നത് സഭയുമായി യതൊരു ബന്ധമോ ഉത്തരവാദിത്വങ്ങളോ ഇല്ലാത്തവരാണ്. ചാനലുകളുടെ അന്തിചർച്ച മാത്രം തൊഴിൽ രംഗമായി എടുത്തിട്ടുള്ള മറ്റ് ജോലിയും വേലയും ഇല്ലാത്തവർ ദയവു ചെയ്ത് കർത്താവിന്റെ സഭയുടെ അജണ്ടകളും കർമ്മപരിപാടികളും നിശ്ചയിക്കുന്നതിൽ നിന്ന് പിൻമാറണം. നിങ്ങളോട് അഭിപ്രായം ചോദിച്ചോ, അഭിപ്രായം അനുസരിച്ചോ നിശ്ചയിക്കേണ്ട ഒന്നല്ല അത്. സാർവ്വത്രിക സഭ മുതൽ അതിന്റെ അടിസ്ഥാന ഘടകമായ ഇടവക ദൈവാലയങ്ങൾ വരെ അതിന് ശക്തമായ, കെട്ടുറപ്പുള്ള സഭാ സംവിധാനങ്ങളും ആലോചനാ സമിതികളും ഉണ്ട്. തങ്ങളുടെ ചാനലും ചാനൽ ചർച്ചയും ആരംഭിച്ചതിനു ശേഷമാണ് ലോകമുണ്ടായത് എന്ന് വിശ്വാസിക്കുന്ന പണ്ഡിതരായ ചർച്ചാ തൊഴിലാളികൾ തിരിച്ചറിയേണ്ട ഒരു പ്രധാന കാര്യം ഈ സഭ പണ്ടേ ഇവിടെയുണ്ട്. ഇനിയും ഉണ്ടാകും. ബി.ബി.സി, ന്യൂയോർക്ക് ടൈംസ് തുടങ്ങിയ വമ്പൻ മാധ്യമങ്ങൾ വർഷങ്ങളായി കർത്താവിന്റെ സഭയെ തലങ്ങും വിലങ്ങും അടിച്ചിട്ടും അടിച്ചവർ ക്ഷീണിച്ചതല്ലാതെ സഭയുടെ നിശ്ചയ ദാർഢ്യത്തിന് ഒരു പോറൽ ഏൽപിക്കാൻ പോലും കഴിഞ്ഞില്ല.

കുടിയേറ്റവും പൗരത്വവും ഈ ലോകത്തിൽ ദീർഘകാല പാരമ്പര്യമുള്ള വിഷയങ്ങളാണ്. ഇവിടെയൊക്കെ സഭ വ്യക്തമായ സമീപനങ്ങളും നിലപാടുകളും എല്ലാക്കാലത്തും എടുത്തിട്ടുണ്ട്. അഭയാർത്ഥികളോട് വിവേചനം പാടില്ല എന്നും അവരെ ഇരു കൈകളും നീട്ടി സ്വീകരിക്കണമെന്നും ഫ്രാൻസിസ് മാർപാപ്പ പറഞ്ഞത് എല്ലാവർക്കും അറിയാം. യൂറോപ്യൻ രാജ്യങ്ങൾ അനിയന്ത്രിതമായ എണ്ണത്തിൽ അഭയാർത്ഥികൾ വന്നപ്പോഴും തങ്ങളുടെ സംസ്കാരം തന്നെ നഷ്ടപ്പെട്ടുപോകും എന്ന സാഹചര്യം ഉണ്ടായപ്പോഴും അഭയാർത്ഥികളെ സ്വീകരിച്ചതിന്റെ പിന്നിലെ പ്രേരകശക്തി സഭയുടെ നിലപാടുതന്നെയാണ്. തീർത്ഥാടനം കഴിഞ്ഞ് 10 അംഗങ്ങളുള്ള ഒരു മുസ്ലീം സമൂഹത്തെ വത്തിക്കാനിലേക്ക് കൂട്ടികൊണ്ടു വന്ന് അവിടെ അഭയം നൽകുന്നതിലൂടെ ഫ്രാൻസിസ് മാർപാപ്പ ലോകത്തോട് പറഞ്ഞ സന്ദേശം ആ സഭയാകെ ഏറ്റെടുത്തതാണ്. എന്നാൽ കേവലം കുറച്ച് വോട്ടുകൾക്കു വേണ്ടി രാഷ്ട്രീയക്കാർ നടത്തുന്ന പൗരത്വ പരാക്രമങ്ങൾ കണ്ട് ചാടി പുറപ്പെടുവാൻ സഭയ്ക്കാവില്ല. കേവലം വൈകാരികമായി സമീപിക്കേണ്ട വിഷയവുമല്ലിത്. രാജ്യത്തെ മുഴുവൻ ബാധിക്കുന്ന പ്രശ്നമാണെങ്കിൽ എന്തുകൊണ്ട് ഇന്ന് സമരരംഗത്തുള്ള പലരും ഈ ഭരണഘടനാ ഭേദഗതിക്ക് രാജ്യസഭയിൽ പിന്തുണ നൽകി. ഒരു പൊതു പ്രശ്നത്തിന് എന്തുകൊണ്ടാണ് കേരളത്തിലെങ്കിലും ഇരുമുന്നണികൾക്കും ഒരുമിച്ച് വരാൻ കഴിയുന്നില്ല?. പ്രശ്നം മതവിവേചനം ആണെങ്കിൽ അത് ഇതിന് മുൻപും ഇവിടെ ഉണ്ടല്ലോ... രാജ്യത്തെ പരമോന്നത നിയമനിർമ്മാണ സഭയായ പാർലമെന്റിലെ സംവരണം ചെയ്തിരിക്കുന്ന സീറ്റുകളിലും പ്രകടമായ മതവിവേചനം നിലനിൽക്കുന്നു. അന്തിചർച്ചക്കാരും മതില് കെട്ടുന്നവരും ഇതൊക്കെ അറിഞ്ഞു കാണുമല്ലോ.

പരിശുദ്ധാത്മാവിന്റെ അഭിഷേകത്തിൽ ദൈവീക പ്രചോദനം അനുസരിച്ച് സഭ എല്ലാക്കാലത്തും വിവേകപൂർവ്വം തീരുമാനങ്ങൾ എടുത്തിട്ടുണ്ട്. തീരുമാനങ്ങളിൽ തെറ്റ് പറ്റിയിട്ടുണ്ടെങ്കിൽ നിരുപാധികം അത് ഏറ്റുപറഞ്ഞ് തിരുത്തുവാനുള്ള ആർജ്ജവത്വം സഭ കാണിച്ചിട്ടുണ്ട്. അതാണ് കർത്താവിന്റെ സഭ.



ഫാ. ബോവസ് മാത്യു
ചീഫ് എഡിറ്റർ,
bovasmathew@gmail.com 9447661943

പിതൃമൊഴി



# ഞങ്ങൾ വിശ്വസിക്കുന്നു ദൈവത്തിലും അവിടുത്തെ സഭയിലും

"സർവ്വശക്തനായ പിതാവും, ആകാശത്തിന്റെയും ഭൂമിയുടെയും കാണപ്പെടുന്നവയും കാണപ്പെടാത്തവയുമായ സകലത്തിന്റെയും സൃഷ്ടാവുമായ സത്യേക ദൈവത്തിൽ ഞാൻ വിശ്വസിക്കുന്നു". വിശ്വാസപ്രമാണം അങ്ങനെയാണാരംഭിക്കുക! "കാതോലികവും ശ്ലൈഹികവും ഏകവും വിശുദ്ധവുമായ സഭയിലും ഞങ്ങൾ വിശ്വസിക്കുന്നു". എന്ന് വിശ്വാസപ്രമാണത്തിന്റെ ഭാഗമായി ഏറ്റുപറയുന്നത് വിശ്വാസ ജീവിതത്തിന്റെ മാറ്റി വയ്ക്കാനാവാത്ത ഭാഗം തന്നെയാണ്. 'സഭയ്ക്കും സഭയ്ക്കു നൽകിയ എല്ലാ ദാനങ്ങളും ദൈവത്തിന്റെ നന്മയിൽ നിന്നുള്ളതാണ്'(കത്തോലിക്കാ സഭയുടെ മതബോധന ഗ്രന്ഥം 750). യഹൂദ ജനം സഭയെന്ന അതിന്റെ മൂലഭാഷാ പദത്തിന് തെരഞ്ഞെടുക്കപ്പെട്ട ജനത്തിന്റെ ദൈവതിരുമുമ്പിലുള്ള സമ്മേളനത്തെയാണ് സൂചിപ്പിച്ചിരുന്നത്. നിങ്ങൾ എന്റെ ജനവും ഞാൻ നിങ്ങളുടെ ദൈവവുമെന്ന യഹോവയായ ദൈവത്തിന്റെ കല്പനയ്ക്കു ശേഷം ഇസ്രായേൽ തങ്ങളുടെ സമ്മേളനങ്ങളെ ഈ പദം വഴിയായിട്ടാണ് മനസിലാക്കിയത്. ആദിമ ക്രൈസ്തവ സമൂഹം ഇസ്രയേലിന്റെ പിൻതുടർച്ചയായി സഭയെന്ന പദം തന്നെ ഉപയോഗിച്ചു വന്നു. ക്രൈസ്തവ പാരമ്പര്യത്തിൽ സഭ എന്ന വാക്കിലൂടെ ഒരു ആരാധനാ സമൂഹത്തെയോ അതിന്റെ പ്രാദേശിക രൂപത്തെയോ അതിന്റെ സാർവ്വത്രിക സമൂഹത്തെയോ സൂചിപ്പിക്കുന്നു. പ്രാദേശിക സമൂഹങ്ങളിലായി നിലനിൽക്കുന്ന ആരാധനാ സമൂഹം ലോകമെമ്പാടും ദൈവം ഒരുമിച്ചു കൂട്ടിയ ജനമാണ്. ദിവ്യകാരുണ്യത്തിന്റെയും ദൈവവചനത്തിന്റെയും ജീവൻ സ്വീകരിച്ചിരിക്കുന്നതിനാൽ സഭ ക്രിസ്തുവിന്റെ ശരീരമാകുന്നു. സഭ ദൈവജനമെന്ന് വിളിക്കപ്പെടാറുണ്ട്. ഈ ഭവനം അപ്പസ്തോലന്മാരാൽ പണിയപ്പെട്ടു. സഭ ബലിഷ്ടമാണ് എന്ന് വിശ്വസിക്കുന്നതിന്റെ പിന്നിലെ യാഥാർത്ഥ്യവും കാരണവും ഇതാണ്. ദൈവത്തിന്റെ അനന്തമായ പദ്ധതിയിലാണ് സഭ ഈ ലോകത്ത് ആവിർഭാവം ചെയ്യുന്നത്. തന്റെ ദൈവിക ജീവിതത്തിലേക്ക് മനുഷ്യനെ ഉയർത്തുവാൻ തിരുമനസ്സായ ദൈവം (ജനതകളുടെ പ്രകാശം-2) അതിലേക്ക് തന്റെ പുത്രനിൽ എല്ലാ മനുഷ്യരെയും വിളിച്ചു കൂട്ടുന്നു. യേശുക്രിസ്തുവിൽ വിശ്വസിക്കുന്നവരെ വിശുദ്ധ സഭയിൽ വിളിച്ചു കൂട്ടാൻ പിതാവായ ദൈവം തീരുമാനിക്കുന്നു. ഇപ്രകാരം വിളിച്ചു കൂട്ടപ്പെട്ട സമൂഹമാണ് സഭ. അലക്സാണ്ട്രിയായിലെ വി.ക്ലമന്റ് ഇപ്രകാരം പറയുന്നു "ദൈവത്തിന്റെ ഇച്ഛയാണ് സൃഷ്ടി, അത് ലോകമെന്ന് വിളിക്കപ്പെടുന്നു. ദൈവത്തിന്റെ ഉദ്ദ്യേശമാണ് മനുഷ്യരക്ഷ, അത് സഭയെന്ന് വിളിക്കപ്പെടുന്നു". ഇപ്രകാരം സഭയുടെ ആദ്യലക്ഷണങ്ങൾ പഴയനിയമത്തിൽ നാം കാണുന്നു. അബ്രഹാമിന്റെ വിളിയിൽ ഇത് പ്രകടമാണ്. വലിയ ജനതയുടെ പിതാവായിത്തീരുമെന്ന് അബ്രഹാമിനോട് നടത്തിയ വാഗ്ദാനം ഇസ്രായേലിനെ ദൈവജനമായി തെരഞ്ഞെടുക്കുന്നതിലൂടെ തുടരുന്നു. ഉടമ്പടിയിൽ നിന്ന് ഇസ്രായേൽ പിന്നോട്ട് പോയപ്പോൾ യേശുക്രിസ്തു വഴി നവീനവും ശാശ്വതവുമായ ഒരു ഉടമ്പടി സ്ഥാപിക്കപ്പെടുന്നു. പിതാവിന്റെ രക്ഷാകര പദ്ധതിയുടെ പൂർത്തീകരണമാണ് ഇതിലൂടെ സംഭവിക്കുന്നത്. ഇപ്രകാരം പിതാവിന്റെ ഹിതം നിറവേറ്റുവാൻ ക്രിസ്തു ഭൂമിയിൽ ദൈവരാജ്യത്തിന് തുടക്കമിട്ടു (കത്തോലിക്കാ സഭയുടെ മതബോധന ഗ്രന്ഥം 763). സഭയെന്നത് രഹസ്യാത്മകമായി ഇപ്പോൾ തന്നെ സന്നിഹിതമായിരിക്കുന്ന ക്രിസ്തുവിന്റെ ഭരണമാണ് (ജനതകളുടെ പ്രകാശം-3).

സഭ ദൈവജനമാണ്. തനിക്കുവേണ്ടി ഒരു ജനത്തെ അവിടുന്നു നേടി. അത് "ഒരു തെരഞ്ഞെടുക്കപ്പെട്ട ജനവും രാജകീയ പുരോഹിതഗണവും വിശുദ്ധ ജനതയുമാണ്"(1പത്രോസ് 2:9). ജലത്താലും

ആത്മാവിനാലുമുള്ള മാമോദീസായിലൂടെയാണ് ദൈവം തന്റെ ജനത്തെ തെരഞ്ഞെടുക്കുന്നത്. ക്രിസ്തുവിലുള്ള വിശ്വാസമാണ് അതിന്റെ അടിസ്ഥാനം. സഭ ക്രിസ്തുവിന്റെ ശരീരമാണ്. അത് യേശുവുമായുള്ള കൂട്ടായ്മയാണ്. ഈ ശരീരത്തിന്റെ ശിരസ്സ് ക്രിസ്തുവാണ്. സഭ ക്രിസ്തുവിന്റെ മണവാട്ടിയും പരിശുദ്ധാത്മാവിന്റെ ആലയവുമാണ്.

ഏകവും വിശുദ്ധവും കാതോലികവും അപ്പസ്തോലികവും എന്ന് വിശ്വാസപ്രമാണത്തിൽ നാം ഏറ്റുപറയുന്നു. വിഭജിതമല്ലാത്ത വിധം ബന്ധപ്പെട്ടു കിടക്കുന്ന ഈ നാല് സവിശേഷതകളും സഭയുടെയും അവളുടെ വിളിയുടെയും അടിസ്ഥാന ഘടകങ്ങളാണ്. ദൈവത്തിന്റെ മക്കളും ക്രിസ്തുവിൽ ഒരു കുടുംബവുമായിത്തീർന്ന ദൈവജനം പരസ്പര സ്നേഹം തുടരുകയും പരി.ത്രിത്വത്തെ സ്തുതിക്കുവാൻ ഒന്നിച്ചു കൂടുകയും ചെയ്യുമ്പോൾ സഭയുടെ അഗാധമായ വിളിയോട് നാം വിശ്വസ്തതയുള്ളവരായിരിക്കും (ജനതകളുടെ പ്രകാശം-51).

സഭയാം തിരുസഭയാമീ ഞാൻ

അത്യുന്നതനുടെ മണവാട്ടി

പാവന സഭ ചൊന്നീടുന്നു

എൻ വരനേവൻ ഞാൻ ധ-ന്യ

വന്നു വിവാഹം ചെയ്തോനെ

ഞാനിതാ വന്ദിച്ചീടുന്നു (മലങ്കര സഭയുടെ വിവാഹകൂദാശ ക്രമം)

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ്
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്

ചേടിയത്ത് ഗീവർഗീസ് മൽപ്പാൻ



# തിരുസഭയുടെ കാതോലികത്വം

ക്രിസ്തുവിന്റെ സഭ കാതോലികമാണ്. ദൈവത്തിന്റെ ജനത്തിൽ ഉൾപ്പെടാനുള്ള ആഹ്വാനം എല്ലാവർക്കുമുണ്ട്. ലോകം മുഴുവൻ വ്യാപിക്കാനായി സഭ വിളിക്കപ്പെട്ടിരിക്കുന്നു. ദൈവേഷ്ടം പരിപൂർത്തിയിലെത്താൻ അത് എല്ലാ യുഗങ്ങളിലും ഉണ്ടായിരിക്കുകയും വേണം. ദൈവം ആദിയിൽ മനുഷ്യരെ ഐക്യത്തിൽ പടുത്തുയർത്തി. ആ ഐക്യം പൂർണതയിൽ എത്തിക്കാനാണ് സഭ. സർവകാലങ്ങളിലുമുള്ള സർവമനുഷ്യരും ഈ ഐക്യത്തിൽ പങ്കുചേരണം. എല്ലാ ജനപദങ്ങളിൽ നിന്നും സന്മനസ്സുള്ള എല്ലാവരെയും ഈ ഐക്യത്തിലേക്ക് കർത്താവ് വിളിക്കുന്നു. ലോകം മുഴുവൻ ചിതറിക്കിടക്കുന്നവർ ആണെങ്കിലും, വ്യത്യസ്ത സാംസ്‌ക്കാരിക പൈതൃകങ്ങളിൽ നിന്നുള്ളവരാണെങ്കിലും, പരിശുദ്ധാത്മാവിൽ ദൈവജനം പരസ്പരം ബന്ധപ്പെട്ടിരിക്കുന്നു. ഇങ്ങനെ, “റോമിൽ വസിക്കുന്നയാൾ ഇൻഡ്യയിലുള്ളവർ തന്റെ അവയവമാണെന്ന് മനസ്സിലാക്കുന്നു”. സഭ എല്ലാ രാജ്യങ്ങളിലും വ്യാപിക്കുന്നു. എല്ലാ സംസ്‌ക്കാരങ്ങളിലും പ്രചരിക്കുന്നു. എല്ലാറ്റിനെയും സ്വന്തമാക്കുന്നു. അവയെയെല്ലാം പരിപോഷിപ്പിക്കുകയും സ്വന്തമാക്കി വിശുദ്ധീകരിക്കുകയും ശക്തിപ്പെടുത്തുകയും ധന്യമാക്കുകയും ചെയ്യുന്നു. ഈ കാതോലികത്വം കർത്താവിന്റെ തന്നെ ദാനമാണ്. സഭയുടെ ഓരോ അംഗവും സഭ മുഴുവനും വേണ്ടി പ്രവർത്തിക്കുന്നു. സഭയിൽ വ്യത്യസ്തപാരമ്പര്യങ്ങൾ അനുസരിക്കുന്ന വ്യത്യസ്ത സഭകൾക്ക് സ്ഥാനമുണ്ട്.

അപ്രകാരമുള്ള വ്യത്യസ്ത സമൂഹങ്ങ ളുടെ സംസർഗമാണ് കാതോലികസഭ. സഭയുടെ കതോലികത്വം ആദിമസഭ നന്നായി മനസ്സിലാക്കിയിരുന്നു. ക്രിസ്തുവിന്റെ സഭയ്ക്ക് കാതോലികം അല്ലാതിരിക്കാൻ സാധ്യമല്ല. കാരണം, സർവജനത്തിനും ഉണ്ടാകുവാനിരിക്കുന്ന മഹാസന്തോഷം സഭ പ്രദാനം ചെയ്യുന്നു. ക്രിസ്തുവിന്റെ സഭയാണെങ്കിൽ അത് കാതോലികമായിരിക്കണം.

കിസ്തുവിന്റെ സഭ കത്തോലിക്കാ സഭ (കത്തോലിക്കേ എക്ലേസിയാ) എന്നാണ് അറിയപ്പെട്ടിരുന്നത്. യേശുവിന്റെ ശിഷ്യന്മാർ "ക്രിസ്ത്യാനികൾ" എന്നു വിളിക്കപ്പെട്ടത് അന്ത്യോക്യയിൽ വച്ചാണല്ലോ (നട.11,26). പ്രസ്തുത സ്ഥലത്തെ മെത്രാനായിരുന്ന വി. ഇഗ്നേഷ്യസാണ് (+117) ക്രിസ്തുവിന്റെ സഭയെ "കത്തോലിക്കാസഭ" എന്ന് ആദ്യമായി വിളിച്ചത്: "യേശുമിശിഹാ ഉള്ളിടത്ത് കത്തോലിക്കാസഭയുണ്ട്'' എന്ന് സ്മിർണാക്കാർക്കുള്ള ലേഖനത്തിൽ (8,2) അദ്ദേഹം എഴുതുന്നു. തുടർന്നുള്ള നിരവധി സഭാരേഖകളിൽ ക്രിസ്തുവിന്റെ സഭയുടെ പേര് "കത്തോലിക്കാ സഭ" എന്നാണ്. സ്മിർണായിലെ മെത്രാനായ പോളിക്കാർപ്പിന്റെ രക്തസാക്ഷിത്വത്തെപ്പറ്റി "ഫിലോമേലിയത്തിലെ ദൈവസഭയ്ക്കും എല്ലാ സ്ഥലങ്ങളിലുമുള്ള കത്തോലിക്കാസഭയിൽ പെട്ടവർക്കുമാണ്" 156-ൽ സ്മിർണാക്കാർ എഴുതുന്നത്. സ്മിർണായിലെ "കത്തോലിക്കാസഭയുടെ മെത്രാൻ'' എന്നാണ് പോളിക്കാർപ്പ് വിളിക്കപ്പെടുന്നത്. "ലോകം മുഴുവനുമുള്ള കത്തോലിക്കാസഭയ്ക്കു വേണ്ടി" തന്റെ മരണത്തിനു മുമ്പ് പോളിക്കാർപ്പ് പ്രാർഥിച്ചു *(പോളിക്കാർപ്പിന്റെ രക്തസാക്ഷിത്വം, 8,1; 16,2).* സ്മിർണായിലെ "കത്തോലിക്കാസഭയെപ്പറ്റി" എവുസേബിയസ് (+339) സഭാചരിത്രത്തിൽ (4,15,3) രേഖപ്പെടുത്തിയിരിക്കുന്നു.

കാർത്തേജിലെ മെത്രാനായ വി. സിപ്രിയാൻ (+258) തുട ങ്ങിയവരൊക്കെ ക്രിസ്തുവിന്റെ സഭയെ "കത്തോലിക്കാ സഭ" എന്നു വിളിച്ചവരാണ്. വി. സിപ്രിയാന്റെ ഒരു കൃതിയുടെ പേരുതന്നെ *കത്തോലിക്കാസഭയുടെ ഐക്യത്തെപ്പറ്റി* എന്നാണ്. കാൽസിഡൺ സൂനഹദോസുവരെ (451) ലോകമെങ്ങുമുള്ള ക്രൈസ്തവസഭ "കത്തോലിക്കാസഭ" എന്നാണ് അറിയപ്പെട്ടിരുന്നത്. കത്തോലിക്കാസഭയിൽനിന്ന് മാറിപ്പോയവരാണ് പുതിയ പേരുകൾ എടുക്കാൻ നിർബന്ധിതരായത്. ക്രിസ്തുവിന്റെ സഭയുടെ നാലു ലക്ഷണങ്ങളിൽ ഒന്നാണ് കാതോലികത്വം. കാതോലികത്വം, പൗരാണികത്വം, സർവസമ്മതം എന്നീ മൂന്നെണ്ണമാണ് സത്യവിശ്വാസത്തിന് ഉറപ്പു നൽകുന്നവയെന്ന് *കൊമ്മോണിത്തോറിയും* എന്ന തന്റെ കൃതിയിൽ ലേറിൻസിലെ വിൻസെന്റ് (5-ാം നൂറ്റാണ്ട്) പറയുന്നു. ''എല്ലായിടത്തും എല്ലാവരും എല്ലായ്പ്പോഴും വിശ്വസിക്കുന്നവ നാം മുറുകെപ്പിടിക്കണം" എന്ന് അദ്ദേഹം പഠിപ്പിക്കുന്നു. അതാണ് കത്തോലിക്കാ പ്രബോധനം. ''എന്റെ പേര് ക്രിസ്ത്യാനി എന്നാണ്; കത്തോലിക്കൻ എന്നത് കുടുംബപ്പേരും" (*Christianus mihi nomen est; Catholicus vero cognomen*) എന്ന് അഭിമാനത്തോടെയാണ് പാചിയൻ (4-ാം നൂറ്റാണ്ട്) പറഞ്ഞത്.

കത്തോലിക്കാ വിശ്വാസത്തിന്റെ വിശ്വാസ്യതയ്ക്കു പ്രേരകമായിട്ടുള്ളവയുടെ ചുരുക്കം മനിക്കേയർക്കെതിരെയുള്ള ഒരു ലേഖനത്തിൽ വി. അഗസ്റ്റിൻ നൽകുന്നു: "യഥാർഥവും നിഷ്കപടവുമായ ജ്ഞാനത്തിനു പുറമേ...കത്തോലിക്കാസഭയുടെ മടിത്തട്ടിൽ ഞാൻ വസിക്കുന്നതിന് മറ്റനേകം കാരണങ്ങളുണ്ട്: ജനതകളുടെയും രാജ്യങ്ങളുടെയും ഒന്നിച്ചുചേരൽ എന്നെ ഉറപ്പിച്ചു നിർത്തുന്നു. അത്ഭുതങ്ങളാൽ ഉറപ്പിക്കപ്പെട്ടതും പ്രത്യാശയാൽ വളർത്തപ്പെട്ടതും സ്നേഹത്താൽ വളർന്നതും പൗരാണികത്വത്താൽ ശക്തിപ്പെട്ടതുമായ ആധികാരികത എന്നെ ഉറപ്പിച്ചു നിർത്തുന്നു. തന്റെ ഉത്ഥാനാനന്തരം തന്റെ ആടുകളെ മേയിക്കാനായി കർത്താവ് ആരെ ഭരമേൽപ്പിച്ചുവോ, ആ പത്രോസ് ശ്ലീഹായുടെ തന്നെ സിംഹാസനത്തിൽനിന്ന് ഇന്നുവരെയുള്ള മെത്രാന്മാരുടെ പിൻതുടർച്ച എന്നെ ഉറപ്പിച്ചുനിർത്തുന്നു. അവസാനമായി സകാരണം ഈ സഭയ്ക്കു മാത്രം ലഭിച്ച കത്തോലിക്കാസഭ എന്ന പേരുതന്നെ എന്നെ ഉറപ്പിച്ചുനിർത്തുന്നു. നമ്മുടെ മനസ്സിന്റെ കഴിവുകുറവു കൊണ്ടോ ജീവിതത്തിന്റെ അവിശ്വസ്തത കൊണ്ടോ സത്യം ഇപ്പോഴും പ്രസ്പഷ്ടമാകാതിരുന്നാൽ തന്നെയും മഹനീയവും വളരെ ശാന്തവുമായ ക്രിസ്തീയനാമത്തിന്റെ ഈ കണ്ണികൾ വിശ്വാസിയെ കത്തോലിക്കാസഭയുടെ മടിത്തട്ടിൽ ഉറപ്പിച്ചുനിർത്തുന്നു'' (*Contra Epistolam Manichaei, 4,5*).




എല്ലാം ഉൾക്കൊള്ളുന്ന, വിശ്വവ്യാപകമായ സത്യസഭയാണ് കത്തോലിക്കാ സഭ എന്ന് വി.അഗസ്റ്റിൻ കരുതുന്നു. വിഘടിതസമൂഹങ്ങൾക്ക് ഇത് സാധിക്കുകയില്ല. എല്ലാറ്റിനെയും എല്ലാവരെയും ഉൾക്കൊള്ളാനോ ആശ്ലേഷിക്കാനോ വിഘടിതസമൂഹങ്ങൾക്ക് കഴിവില്ല. അത്തരം വിഘടിത സഭകളിൽനിന്ന് വ്യത്യസ്തമാണ് കത്തോലിക്കാസഭ. വിഘടിത പ്രാദേശികസമൂഹങ്ങൾ കുറച്ചു സ്ഥലത്തുമാത്രം ഒതുങ്ങി നിൽക്കുന്നു; കുറേപ്പേരെ മാത്രം ഉൾക്കൊള്ളുന്നു; കുറച്ചു തത്വങ്ങൾ മാത്രം പഠിപ്പിക്കുന്നു. സമഗ്രക്രിസ്തുദർശനം അവയ്ക്കു നഷ്ടപ്പെട്ടുപോയി. സത്യസഭയുടെ അനന്യതയെ കുറിക്കുന്നതാണ് കത്തോലിക്കാസഭ (കാതലിക്) എന്ന പദം. വിശ്വവ്യാപകമായ മിഷണറിദൗത്യം ഏറ്റെടുത്തു നടത്തുന്നതും എക്യുമേനിക്കൽ ശുശ്രൂഷ ചെയ്യുന്നതും കത്തോലിക്കാ സഭയാണ്.

സഭയുടെ ഏകത്വവും സാർവത്രികതയും കാത്തുസൂക്ഷിക്കുന്ന സമൂഹത്തിന്റെ പേരാണ് കത്തോലിക്കാ സഭ എന്നത്. മിശിഹായുടെ ശരീരമായ സഭയെ കുറിക്കുന്നതാണത്. മിശിഹായുടെ സത്യത്തെയും ആധികാരികതയെയും അതു വ്യക്തമാക്കുന്നു. തത്ത്വങ്ങളിലും വിശ്വാസങ്ങളിലും ശരിയായിട്ടുള്ളതെന്നർഥം. ഈ പശ്ചാത്തലത്തിൽ, കാതോലികമല്ലാത്ത സഭകൾ ഉണ്ടാകാം. ഉദാഹരണമായി, അബദ്ധപ്രബോധകരായ ഗ്നോസ്റ്റിക്കുകാർ, ആര്യൻ ചിന്തകർ ആദിയായവരുടെ സഭകൾ കത്തോലിക്കാ സഭയല്ല. പാഷണ്ഡസഭകളാണ്. ഈ അർഥത്തിൽ കാതോലികത സത്യവിശ്വാസത്തിന്റെ മാനദണ്ഡമത്രേ.

ജറുസലേമിലെ വി. സിറിൽ (+385) തന്റെ *മതാധ്യാപനപ്രസംഗങ്ങളിൽ (18,23)* കാതോലികതയ്ക്ക് നൽകുന്ന അർഥം: (1) ഭൂമിശാസ്ത്രപരമായി എല്ലായിടത്തും വ്യാപിച്ചു കിടക്കുന്ന സഭ. (2) മനുഷ്യന് ആവശ്യമായവയെല്ലാം പഠിപ്പിക്കുന്ന സഭ. (3) മാനുഷിക വിശുദ്ധീകരണത്തിന് ആവശ്യമായവയെല്ലാമുള്ള സഭ. (4) എല്ലാ മനുഷ്യരെയും സത്യാരാധനയ്ക്കായി ക്ഷണിക്കുന്ന സഭ. - കാതോലികതയുടെ വിവിധ മാനങ്ങൾ വി. സിറിൽ ഇതിൽ ഉൾപ്പെടുത്തുന്നു. എന്നാൽ അദ്ദേഹം ഊന്നൽ കൊടുക്കുന്നത് “സഭാപ്രബോധനങ്ങളുടെപൂർണത” എന്ന യാഥാർഥ്യത്തിനാണ്.

ചുരുക്കത്തിൽ എല്ലായിടത്തും വ്യാപിച്ചിരിക്കുന്നതും എല്ലാവരെയും ഉൾക്കൊള്ളുന്നതും എല്ലാവർക്കുമായി തുറന്നിരിക്കുന്നതും എല്ലാക്കാലത്തേക്കുമുള്ളതുമാണ് സഭ എന്നതാണ് കത്തോലിക്കാ എന്ന പദം അർഥമാക്കുന്നത്. കത്തോലിക്കാസഭ എല്ലാ നന്മകളും സ്വീകരിക്കുന്നു. പ്രബോധനങ്ങളുടെയും വിശുദ്ധീകരണത്തിന്റെയും പൂർണതയും അതുൾക്കൊള്ളുന്നു.

എഫേസോസ് (431) കാൽസിഡൺ (451) കൗൺസിലുകളുമായി ബന്ധപ്പെട്ട പിളർപ്പുകൾക്കുശേഷം ഈ കൗൺസിലുകൾ അംഗീകരിച്ചവർ ഓർത്തഡോക്സ്-കത്തോലിക്കാസഭ എന്ന് തുടർന്നും സ്വയം വിളിച്ചു. അംഗീകരിക്കാത്തവർ മറ്റു പേരുകളിൽ അറിയപ്പെട്ടു. പിന്നീട് ഗ്രീക്കുസഭയും ലത്തീൻ സഭയും തമ്മിൽ അകന്നുകഴിഞ്ഞപ്പോൾ, കത്തോലിക്കാ സഭ എന്ന് കൂടുതലായി ലത്തീൻകാരും ഓർത്തഡോക്സ് സഭ എന്ന് കൂടുതലായി ഗ്രീക്കുകാരും ഉപയോഗിച്ചു. എന്നാൽ ഈ ഇരുസഭകളും കാതലിക്കും ഓർത്തഡോക്സും ആയിരുന്നു. ഇന്നത്തെ എക്യൂമെനിക്കൽ ചർച്ചകളുടെ വെളിച്ചത്തിൽ, മേൽപ്പറഞ്ഞ എഫേസോസ്, കാൽസിഡൺ കൗൺസിലുകൾ തിരസ്ക്കരിച്ചവരും പദപ്രയോഗങ്ങളിലെ അന്തരം മാത്രം നിലനിർത്തി, വിശ്വാസത്തിന്റെ സാരസത്ത കാത്തുസൂക്ഷിച്ചു. അതുകൊണ്ട് അവരെയും കാതലിക് ആയി പരിഗണിക്കണം. നിഖ്യായിലെ കാതോലികം എന്ന വിശേഷണം അവരും വിശ്വാസപ്രമാണത്തിൽ ചൊല്ലുന്നു. വിശ്വാസത്തിന്റെ സാരസത്തയിൽ അവരും കൂട്ടിച്ചേർക്കലുകൾ ഒന്നും വരുത്തിയിട്ടില്ല എന്ന ചിന്ത ഉരുത്തിരിഞ്ഞിട്ടുണ്ട്.

ക്രിസ്ത്യാനികളുടെ ഇടയിലെ പിളർപ്പ് കാതോലികതയ്ക്ക് മങ്ങലേൽപ്പിച്ചു. സഭ കാതോലികമല്ലാതായി തീർന്നില്ല. എന്നാൽ പിളർപ്പിനു മുമ്പുള്ള അവസ്ഥയിൽ ഉണ്ടായിരുന്ന ഗുണവിശേഷം അതുപോലെ പ്രസ്പഷ്ടമാക്കാൻ സഭകൾക്ക് കഴിയുന്നില്ല. ഐക്യത്തിന്റെ പൂർണതയിൽ മാത്രമേ കാതോലികത പൂർണമാകൂ.

റോമൻ കൂട്ടായ്മയിലുള്ള സഭകൾ മാത്രമാണ് കാതലിക് എന്ന് രണ്ടാം വത്തിക്കാൻ കൗൺസിലിനു മുമ്പ് കത്തോലിക്കർ കരുതിയിരുന്നു. മറ്റുള്ള സഭകളിലെ അംഗങ്ങൾ അകത്തോലിക്കർ എന്നു വിളിക്കപ്പെട്ടു. ഈ പശ്ചാത്തലത്തിൽ കത്തോലിക്കാ എന്ന പദം റോമൻ കൂട്ടായ്മയെ മാത്രം കുറിക്കുന്ന പദമായി ചുരുങ്ങി. അതുപോലെ തന്നെ ബിസന്റൈൻകാരും തങ്ങളുടെ കൂട്ടായ്മയെ കുറിക്കുന്ന പദമായി കാതലിക് എന്ന പദം ഉപയോഗിച്ചു. അസ്സീറിയൻ സഭ, മറ്റു ചില സഭകൾ തുടങ്ങിയവയും ഇപ്രകാരം ചെയ്തിരുന്നു. എന്നാൽ ഇന്ന് കാഴ്ചപ്പാടുകളിൽ വ്യത്യാസം വന്നിട്ടുണ്ട്. മിശിഹായുടെ ഏകസഭയ്ക്ക് കാതോലികം ആകാതിരിക്കാൻ കഴിയുകയില്ല. അതു മനുഷ്യവർഗത്തിന് മുഴുവനും വേണ്ടിയുള്ളതാകയാൽ, കാതലിക് തന്നെയാണ്. “നിങ്ങൾ ലോകമെങ്ങും പോയി സമസ്തസൃഷ്ടികളോടും എന്റെ സുവിശേഷം അറിയിക്കുവിൻ” എന്നാണ് ശ്ലീഹന്മാർക്കു ലഭിച്ച കർത്യകൽപ്പന (മത്താ.28,19). “ഞാൻ ഉയർത്തപ്പെട്ടു കഴിയുമ്പോൾ എല്ലാ മനുഷ്യരെയും എന്നിലേക്ക് ആകർഷിക്കും” (യോഹ. 12,32). “ഇതാ, സർവലോകത്തിനും ഉണ്ടാകുവാനിരിക്കുന്ന മഹാസന്തോഷത്തിന്റെ സദ്വാർത്ത ഞാൻ നിങ്ങളെ അറിയിക്കുന്നു” എന്നാണല്ലോ ദൂതന്മാർ ഇടയന്മാരോട് പറഞ്ഞത് (ലൂ.2,10). മിശിഹായിൽ സ്നാനം സ്വീകരിച്ചവരെല്ലാം മിശിഹായുടെ ഏകശരീരമാണ് (1കൊറി.12,27). “അവിടുന്ന് എല്ലാവർക്കും വേണ്ടി തന്റെ ജീവൻ യാഗമായി അർപ്പിച്ചു.” സ്വർഗത്തിലും ഭൂമിയിലുമുള്ള എല്ലാറ്റിനെയും തന്നിൽ അവിടുന്ന് ഒന്നിച്ചുചേർക്കുന്നു (കൊളോ.1,18-20). അപ്രകാരം ഒന്നിച്ചു ചേർക്കുന്ന മിശിഹായിൽ ഒന്നുചേരുന്നവർക്കും കാതോലികമാകാതിരിക്കാൻ സാധിക്കയില്ല. എന്നാലിന്ന് മിശിഹായിൽ ഒന്നിക്കുന്നവർക്ക് പരസ്പരം ഒന്നിക്കാൻ കഴിയുന്നില്ല എന്നതാണ് പരിതാപകരമായ പാപാവസ്ഥ. മിശിഹാ എവിടെയുണ്ടോ അവിടെ കത്തോലിക്കാസഭയുണ്ട്. അവിടെ ദൈവത്തിന്റെ പൂർണതയുണ്ട് (കൊളോ.2,9; എഫേ.1,22-23).

ദൈവത്തിന്റെ സഭയുടെ മൗലിക ഗുണവിശേഷങ്ങളിൽ ഒന്നാണ് കാതോലികത. അത് സർവാശ്ലേഷിയായ ഗുണവിശേഷമാണ്. ഒന്നിച്ചുചേർന്നിരിക്കാനുള്ള പ്രവണതയും ഒന്നിച്ചു നിർത്തുന്ന ശക്തിയുമാണത്. ആ അർഥത്തിൽ അത് ചലനാത്മകമാണ്. നിശ്ചലമല്ല. സമ്പൂർണതയുടെ ഐക്യമാണത്. എല്ലാറ്റിനെയും തന്നിലേക്ക് അടുപ്പിക്കുകയും ആകർഷിക്കുകയും ചെയ്യുന്ന മിശിഹായുടെ ശക്തിയാണത് (യോഹ. 12,32). “ഞാനോ ഇതാ, ലോകാവസാനം വരെ എല്ലാ നാളുകളും നിങ്ങളോടു കൂടെയുണ്ട്” എന്നു പറഞ്ഞ നാഥന്റെ കാതോലികസാന്നിധ്യം, മാനുഷിക പരിധികൾക്കും പരിമിതികൾക്കും അതീതമായ ആത്മീയാർഥം, സഭയുടെ കാതോലികതയ്ക്ക് നൽകുന്നു. “പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും ഐക്യത്തിൽ ഒന്നാക്കപ്പെട്ട ഒരു ജനമായി കത്തോലിക്കാസഭ വിളങ്ങി ശോഭിക്കുന്നു” എന്ന് തിരുസഭയെ പറ്റിയുള്ള കൗൺസിൽ രേഖ (4) പരാമർശിക്കുമ്പോൾ, ത്രിത്വാധിഷ്ഠിതമാണ് കാതോലികത എന്നാണ് അർഥമാക്കുന്നത്. കാതോലികത ഈ ആത്മിക സാന്നിധ്യ

ത്തിലും ഐക്യത്തിലും അടങ്ങിയിരിക്കുന്ന ഗുണവിശേഷമാണ്. സത്യം, ആധികാരികത, പൂർണത, എന്നിവ അതിന്റെ നിറവിൽ മിശിഹായിൽ വസിക്കുന്നു. അതു തന്നെയാണ് കാതോലികത. ദൈവത്തിനും മനുഷ്യർക്കും ഇടയിലുള്ള ഏക മധ്യസ്ഥതാദൗത്യമാണ് മിശിഹായുടെ കാതോലികതയുടെ ഉൽക്കാമ്പ് (1തിമോ. 2,5). മനുഷ്യവർഗത്തിനു മുഴുവൻ ദൈവവുമായി ബന്ധപ്പെടാനുള്ള ഏകരക്ഷകനായ (നട.4,12) മിശിഹായാണ് മനുഷ്യകുലം മുഴുവന്റെയും ശിരസ്സ് (കൊളോ. 1,19; എഫേ. 1,22). ഈ ഏകജാതനിൽ മനുഷ്യകുലം ഒന്നിക്കണം. അവിടുന്ന് ദൈവവുമായും മനുഷ്യകുലവുമായും ബന്ധം സ്ഥാപിച്ചു. ഈ ബന്ധമാണ് മിശിഹായുടെ കാതോലികത. മിശിഹായോടുള്ള ബന്ധത്തിൽ നിന്നാണ് സഭ കാതോലികമാകുന്നത്. മിശിഹായുടെ ദൗത്യത്തിൽ പങ്കുചേരുമ്പോൾ കാതോലികതയുടെ തുടർച്ച ഉണ്ടാകുന്നു. മറിച്ചായാൽ കാതോലികതയ്ക്ക് മങ്ങലേൽക്കുന്നു. മിശിഹായുടെ ദൗത്യത്തിൽ പങ്കുചേർന്ന് ദൈവമഹത്വം നിരന്തരം പ്രഘോഷിക്കുന്നതിന് മനുഷ്യരെ കർമനിരതരാക്കുന്ന പരിശുദ്ധാത്മാവാണ് സഭയെ കാതോലികമാക്കുന്നത്. പെന്തിക്കോസ്തിയിലെ സഭ കാതോലികമായിട്ടാണ് ജന്മമെടുത്തത്. പിന്നീട് കൂട്ടിച്ചേർത്ത ഒരു ഗുണവിശേഷമല്ലത് (നട.2,5ff.).

കാതോലികത്വം ഒന്നാമതായി സഭയുടെ ആന്തരിക ഗുണവിശേഷമാണ്. എന്നാൽ ഭൂമിശാസ്ത്രപരമായ അർഥം തള്ളിക്കളയുന്നില്ല. അതുപോലെ എണ്ണത്തിനും വലിപ്പത്തിനും അതിന്റേതായ സ്ഥാനമുണ്ട്. കാരണം, ദൈവികപരിപാലനയിലാണ് ഇത് സംഭവിച്ചിരിക്കുന്നത്. അതുപോലെ നിരവധി സംസ്ക്കാരങ്ങളെയും ഭാഷകളെയും ജനപദങ്ങളെയും രാജ്യങ്ങളെയും ഉൾക്കൊള്ളുന്നതും കണക്കിലെടുക്കേണ്ട കാര്യമാണ്. ബാഹ്യമായി കാണുന്നവ ആന്തരികതയുടെ ബഹിർസ്ഫുരണമാണ്. ചെറിയൊരിടവകയെയും മെത്രാന്റെ നേതൃത്വത്തിലുള്ള രൂപതയെയും പാത്രിയർക്കീസിന്റെ നേതൃത്വത്തിലുള്ള സഭയെയും റോമാമാർപാപ്പായുടെ നേതൃത്വത്തിലുള്ള സഭയെയും കത്തോലിക്കാസഭ എന്നു വിളിക്കാം. ക്രിസ്തുവിന്റെ സഭ ഒരേസമയം പ്രാദേശികവും സാർവത്രികവുമാണ്. വിശുദ്ധ കുർബാന നൈയാമികമായി അർപ്പിക്കുന്ന സ്നേഹസമൂഹം കത്തോലിക്കാസഭയാണ്. ഓരോ ആരാധനാസമൂഹവും പൂർണമായ അർഥത്തിൽ കത്തോലിക്കാസഭയാണ്. എന്നാൽ ഈ സമൂഹം മറ്റു സമൂഹങ്ങളോട് സമ്പൂർണ കൂട്ടായ്മയിൽ കഴിയണം. കൂട്ടായ്മ പുലർത്താത്ത സമൂഹത്തിന് കാതലിക് എന്നു പറയാൻ സാധ്യമല്ല. തൻപോരിമാഭാവവും സ്വയംപര്യാപ്തതാഭാവവും പുലർത്തുന്ന സഭകൾ കാതോലിക സഭകളല്ല. ഈ സങ്കുചിതത്വവും സ്വയം മാറ്റിനിർത്തലുമാണ് സഭകളെ അകത്തോലികമാക്കുന്നത്. മറ്റുള്ളവരിലേക്ക് സുവിശേഷം എത്തിക്കാത്തവരെ പറ്റിയും ഇതുപോലെ പറയാനാവും.

ഇപ്രകാരം സമ്പൂർണകൂട്ടായ്മ പുലർത്തുന്ന സഭകളുടെ സമൂഹമാണ് കത്തോലിക്കാസഭ. കാതോലികതയെ വ്യക്തമാക്കുന്ന നിർണായക ഘടകമാണ് വി.കുർബാന. (1കൊറി. 10,16-17).കത്തോലിക്കാ സഭയുടെ കാതോലിക കർമമാണ് വി.കുർബാന. ഓരോ ആരാധനാസമൂഹത്തിലും പൂർണമായ അർഥത്തിൽ കത്തോലിക്കാസഭ സന്നിഹിതമാകുന്നു. എല്ലാ വേർതിരിവുകളെയും മറികടന്ന് യേശുമിശിഹായുടെ ശരീരരക്തങ്ങളിൽ പങ്കുകൊള്ളുമ്പോഴാണ് കാതോലികത പ്രകടമാകുന്നത്. മെത്രാനിലൂടെയാണ് കാതോലികത പ്രകടമാകുക. കുർബാനയിൽ കേന്ദ്രീകൃതമായ സമൂഹത്തിന്റെ തലവൻ എന്ന നിലയിലാണ് മെത്രാൻ ഇതു നിർവഹിക്കുക.

കാതോലികത ദൈവദാനമാണെങ്കിലും സകല മനുഷ്യരെയും സംസ്ക്കാരങ്ങളെയും മിശിഹായിൽ ഏകശരീരമാക്കാനുള്ള യത്നം തുടരുന്നതുവഴി (സഭ.13) കാതോലികതയുടെ ദൗത്യം സഭ നിർവഹിക്കുകയത്രേ ചെയ്യുക. രക്ഷയുടെ ഏക കൂദാശ എന്ന നിലയിൽ സഭ ദൗത്യം തുടരുക തന്നെ വേണം. അതായത്, കർത്താവ് ഭരമേൽപ്പിച്ച ദൗത്യം തുടരുന്നതു വഴിയേ സഭയ്ക്ക് കാതോലികമായി തുടരാനാവൂ. പ്രസ്തുത ദൗത്യനിർവഹണം സഭയ്ക്ക് ഒഴിച്ചുകൂടാൻ പാടില്ലാത്ത ദൗത്യമാണ്. സമസ്ത മനുഷ്യകുലത്തിന്റെയും യോജിപ്പ് യാഥാർഥ്യവൽക്കരിക്കാത്തിടത്തോളം കാലം കാതോലികത്വം പൂർണമല്ല.

സ്വഭാവത്താലേ സഭ കാതോലികമാണ്. ക്രൈസ്തവികതയുടെ ഒഴിച്ചുകൂടാൻ പാടില്ലാത്ത ഘടകമാണ് കാതോലികത. സത്യം തേടുന്നവർ, സമ്പൂർണ സത്യത്തെ ആശ്ലേഷിക്കുന്നവർ, എല്ലാവരോടും എല്ലാറ്റിനോടും തുറന്ന മനസ്ഥിതി പുലർത്തുന്നവർ, എല്ലാവരെയും ആശ്ലേഷിക്കുന്നവർ എന്നാണ് കത്തോലിക്കർ എന്നാൽ അർഥം. സഭ മനുഷ്യകുലത്തിനുവേണ്ടിയാണ് എന്ന ധർമം അനുസ്മരിക്കുന്നവരൊക്കെ കത്തോലിക്കരാണ്.

ഐക്യവും വൈവിധ്യവും നിലനിർത്തിക്കൊണ്ടാണ് സഭ കാതോലികമായിരിക്കേണ്ടത്. ശ്ലൈഹികപാരമ്പര്യങ്ങൾ അവികലമായി കാത്തുസൂക്ഷിക്കുകയും പിൻതലമുറയ്ക്ക് കൈമാറുകയും ചെയ്യുന്നതുവഴി സഭകൾ കാതോലികമായി നിലകൊള്ളുന്നു. മറ്റു സഭകളോടുള്ള സമ്പൂർണകൂട്ടായ്മ പുലർത്തിക്കൊണ്ടു മാത്രമേ പ്രാദേശികസഭകൾക്ക് കാതോലികമായിരിക്കാൻ കഴിയൂ.

റോമാസഭയുടെ വീക്ഷണത്തിൽ, പത്രോസിന്റെ പിൻഗാമിയെന്ന നിലയിൽ റോമാമെത്രാനോട് കാനോനിക കൂട്ടായ്മ പുലർത്തുന്ന സഭകളാണ് പൂർണമായ അർഥത്തിൽ കത്തോലിക്കാസഭകൾ. റോമാമെത്രാനോടുള്ള കാനോനിക ബന്ധം ശ്ലൈഹികപാരമ്പര്യത്തിൽ പെടുന്നതായി റോമാസഭ കരുതുന്നു. പൗരസ്ത്യ ഓർത്തഡോക്സ് സഭകൾ ഇപ്പോഴും റോമാസഭയുമായി കാനോനിക കൂട്ടായ്മ പുലർത്താത്തതിനാൽ, അവയുടെ കാതോലികത്വം പൂർണമല്ല. അവയുമായി വിശ്വാസത്തിലും കൂദാശകളിലും ദൈവസ്ഥാപിത ഹയരാർക്കിയുടെ അംഗീകാരത്തിലും കത്തോലിക്കാസഭ യോജിപ്പ് പുലർത്തുന്നു. എങ്കിലും കാനോനിക കൂട്ടായ്മ ഇല്ലാത്തതിനാൽ റോമൻ കത്തോലിക്കാസഭ കാതോലികമായിരിക്കുന്ന രീതിയിൽ ഓർത്തഡോക്സു സഭകളെ കത്തോലിക്കാസഭ എന്നു വിളിക്കുന്നില്ല. വിശ്വാസത്തിന്റെ സാരസത്തമാറ്റം കൂടാതെ കാത്തുസൂക്ഷിക്കുന്ന സഭകളെ പറ്റിയാണ് മേൽപറഞ്ഞ വിവക്ഷ. സാരസത്തയിൽ മാറ്റം വരുത്തിയിട്ടുള്ളവർ അകത്തോലിക്കർ തന്നെ. ഏകവും വിശുദ്ധവും കാതോലികവും ശ്ലൈഹികവും എന്ന് ചൊല്ലുന്നവരെല്ലാം കത്തോലിക്കരല്ല എന്നർഥം. സമ്പൂർണ കൂട്ടായ്മയ്ക്കായി യത്നിക്കുന്നവരെല്ലാം കാതോലികത്വത്തിലേക്ക് നടന്നടുക്കുകയാണ്. ശ്ലൈഹിക പ്രബോധനത്തിൽ മായം ചേർത്ത ഗ്നോസ്റ്റിക്, ആര്യൻ ചിന്തകർ കത്തോലിക്കരല്ല.പാഷണ്ഡസമൂഹങ്ങളാണ്. ഈയടുത്ത കാലത്ത് ഉടലെടുത്ത വിഘടിതസമൂഹങ്ങളും അപ്രകാരം



തന്നെ. ക്രിസ്തുവിന്റെ സഭയുടെ അനേകം അടിസ്ഥാനഘടകങ്ങൾ അവർക്ക് നഷ്ടപ്പെട്ടു. ശ്ലീഹന്മാർ കൈമാറിത്തന്ന രക്ഷാകരസന്ദേശത്തിന്റെ ചില സംഗതികൾ മാത്രം അവർ മുറുകെപ്പിടിച്ചു. അവരും പൂർണതയിലേക്ക് നടന്നടുത്ത് കാതോലികമാകേണ്ടതാണ്.

"ക്രൈസ്തവരുടെ ഇടയിലെ പിളർപ്പു നിമിത്തം സഭയ്ക്ക് കാതോലികതയെ അതിന്റെ എല്ലാ അർഥത്തിലും വ്യക്തമാക്കാൻ സാധിക്കുന്നില്ല" എന്ന് സഭൈക്യത്തെക്കുറിച്ചുള്ള കൗൺസിൽ ഡിക്രി(4) ചൂണ്ടിക്കാട്ടുന്നു. കർത്താവു നൽകിയ ദാനങ്ങളെ നിഷ്പ്രഭമാക്കാനും അപൂർണമായി അവതരിപ്പിക്കാനും മാനുഷികബലഹീനതകളും പിളർപ്പുകളുംഹേതുവായി. സമ്പൂർണകൂട്ടായ്മ കണ്ടെത്തി കാതോലികത പൂർണമാക്കാൻ ഓരോ ക്രൈസ്തവനും ഓരോ സഭയും യത്നിക്കണം. അതുപോലെ രക്ഷയുടെ സദ്വാർത്ത കടന്നു ചെന്നിട്ടില്ലാത്ത ഇടങ്ങളിലൊക്കെ ഈ സന്ദേശം എത്തിച്ചും കാതോലികത പൂർണമാക്കേണ്ടതുണ്ട്. തങ്ങൾ പഠിപ്പിക്കുന്നവ ശ്ലൈഹിക പ്രബോധനം തന്നെയാണോ, അതോ ഏതെങ്കിലും കാലത്ത് ഏതിലെങ്കിലും വ്യതിചലിച്ചു പോയിട്ടുണ്ടോ എന്നും സഭകൾ ആരായേണ്ടതുണ്ട്. അഥവാ, ചില സത്യങ്ങൾ ഗൗരവമായി പരിഗണിക്കപ്പെടാതെയും വിസ്മരിക്കപ്പെട്ട് വേണ്ടത്ര ഊന്നൽ കൊടുക്കാതെയും ചില സഭകളിൽ കണ്ടേക്കാം. വിശ്വാസത്തിന്റെ സാരസത്തയിൽ അന്തരമില്ലാത്തിടത്ത്, അവതരണരീതികളിലുള്ള വൈവിധ്യം നൈയാമികാവതരണമായി അംഗീകരിക്കാനും കാതോലികത്വം എന്ന ദാനം നമ്മോടാവശ്യപ്പെടുന്നു. സമ്പൂർണ കൂട്ടായ്മയ്ക്ക് തടസ്സം നിൽക്കുന്ന മുൻവിധികൾ, അവതരണരീതികൾ, പ്രായോഗിക ഭരണപരപ്രശ്നങ്ങൾ, ചരിത്രസംഭവങ്ങൾ എന്നിവ പരിശോധനാവിധേയമാക്കിയെങ്കിലേ സമ്പൂർണമായ കാനോനികൈക്യം കൈവരൂ; കാതോലികത്വം പ്രസ്പഷ്ടമാക്കാനാകൂ. സഭയുടെ കാതോലികത്വം എന്ന യാഥാർഥ്യം ഉൾക്കൊള്ളുന്ന സത്യങ്ങൾ ജീവിതസ്പർശിയാക്കാൻ എല്ലാ സഭകളും സഭാംഗങ്ങളും നിരന്തരം പരിശ്രമിക്കേണ്ടതുണ്ട്.

കവർ സ്റ്റോറി

# ശ്ലൈഹികസഭകൾ
## സത്യവിശ്വാസത്തിന്റെ സംരക്ഷകരും പ്രഘോഷകരും



**ഡോ. ജയിംസ് ചവറപ്പുഴ**
നസ്രാണി റിസേർച്ച് സെന്റർ, നല്ലതണ്ണി

**"ഏകവും പരിശുദ്ധവും ശ്ലൈഹികവും സാർവ്വത്രികവുമായ സഭയിലും ഞങ്ങൾ വിശ്വസിക്കുന്നു."** എല്ലാ ശ്ലൈഹികസഭകളും പരി. കുർബാനയിലും പരി. മാമ്മോദീസാവേളയിലും ഉറച്ച വിശ്വാസത്തോടും തികഞ്ഞ സ്നേഹത്തോടും കൂടി ആവർത്തിച്ചു ചൊല്ലുന്ന വിശ്വാസസത്യമാണിത്. സത്യസഭയുടെ അടിസ്ഥാന നാലു വിശേഷണങ്ങളിൽ ഒന്നാണ് "ശ്ലൈഹികത". ശ്ലീഹന്മാരുമായി ബന്ധപ്പെട്ടത് എന്നാണ് ഇതുകൊണ്ടർത്ഥമാക്കുന്നത്. "ശ്ലീഹാ" എന്ന സുറിയാനിവാക്കിന്റെ അർത്ഥം "അയയ്ക്കപ്പെട്ടവൻ", "സന്ദേശവാഹകൻ", "മിഷനറി" എന്നൊക്കെയാണ്. ഗ്രീക്ക് പാരമ്പര്യത്തിൽ തത്തുല്യമായ പദമാണ് "അപ്പസ്തോലൻ." മിശിഹായാൽ സ്ഥാപിക്കപ്പെട്ട്, ശ്ലീഹന്മാരുടെമേൽ അടിസ്ഥാനമിട്ട്, സഭാപിതാക്കന്മാരാൽ ഉറപ്പിക്കപ്പെട്ട സഭയെ **ശ്ലൈഹിക സഭ** എന്ന് വിളിക്കുന്നു. സഭ ശ്ലൈഹികമെന്ന് വിളിക്കപ്പെടാൻ കാരണം പ്രത്യേക ദൗത്യവുമായി മിശിഹായാൽ അയയ്ക്കപ്പെട്ട ശ്ലീഹന്മാരുടെമേൽ സ്ഥാപിക്കപ്പെട്ടതാണ് സഭ എന്നതുകൊണ്ടാണ്.

**കത്തോലിക്കാസഭയുടെ മതബോധനഗ്രന്ഥം മൂന്നുവിധത്തിലാണ് ശ്ലൈഹികതയെ അവതരിപ്പിക്കുന്നത് (857-865).**

1. ശ്ലീഹന്മാരാകുന്ന അടിസ്ഥാനത്തിന്മേലാണ് സഭ പടുത്തുയർത്തപ്പെട്ടതും നിലനിൽക്കുന്നതും (എഫേ. 2/20; വെളി. 21/14). അവർ (ശ്ലീഹന്മാർ) മിശിഹായാൽത്തന്നെ തിരഞ്ഞെടുക്കപ്പെടുകയും അയയ്ക്കപ്പെടുകയും ചെയ്ത സാക്ഷികളാണ് (മത്താ. 28/16-20; ശ്ലീഹ. നട. 1/8; 1 കോറി 9/1; 15/7-8; ഗലാ. 1/1). അതായത് സഭയെ നയിച്ച വിവേകമുള്ള കാര്യസ്ഥന്മാരാണ് ശ്ലീഹന്മാർ.
2. സഭ തന്നിൽ വസിക്കുന്ന റൂഹാദക്കുദ്ശായുടെ സഹായത്താൽ ശ്ലീഹന്മാരിൽനിന്ന് ലഭിച്ച "രഹസ്യങ്ങൾ" സൂക്ഷിക്കുകയും പകർന്നു കൊടുക്കുകയും ചെയ്യുന്നു. അതായത് ശാശ്വതമായ പൗരോഹിത്യം നിലനിൽക്കുന്നത് ശ്ലൈഹിക സഭയിലാണ്. ഈ സഭയിലാണ് പൗരോഹിത്യശുശ്രൂഷ വഴി ദൈവികരഹസ്യങ്ങൾ പരി

കർമ്മം ചെയ്യപ്പെടുകയും പകർന്ന് കൊടുക്കപ്പെടുകയും ചെയ്യുന്നത്.

3. മിശിഹായുടെ രണ്ടാമത്തെ വരവ് വരെ സഭ ശ്ലീഹന്മാരാൽ തുടർന്ന് പഠിപ്പിക്കപ്പെടുകയും വിശുദ്ധീകരിക്കപ്പെടുകയും നയിക്കപ്പെടുകയും ചെയ്തുകൊണ്ടിരിക്കുന്നു. ഈ **പഠിപ്പിക്കൽ, വിശുദ്ധീകരിക്കൽ, നയിക്കൽ** എന്ന ശുശ്രൂഷകൾ നിർവ്വഹിക്കപ്പെടുന്നത് ശ്ലീഹന്മാരുടെ പിൻഗാമികളായ മെത്രാന്മാരിലൂടെ/ശ്ലൈഹിക സൂനഹദോസുകളിലൂടെ ആണ്. ശ്ലീഹന്മാരിൽ പ്രഥമനായ കേപ്പാശ്ലീഹായുടെ പിൻഗാമിയായ മാർപാപ്പായുമായുള്ള മെത്രാന്മാരുടെ ശ്ലൈഹികകൂട്ടായ്മയിലാണ് ഈ ത്രിവിധ ദൗത്യങ്ങൾ പ്രകടമാകുന്നത്.

പ്രേഷിത ദൗത്യം പിതാവിൽനിന്ന് തനിക്ക് ലഭിച്ചതിനോടാണ് ശ്ലീഹന്മാരെ ഈശോ ബന്ധിപ്പിക്കുന്നത്. "പുത്രന് തനിയെ ഒന്നും ചെയ്യാൻ കഴിയില്ല" (യോഹ. 5/19, 30, യോഹ. 15/5). അതുപോലെ ഈശോ അയയ്ക്കുന്നവർക്കും അവിടുത്തെ കൂടാതെ ഒന്നും ചെയ്യാൻ കഴിയില്ല. കർത്താവിൽനിന്നാണ് ശ്ലീഹന്മാർ തങ്ങൾ നിർവ്വഹിക്കാനുള്ള ദൗത്യത്തിന്റെ കല്പനയും അത് നിർവ്വഹിക്കാനുള്ള അധികാരവും സ്വീകരിച്ചത്.

ശ്ലീഹന്മാർ "പുതിയ ഉടമ്പടിയുടെ ശുശ്രൂഷകരും", "ദൈവത്തിന്റെ സേവകരും", "മിശിഹായുടെ സ്ഥാനപതികളും", "ദൈവികരഹസ്യങ്ങളുടെ കാര്യസ്ഥന്മാരും" ആണ് (1 കോറി 3/6; 2 കോറി. 6/4; 5/20; 1 കോറി 4/1). മിശിഹായുടെ ഉത്ഥാനത്തിന് സാക്ഷ്യം വഹിച്ചവരാണവർ. വ്യത്യസ്ത രീതികളിലാണ് ഈ ഉത്ഥാനാനുഭവം ശ്ലീഹന്മാർക്ക് ലഭിച്ചത്. ഉദാ: **കേപ്പായ്ക്കും യോഹന്നാനും ശൂന്യമായ കബറിടത്തിലെ കാഴ്ച അനുഭവമായിരുന്നുവെങ്കിൽ മാർത്തോമ്മായ്ക്ക് അത് തിരുവിലാവിൽ തൊട്ടറിയാനുള്ള വിളിയായിരുന്നു.** അങ്ങനെ വിവിധ രീതികളിൽ തങ്ങൾക്ക് ലഭിച്ച ഉത്ഥാനാനുഭവം അഥവാ മിശിഹാനുഭവം വിവിധ രീതികളിൽ ശ്ലീഹന്മാർ കൈമാറി. തങ്ങളുടെ മിശിഹാനുഭവം കറയും കുറവും കൂടാതെ ശ്ലീഹന്മാർ വിവിധ ദേശങ്ങളിൽ കൈമാറിയപ്പോൾ വിവിധ സഭകൾ രൂപംകൊണ്ടു. ദൈവികരഹസ്യങ്ങളുടെ കാര്യസ്ഥന്മാരായ ശ്ലീഹന്മാർ "ദൈവികരഹസ്യങ്ങൾ" കൈമാറി ശുശ്രൂഷിക്കാനേൽപ്പിച്ചതാണ് സഭയെ.

ശ്ലീഹന്മാരിലൂടെ കൈമാറപ്പെട്ട അടിസ്ഥാനവിശ്വാസം സഹസ്രാബ്ദങ്ങൾ കഴിഞ്ഞിട്ടും സത്യസഭയിൽ മാറ്റമില്ലാതെ തുടരുന്നു. സത്യസഭ അഥവാ കത്തോലിക്കാസഭ ഒന്നാണ്. എന്നാൽ ഈ സഭ സഭകളുടെ കൂട്ടായ്മയാണ്. **ഇരുപത്തിനാല് വ്യക്തിസഭകൾ ഒരുമിക്കുന്നതാണ് കത്തോലിക്കാസഭ.** ഈ സഭകൾ ഒരേ വിശ്വാസം പ്രഘോഷിക്കുന്ന സഭകളാണ്, റൂഹാദക്കുദ്ശായാൽ നയിക്കപ്പെടുന്നതാണ്, കൂദാശകൾ പരികർമ്മം ചെയ്യുന്നതാണ്, വചനം പ്രഘോഷിക്കുന്നതാണ്; പൗരോഹിത്യം നിലനിൽക്കുന്നതാണ്. ഈ സഭകളെ ഐക്യത്തിൽ ഒരുമിപ്പിക്കുന്ന ദൗത്യമാണ് റോമാ മാർപാപ്പായ്ക്ക് ഉള്ളത്. ഈ സഭകൾ ഒന്ന് ഒന്നിന് മുകളിലോ ഒന്ന് ഒന്നിന് താഴെയോ അല്ല... കാരണം ഈ സഭകൾ ശ്ലൈഹികപാരമ്പര്യം തുടരുന്നവയാണ്. ഒരേ മാമ്മോദീസാ പരികർമ്മം ചെയ്യുന്നതും ഒരേ സത്യവിശ്വാസം പ്രഘോഷിക്കുന്നവരുമാണ്.

സഭാപിതാക്കന്മാർ സഭയുടെ ശ്ലൈഹികമായ ഈ അടിസ്ഥാനസ്വഭാവത്തെ ഊന്നിപ്പറയുന്നത് കാണാം. വി. പോളിക്കാർപ്പ്, വി. ഇഗ്നേഷ്യസ്, വി. ക്ലീമിസ്, ജറുസലേമിലെ വി. സിറിൽ, മാർ അപ്രേം തുടങ്ങിയവർ ഉദാഹരണങ്ങളാണ്. "ശ്ലീഹന്മാർ കർത്താവായ ഈശോമിശിഹായിൽനിന്ന് നമുക്കുവേണ്ടി സുവിശേഷം സ്വീകരിച്ചു. ഈശോമിശിഹാ ദൈവത്തിൽനിന്ന് നമുക്കുവേണ്ടി അയയ്ക്കപ്പെട്ടു. മിശിഹാ ദൈവത്തിൽനിന്നാണ്, ശ്ലീഹന്മാർ മിശിഹായിൽനിന്നാണ്; ദൈവേഷ്ടത്താൽ രണ്ടും യഥാക്രമം അനുസരിച്ചുണ്ടായി" (വി. ക്ലീമിസ്). "മെത്രാനാലോ അദ്ദേഹം നിയോഗിക്കുന്നവരാലോ അർപ്പിക്കപ്പെടുന്ന കുർബാന മാത്രം സാധുവായി കണക്കാക്കണം" എന്ന് വി. ഇഗ്നേഷ്യസ് പറയാൻകാരണം ശ്ലൈഹികസഭയിലാണ് മെത്രാനും കുർബാനയും ഉള്ളത് എന്നതുകൊണ്ടാണ്.

പിതാവിനാൽ അയയ്ക്കപ്പെട്ട മിശിഹായാൽ സ്ഥാപിക്കപ്പെട്ട്, ശ്ലീഹന്മാരുടെ മേൽ അടിസ്ഥാനമിട്ട്, പിതാക്കന്മാരാൽ ഉറപ്പിക്കപ്പെട്ട്, റൂഹാദക്കുദ്ശായാൽ നയിക്കപ്പെടുന്ന സഭ വളർച്ചപ്രാപിച്ചത് മൂന്നു പാരമ്പര്യങ്ങളിലൂടെയാണ്. **സുറിയാനി, ഗ്രീക്ക്, ലത്തീൻ** എന്നിവയാണ് ആ പാരമ്പര്യങ്ങൾ. മൂന്ന് പാരമ്പര്യങ്ങളിലൂടെ




വളർന്ന സഭയിൽ ആറ് ആരാധനക്രമ കുടുംബങ്ങൾ ഉണ്ടായി.

**പൗരസ്ത്യസുറിനായി**
*(കൽദായ)*

**പാശ്ചാത്യസുറിയാനി**
*(അന്ത്യോക്യൻ)*

**ബൈസന്റൈൻ**

**കോപ്റ്റിക്**

**അർമേനിയൻ**

**റോമൻ**

എന്നിവയാണ് ഈ ആരാധനക്രമ കുടുംബങ്ങൾ.

**24 സഭകളും** ഇതിൽ ഏതെങ്കിലും ഒരു കുടുംബത്തിലും പാരമ്പര്യത്തിലും ആയിരിക്കും. ഈ പാരമ്പര്യങ്ങളിലൂടെയാണ് കൂദാശകളും വചനവും ആഘോഷിക്കപ്പെടുകയും പ്രഘോഷിക്കപ്പെടുകയും കൈമാറപ്പെടുകയും ചെയ്യുന്നത്. പാരമ്പര്യത്തെ സൂചിപ്പിക്കാൻ മൂന്നു പദങ്ങൾ മൂന്നു സഭാപാരമ്പര്യങ്ങളിലുമുണ്ട്. "ആഹോന" (സുറിയാനി), "പാരദോസിസ്" (ഗ്രീക്ക്), "ത്രദീസിയോ" (ലത്തീൻ). ഈ മൂന്നു പദങ്ങൾക്കും "കൈമാറുക" (handing over) എന്നർത്ഥം കാണാം. അതുകൊണ്ട് ഈ മൂന്ന് പാരമ്പര്യങ്ങളെ ശ്ലൈഹികപാരമ്പര്യങ്ങൾ എന്ന് വിളിക്കുന്നു. കൈമാറാനുള്ള വലിയ ഉത്തരവാദിത്വമാണ് പാരമ്പര്യമായി ശ്ലൈഹികസഭകൾക്ക് ലഭിച്ചിരിക്കുന്നത്. എന്താണ് കൈമാറേണ്ടത്? മിശിഹായിൽനിന്ന് ലഭിച്ച വിശ്വാസം,



ശ്ലീഹന്മാരിൽനിന്ന് കേട്ട വിശ്വാസം, സഭാപിതാക്കന്മാരാൽ പരിപോഷിപ്പിക്കപ്പെട്ട വിശ്വാസം. ഈ വിശ്വാസമാണ് കൈമാറേണ്ടത്. ഈ കൈമാറ്റം നടക്കുന്നത് "രഹസ്യങ്ങളുടെ ആഘോഷത്തിലൂടെയും", "വചനപ്രഘോഷണത്തിലൂടെയുമാണ്". ഈ കൈമാറ്റം നടത്തുവാൻ തെരഞ്ഞെടുക്കപ്പെട്ട സമൂഹമാണ് സഭകൾ. അതായത് ശ്ലൈഹികസഭകൾ.

ശ്ലൈഹികപാരമ്പര്യങ്ങളിൽനിന്ന് ഉരുത്തിരിഞ്ഞ ആരാധനക്രമങ്ങളിലാണ് സത്യവിശ്വാസത്തിന്റെ പ്രഘോഷണവും ആഘോഷവും കൈമാറ്റവും കാണപ്പെടുക. അതുകൊണ്ടാണ് ആരാധനക്രമങ്ങൾ ശ്ലീഹന്മാരിൽനിന്ന് കൈമാറി കിട്ടിയതാണെന്നും അവ മാറ്റമില്ലാതെ തുടരണമെന്നും സഭ പറയുന്നത്. ഈ ശ്ലൈഹിക ആരാധനക്രമങ്ങൾ ആഘോഷിക്കുന്ന സഭകളാണ് ശ്ലൈഹികസഭകൾ എന്നറിയപ്പെടുക. ശ്ലൈഹികസഭകളാണ് കൂദാശകളുടെയും വചനത്തിന്റെയും സൂക്ഷിപ്പുകാരും സംരക്ഷകരും. സഭകൾ എന്ന പേര് ഉള്ളതുകൊണ്ട് വിഘടിതവിഭാഗങ്ങൾ ശ്ലൈഹീകസഭകൾ ആകില്ല. ശ്ലൈഹികസഭകൾ ആകണമെങ്കിൽ അവയ്ക്ക് കൂദാശകൾ ഉണ്ടാകണം. പൗരോഹിത്യം ഉണ്ടാകണം. വചനത്തിന്റെ സൂക്ഷിപ്പുകാരായ മെത്രാന്മാർ ഉണ്ടായിരിക്കണം. ശ്ലൈഹിക തുടർച്ചയായ കൈവയ്പ് ഉണ്ടാകണം. ഈ **ശ്ലൈഹികത അഥവാ 'അപ്പസ്തോലിസിറ്റി'** ഉള്ള സഭകൾ ശ്ലീഹന്മാരിൽനിന്ന് ആരംഭിച്ചതാണ്. എത്രമാത്രം കുറവുകളും പ്രതിസന്ധികളും അവ നേരിട്ടാലും കർത്താവിന്റെ രണ്ടാമത്തെ വരവുവരെ "രഹസ്യങ്ങളുടെ" സൂക്ഷിപ്പുകാരും "വചനത്തിന്റെ" പ്രഘോഷകരുമായി ഈ സഭകൾ തുടരുക തന്നെ ചെയ്യും. അതുകൊണ്ട് ശ്ലൈഹികതയിൽ ആനന്ദം കൊള്ളുക; ശ്ലൈഹികസഭയിൽ അംഗമായതിൽ അഭിമാനിക്കുക; ശ്ലൈഹികസഭകളുടെ അടിസ്ഥാന ഗുണമായ പ്രേഷിതഭാവം പുലർത്തുന്നവരാകുക. ഈ പ്രേഷിതദൗത്യത്തിലേക്കാണ് പരി. മാമ്മോദീസായിലൂടെ ഓരോരുത്തരും വിളിക്കപ്പെട്ടിരിക്കുന്നത്.

**"ഭൂമിയുടെ ഒരതിർത്തിമുതൽ മറ്റേ അതിർത്തി വരെയുള്ള ഏകവും പരിശുദ്ധവും ശ്ലൈഹികവും കാതോലികവുമായ സഭ എല്ലാവിധ ഇടർച്ചകളിൽനിന്നും വീഴ്ചയും ഉപദ്രവവും കൂടാതെ സംരക്ഷിക്കപ്പെടുവാനായി സജീവവും പരിശുദ്ധവും സ്വീകാര്യവും സംപൂജ്യവും ഭയഭക്തിജനകവും മഹോന്നതവും കളങ്കരഹിതവുമായ ഈ ബലി സർവ്വ സൃഷ്ടികൾക്കും വേണ്ടി ഞങ്ങൾ അർപ്പിക്കുന്നു"** (മാർ നെസ്തോറിയസിന്റെ അനാഫൊറ, സീറോ മലബാർ കുർബാനക്രമം).

കവർ സ്റ്റോറി

NOW YOU ARE THE BODY OF CHRIST AND EACH ONE OF YOU IS A PART OF IT
1 CORINTHIANS 12:27

# സഭ ഏകമാകുന്നു



റവ. ഫാ. ചെറിയാൻ താഴമൺ

**തുടക്കം**

രണ്ടാം വത്തിക്കാൻ സുന്നഹദോസിന്റെ ഒരു ഉദ്ധരണിയോടെ ആരംഭിക്കാം.: ഏകവും പരിശുദ്ധവും കാതോലികവും ശ്ലൈഹീകവുമെന്ന് വിശ്വാസ പ്രമാണത്തിൽ നാം സമ്മതിച്ചു പറയുന്ന, മിശിഹായുടെ ഒരേയൊരുസഭ, ഇതിനെയാണ് ഉത്ഥാനത്തിനുശേഷം നമ്മുടെ രക്ഷകൻ പത്രോസിനെ മേയിക്കുവാനേല്പിച്ചതും (യോഹ. 21/17) പ്രചരിപ്പിക്കുവാനും ഭരിക്കുവാനും അദ്ദേഹത്തെയും മറ്റ് ശിഷ്യന്മാരെയും നിയോഗിച്ചതും (മത്താ. 28/ 18- ള ള)നിത്യകാലത്തേക്ക് അവിടുന്നു പടുത്തുയർത്തിയ സഭ, ഇതാണ് ക്രിസ്തുവിന്റെ ഏക സഭ. അവളെ എക്കാലത്തേക്കുമായി സത്യത്തിന്റെ തൂണും താങ്ങുമായി (1 തിമോ. 3/ 15) അവിടുന്നു സ്ഥാപിച്ചു. ഈ തിരുസഭ, ഈ ലോകത്തിൽ സംസ്ഥാപിതവും ക്രമവത്കൃതവുമായ സമൂഹമെന്ന നിലയിൽ, കത്തോലിക്കാ സഭയിൽ നിലനില്ക്കുന്നു, പത്രോസിന്റെ പിൻഗാമിയാലും അദ്ദേഹത്തിന്റെ കൂട്ടായ്മയിലുള്ള മെത്രാന്മാരാലും ഭരിക്കപ്പെടുകയും ചെയ്യുന്നു (ജനതകളുടെ പ്രകാശം 8). ലോകസൃഷ്ടി മുതൽ പിതാവിന്റെ മനസ്സിൽ ഉണ്ടായിരുന്നതും മനുഷ്യനായി പിറന്ന പുത്രൻ പ്രഘോഷിച്ചതും അവന്റെ പിളർക്കപ്പെട്ട വിലാവിൽ നിന്ന് ഉദ്ഭൂതമായതും പെന്തക്കോസ്തി ദിനത്തിൽ പരിശുദ്ധാത്മാവിനാൽ ചരിത്രത്തിൽ ആവിഷ്കൃതമായതുമായ ഏകസഭയാണ് അപ്പസ്തോലന്മാരിലൂടെയും അവരുടെ പിൻഗാമികളിലൂടെയും ലോകമാസകലം പടർന്നു പന്തലിച്ചത്. സഭാപീഡനത്തിന്റെ ആദ്യനാളുകൾ അവസാനിച്ച് മതപ്രചരണ സ്വാതന്ത്ര്യം ലഭ്യമായിക്കഴിഞ്ഞപ്പോൾ സഭാപിതാക്കന്മാർ സഭയുടെ അടിസ്ഥാനലക്ഷണങ്ങളെ നിർവ്വചിക്കുകയും നിജപ്പെടുത്തുകയുമുണ്ടായി. അതാണ് ക്രിസ്തുവർഷം 352 - ൽ നിഖ്യാസുന്നഹദോസിൽവച്ച് ക്രോഡീകരിച്ച നിഖ്യാ വിശുദ്ധ പ്രമാണത്തിൽ നാം ഏറ്റുപറയുന്നത്. അവിടെ നാം ഇപ്രകാരം ഏറ്റുപറയുന്നു. ഏകവും പരിശുദ്ധവും കാതോലികവും ശ്ലൈഹീകവും ആയ സഭയിലും ഞാൻ വിശ്വസിക്കുന്നു. **അവിഭാജ്യമാംവിധം പരസ്പരം ബന്ധപ്പെട്ട ഈ നാല് സവിശേഷതകളും സഭയുടെയും അവളുടെ ദൗത്യത്തിന്റെയും സത്താപരമായ ഘടകങ്ങളെയാണ് സൂചിപ്പിക്കുന്നത്.** ക്രിസ്തുവാണ് പരിശുദ്ധാത്മാവിലൂടെ തന്റെ ഏക സഭയെ വിശുദ്ധവും കാതോലികവും ശൈഹികവുമാക്കുന്നത്. സഭയുടെ ഈ നാല് ലക്ഷണങ്ങളിൽ സഭ ഏകമാണ് എന്ന ലക്ഷണത്തെക്കുറിച്ചുള്ള ഒരു അന്വേഷണമാണ് ഈ ചെറുലേഖനം.

**യേശുക്രിസ്തുവാണ് സഭയുടെ സ്ഥാപകനും ശിരസ്സും. സഭ അവന്റെ ശരീരവും തുടർച്ചയുമാണ്. അതിനാൽ സഭ അടിസ്ഥാനപരമായി ഏകമാണ്, ഒന്നാണ്.** ഒന്നായ സഭ രണ്ടായിരം വർഷത്തെ പ്രയാണത്തിൽ, മനുഷ്യകരങ്ങളിലൂടെയുള്ള കൈമാറ്റ പ്രക്രിയയിൽ വിവിധ സഭാ സമൂഹങ്ങളായി പരിണമിച്ചിരിക്കുന്നു. ഈ സഭാസമൂഹബാഹുല്ല്യത്തിൽ യഥാർത്ഥസഭയെ എവിടെ കണ്ടെത്താം, ക്രിസ്തുവിന്റെ സഭയുടെ പൂർണ്ണത എവിടെ കണ്ടെത്താം ? യേശുക്രിസ്തു സ്ഥാപിച്ചതും ശ്ലീഹന്മാർ പ്രഘോഷിച്ചതും അവരുടെ പിൻമുറക്കാർ നയിക്കുന്നതുമായ ഏകവും വിശുദ്ധവും കാതോലികവും ശൈഹികവുമായ സഭ ഇന്ന് എവിടെയാണ് ദൃശ്യമായിരിക്കുന്നത് ? സാർവ്വത്രിക സഭയുടെ

തലവനും പത്രാസിന്റെ പിൻഗാമിയുമായ റോമിലെ മാർപാപ്പാ നേതൃത്വം നല്കുന്ന പരിശുദ്ധ കാത്തോലിക്കാസഭയിലാണ് ഈ നാല് ലക്ഷണങ്ങളും പൂർണ്ണമായി സ്ഥിതിചെയ്യുന്നത് എന്ന് ദൈവവചനവും സഭാപിതാക്കന്മാരും, സഭാചരിത്രവും വ്യക്തമാക്കുന്നു.

**സഭ ഏകമാണ്; കാരണം യേശുക്രിസ്തു ഒരു സഭയെ സ്ഥാപിച്ചിട്ടുള്ളു.** പത്രോസാകുന്ന പാറമേൽ (മത്താ. 16/18) അപ്പസ്തോലന്മാരാകുന്ന അടിത്തറയിൽ (എഫേ. 2/20) യേശുക്രിസ്തു പടുത്തുയർത്തിയ ഭവനമാണ് സഭ, സഭയുടെ ശിരസ്സ് ക്രിസ്തുവും (കൊളോ. 1/18). ഒരേ മാമോദീസായിലൂടെയാണ് എല്ലാവരും സഭയിൽ അംഗങ്ങളാകുന്നത്. വിശുദ്ധ കുർബാനയിലൂടെഎല്ലാവരും പരിപോഷിക്കപ്പെടുന്നു. ഒരേ പ്രതീക്ഷ എല്ലാവരെയും ഒരേ ലക്ഷ്യത്തിലേക്ക് നയിക്കുന്നു. അങ്ങനെ ക്രിസ്തുവിലുള്ള വിശ്വാസത്തിലും സ്നേഹത്തിലും പ്രതീക്ഷയിലും സഭ ഒന്നായിത്തീരുന്നു.

സഭ യേശുക്രിസ്തുവിന്റെ ശരീരവും എല്ലാവസ്തുക്കളിലും സകലതും പൂർത്തിയാക്കുന്ന അവന്റെ പൂർണ്ണതയുമാണ് (എഫേ. 1/ 23). നമ്മെല്ലാവരും ഒരേ ആത്മാവിൽ ഏകശരീരമാകാൻ ജ്ഞാനസ്നാമേറ്റു (1 കോരി. 12/13) നാം പലരാണങ്കിലും ക്രിസ്തുവിൽ ഏക ശരീരമാണ് (റോമ.12/5). ഈ സമാധാനത്തിലേക്കാണ് നിങ്ങൾ ഏകശരീരമായി വിളിക്കപ്പെട്ടത് (കൊളോ 3/15). ഒരേപ്രത്യാശയിൽ നിങ്ങൾ വിളിക്കപ്പെട്ടതുപോലെ ഒരു ശരീരവും ഒരാത്മാവുമാണുള്ളത്, ഒരു കർത്താവും ഒരു വിശ്വാസവും ഒരു ജ്ഞാനസ്നാനവുമേയുള്ളു (എഫേ. 4/4-5).

**സഭ അവളുടെ ഉറവിടം മൂലം ഏകമാകുന്നു.** പരിശുദ്ധ ത്രിത്വത്തിലെ മൂന്നാളുകളുടെ ഐക്യമാണ് ഈ രഹസ്യത്തിന്റെ പരമോന്നത മാതൃകയും ഉറവിടവും (സഭൈക്യം(ഡഞ) 2). **സഭ അവളുടെ സ്ഥാപകൻ മൂലവും ഏകമാണ്.** എന്തെന്നാൽ ശരീരമായിത്തീർന്ന വചനം, സമാധാനത്തിന്റെ രാജകുമാരൻ, കുരിശുവഴി ഒരേ ജനത്തിലും ഒരേ ശരീരത്തിലും എല്ലാവരുടെയും ഐക്യം പുനഃസ്ഥാപിച്ചുകൊണ്ട് എല്ലാമനുഷ്യരെയും ദൈവത്തോട് രമ്യപ്പെടുത്തി. **സഭ അവളുടെ ആത്മാവുമൂലവും ഏകമാകുന്നു.** വിശ്വസിക്കുന്നവരിൽ വസിച്ചുകൊണ്ടും സഭയിൽ മുഴുവനും നിറഞ്ഞുനിന്ന് അതിനെ ഭരിച്ചുകൊണ്ടും, വിശ്വാസികളുടെ വിസ്മയനീയമായ ആ കൂട്ടായ്മയെ സൃഷ്ടിക്കുന്നതും ക്രിസ്തുവിൽ അവരെ ഇത്ര അവഗാഢമായി യോജിപ്പിക്കുന്നതും പരിശുദ്ധാത്മാവാണ്. അങ്ങനെ അവിടുന്നാണ് സഭയുടെ ഐക്യത്തിന്റെ പ്രഭവമായി വർത്തിക്കുന്നത്. (സഭൈക്യം 2). **ഒന്നായിരിക്കുക എന്നത് സഭയുടെ അടിസ്ഥാനപരമായ ഒരു ആവശ്യമാണ്.** അതെക്കുറിച്ച് അലക്സാണ്ടറിയായിലെ വി. ക്ലമന്റ് ഇങ്ങനെ പറയുന്നു: എത്രവിസ്മയനീയമായ ഒരു രഹസ്യം, എല്ലാവർക്കും പിതാവായി ഒരുവൻ, എല്ലാവർക്കുമായി ഒരു വചനം, എല്ലായിടത്തുമായിരിക്കുന്ന പരിശുദ്ധാത്മാവ് ഒന്ന്, കന്യകയായ അമ്മ ഒരുവൾ മാത്രം. അവളെ സഭയെന്നു വിളിക്കാൻ ഞാൻ ഇഷ്ടപ്പെടുന്നു .

**സഭയുടെ സ്ഥാപകൻ യേശുക്രിസ്തു**

വഴിയും സത്യവും ജീവനും ഞാനാകുന്നു എന്നരുളിച്ചെയ്ത, വാക്കുമാറാത്തവനായ, യേശുക്രിസ്തു വാഗ്ദാനം ചെയ്തിരുന്നു സഭ സ്ഥാപിക്കുമെന്ന്. ഞാൻ നിന്നോടു പറയുന്നു : നീ പത്രോസാണ്. ഈ പാറമേൽ എന്റെ സഭ ഞാൻ സ്ഥാപിക്കും (മത്താ. 16/ 18) ഈ സഭയെ അനുസരിക്കണമെന്നും യേശുനാഥൻ പഠിപ്പിക്കുന്നുണ്ട്. അവൻ അവരെയും അനുസരിക്കുന്നില്ലെങ്കിൽ, സഭയോടുപറയുക, സഭയെപ്പോലും അനുസരിക്കുന്നില്ലെങ്കിൽ അവൻ നിനക്ക് വിജാതീയനെപ്പോലെയും ചുങ്കക്കാരനെപ്പോലെയും ആയിരിക്കട്ടെ (മത്താ. 18/17).

**സഭാസ്ഥാപനത്തിന് നാല് ഘടകങ്ങൾ ആവശ്യമാണ്.** 1. അംഗങ്ങൾ, 2. പൊതുവായ ഒരു ലക്ഷ്യം, 3. ലക്ഷ്യം സാധിക്കാനുള്ള മാർഗ്ഗങ്ങൾ, 4. അംഗങ്ങളെ നയിക്കുവാനും ഭരിക്കുവാനുമുള്ള അധികാരം. ഈ നാല് ഘടകങ്ങളും സഭാസ്ഥാപനത്തിൽ യേശുക്രിസ്തു നിറവേറ്റിയിരുന്നതായി വി. ബൈബിൾ വ്യക്തമാക്കുന്നു. ആകയാൽ നിങ്ങൾ പോയി എല്ലാജനതകളെയും ശിഷ്യപ്പെടുത്തുവിൻ (മത്താ. 28/19). മർക്കോ 16/15, നടപടി 1/8, മത്താ 13/31-33, 13/ 47, 27/4 തുടങ്ങിയ വചനഭാഗങ്ങളും **ലോകത്തിലുള്ള സകല മനുഷ്യരും സഭാംഗങ്ങളാകണമെന്ന് യേശുനാഥൻ ആഗ്രഹിച്ചിരുന്നതായി** വെളിവാക്കുന്നു. സഭയ്ക്ക് പൊതുവായ ഒരു ലക്ഷ്യം ഉണ്ടായിരിക്കണം; **മനുഷ്യരുടെ നിത്യരക്ഷ സാധിക്കണമെന്നുള്ളതാണ് യേശുക്രിസ്തുവിന്റെ സഭയുടെ ലക്ഷ്യം.** ......... ഞാൻ വന്നത് നീതിമാന്മാരെ വിളിക്കാനല്ല പാപികളെ വിളിക്കാനാണ് (മത്താ. 9/12-13). വിശ്വസിച്ച് സ്നാനം സ്വീകരിക്കുന്നവർ രക്ഷിക്കപ്പെടും വിശ്വസിക്കാത്തവൻ ശിക്ഷിക്കപ്പെടും (മർക്കോസ് 16/16) ലൂക്കാ. 9/56; 19/10.. **ഓരോ വ്യക്തിയും സ്വന്ത ആത്മാവിനെ വിശുദ്ധീകരിച്ച് നിത്യരക്ഷ പ്രാപിക്കുന്നതിന് ആവശ്യമായ സകല മാർഗ്ഗങ്ങളും യേശുക്രിസ്തു ഉപദേശിച്ചു.** ഈ ലക്ഷ്യത്തിലാണ് അവൻ കൂദാശകൾ സ്ഥാപിച്ചത്. മത്താ. 28/18-20; മർക്കോസ് 16/15-16; യോഹ. 3/5, 6/ 54-58, 20/22-23. **സുവിശേഷം പ്രസംഗിക്കുന്നതിനും കൂദാശകൾ പരികർമ്മം ചെയ്യുന്നതിനും വിശ്വാസികളെ നയിക്കുന്നതിനും അവൻ ശിഷ്യർക്ക് അധികാരം നല്കി.** നിങ്ങളുടെ വാക്കുകൾ കേൾക്കുന്നവൻ എന്റെ വാക്കു കേൾക്കുന്നു. നിങ്ങളെ നിരസിക്കുന്നവൻ എന്നെയാണ് നിരസിക്കുന്നത്, എന്നെ നിരസിക്കുന്നവൻ എന്നെ അയച്ചവനെ നിരസിക്കുന്നു.. ലൂക്കാ. 10/16, എന്റെ ആടുകളെ എനിക്കായി മേയിക്കുക (യോഹ 21/16) തുടങ്ങിയ വചനങ്ങൾ അപ്പസ്തോലന്മാരുടെ അധികാരത്തെ വെളിവാക്കുന്നു.

**സഭ യേശുക്രിസ്തുവിന്റെ ശരീരമാകയാൽ ഒരു സഭയെ ഉണ്ടായിരിക്കുവാൻ പാടുള്ളൂ.** സഭ ക്രിസ്തുവിന്റെ ശരീരമാണെന്നും ക്രിസ്തു സഭയുടെ ശിരസ്സാണെന്നും വി. പൗലോസ്സ്ശ്ലീഹാ പറയുന്നു: ......... സഭയാകുന്ന തന്റെ ശരീരത്തെ പ്രതി ക്രിസ്തുവിനു സഹിക്കേണ്ടിവന്ന പീഡകളുടെ കുറവ് എന്റെ ശരീരത്തിൽ ഞാൻ നികത്തുന്നു (കൊളോ 1/24) ക്രിസ്തു തന്റെ സഭയുടെ ശിരസ്സായിരിക്കുന്നതുപോലെ .......... (എഫേ 5/23). ക്രിസ്തുവിന് ഒരു ശരീരവും ഒരു ശിരസ്സുമല്ലേയുള്ളു?

**സഭ ക്രിസ്തുവിന്റെ മണവാട്ടിയാകയാൽ ഒരു സഭയെ ഉണ്ടായിരിക്കാൻ പാടുള്ളൂ.** വിശുദ്ധ നഗരമാകുന്ന പുതിയ ജറുസലേം ഭർത്താവിനായി

അണിഞ്ഞൊരുങ്ങിയ മണവാട്ടിയെപ്പോലെ സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങിവരുന്നത് ഞാൻ കണ്ടു (വെളിപാട് 21/2) ഏശയ്യാ 54/5; 61/10; ജെറ. 3/14; 2 കോരി. 11/2. കൃംതായുടെ രാത്രി പ്രാർത്ഥനയുടെ ഒന്നാം കൗമയിലെ ഒരു ഗീതം ഇപ്രകാരമാണ്.

മിശിഹാതൻ മണവാട്ടി
ആയിടും ശുദ്ധസഭ
ഭാഗ്യങ്ങൾ പൂർണ്ണമതാം
പറുദീസാ സദൃശ്യമഹോ

ഏക ഭാര്യ എന്ന ദർശനമാണല്ലോ ക്രൈസ്തവസഭയ്ക്കുള്ളത്. ക്രിസ്തുവാകുന്ന മണവാളന്റെ ഏകമണവാട്ടി തിരുസഭ എന്ന് സൂചന.

**ഏകസഭ വ്യാപിക്കുന്നു.**

യേശുക്രിസ്തു സ്ഥാപിച്ച സഭ കാലക്രമേണ പലസ്ഥലങ്ങളിലേക്കും വ്യാപിച്ചു. അപ്പസ്തോലന്മാരും അവരുടെ പിൻഗാമികളും ഓരോരോ സ്ഥലത്ത് സഭാഭരണം നടത്തുകയും ചെയ്തിരുന്നു. പെന്തക്കോസ്തി ദിവസം പത്രോസിന്റെ പ്രസംഗംകേട്ട് മൂവായിരത്തോളം ആൾക്കാർ സഭയിൽ ചേർന്നു (നടപടി. 2/41) രക്ഷ പ്രാപിക്കുന്നവരെ കർത്താവ് അവരുടെ ഗണത്തിൽ പ്രതിദിനം ചേർത്തുകൊണ്ടിരുന്നു (നട. 2/47). ....... കർത്താവ് സ്വന്തം രക്തത്താൽ നേടിയെടുത്ത ദൈവത്തിന്റെ സഭയെ പരിപാലിക്കാൻ പരിശുദ്ധാത്മാവു നിയോഗിച്ചിരിക്കുന്ന അജപാലകരാണ് നിങ്ങൾ (നട.20/28). ക്രിസ്തുവിന്റെ ദാസന്മാരും ദൈവ രഹസ്യങ്ങളുടെ കാര്യസ്ഥന്മാരുമായിട്ടാണ് ഞങ്ങളെ പരിഗണിക്കേണ്ടത് (1 കോരി 4/1) എന്ന് വി. പൗലോസ് സഭാമക്കളെ അനുസ്മരിപ്പിക്കുന്നു. ഇവയിൽ നിന്നെല്ലാം യേശുക്രിസ്തു ഒരു സഭ ലോകത്തിൽ സ്ഥാപിച്ചിരുന്നെന്നും ആ സഭയെത്തന്നെയാണ് അപ്പസ്തോലന്മാരും അവരുടെ പിൻഗാമികളും ലോകത്തിന്റെ നാനാഭാഗങ്ങളിലും പ്രഘോഷിച്ചതും പ്രചരിപ്പിച്ചതും എന്നും വ്യക്തമാക്കുന്നു.

**ശെമഓൻകീപ്പാ തലവനായ ഏകസഭ**

വിശ്വാസം പ്രസംഗിച്ച മെത്രാന്മാർ ശെമഓന്റെ വചനങ്ങൾക്കനുസൃതമായി വിരുദ്ധത കൂടാതെ പഠിപ്പിച്ചു (ശ്ഹീമ്മോ നമസ്കാരം വ്യാഴം, രാത്രി, മൂന്നാം കൗമ്മ, മാർ യാക്കോബിന്റെ ബോവൂസോ). ശിഷ്യ പ്രധാനിയായ ശെമഓനാകുന്ന പാറമേൽ ഞാൻ പണിയപ്പെട്ടിരിക്കുന്നു. ഞാൻ ഭയപ്പെടുകയില്ല ഓളങ്ങളും കൊടുങ്കാറ്റുകളും എന്നിലടിച്ചു; അവ എന്നെയിളക്കിയില്ല. ശപിക്കപ്പെട്ട നെസ്തോർ എന്നോടുപൊരുതു. അവൻ വീണുപോകയും ചെയ്തു എന്ന് സഭ പറഞ്ഞു (ശ്ഹീമ്മോ നമസ്കാരം ശനി, പ്രഭാതം ഒന്നാം കോലോ). മേല്പട്ടക്കാരൻ സ്ലീബാ മുത്തിക്കുമ്പോൾ ആലപിക്കുന്ന ഗാനത്തിലും സഭ പണിയപ്പെട്ടിരിക്കുന്നത് പത്രോസിന്റെ മേലാണന്ന് സൂചിപ്പിക്കുന്നു..

തിരുസഭ ചൊന്നാൾ തൻ താർക്കികരോടേവം
എൻ പണി ശെമഓൻ പാ-റയതിന്മീതെയല്ലോ .

സഭ പത്രോസിന്റെമേൽ പണിയപ്പെട്ടിരിക്കുന്നു; പത്രോസാണ് ശ്ലീഹന്മാരുടെ തലവൻ; പത്രോസ് നിമിത്തം പാഷണ്ഡത സഭയ്ക്കെതിരായി പ്രബലപ്പെടുകയില്ല, പത്രോസിന്റെ ശബ്ദത്താൽ മെത്രാന്മാർ സത്യവിശ്വാസം തർക്കം കൂടാതെ പഠിപ്പിച്ചു എന്നിങ്ങനെയെല്ലാം അന്ത്യോക്യൻ സുറിയാനി പ്രാർത്ഥനക്രമത്തിൽ വ്യക്തമായി കാണുന്നു. പണ്ഡിതനായ മോശെ ബർ കീഫായും ഇപ്രകാരം പറയുന്നു: ശിഷ്യന്മാരെല്ലാവരും ശ്ലീഹന്മാരായിരുന്നു. എല്ലാവരും നമ്മുടെ രക്ഷകനിൽ നിന്നു കൈവയ്പ് സ്വീകരിച്ചു. എല്ലാവരും മെത്രാന്മാരാക്കപ്പെട്ടു. എന്നാൽ ഭരണത്തിനുവേണ്ടി ശെമഓൻ തലവനാക്കപ്പെട്ടു. നീ പോയി നിന്റെ സഹോദരന്മാരെ ഉറപ്പിക്കുക. എന്തുകൊണ്ടെന്നാൽ നീ പാറയാകുന്നു. എന്ന് നമ്മുടെ കർത്താവ് പത്രോസിനോടു മാത്രമേ അരുളിച്ചെയ്തുള്ളു. അവന്റെ കൂട്ടുകാർ എല്ലാവരും ഇടയന്മാരായിരുന്നെങ്കിലും ഈ വാക്കുകളാൽ അവിടുന്ന് അവനെ അവരുടെ തലവനാക്കി.

പത്രോസിന്റെ നേതൃത്വത്തിൽ രൂപപ്പെട്ട ശ്ലീഹന്മാരുടെ സംഘത്തോടാണല്ലോ കണ്ടാലും ലോകാവസാനംവരെ എല്ലാ ദിവസവും ഞാൻ നിങ്ങളോടുകൂടെയുണ്ട് എന്ന് മിശിഹാ അരുളിച്ചെയ്തത്. അങ്ങ




നെയെങ്കിൽ ആ സംഘം എന്നും ഉണ്ടായിരിക്കണം. അപ്പസ്തോലന്മാർ മരിക്കുമെന്ന് യേശുക്രിസ്തുവിനറിയാമായിരുന്നിട്ടും ലോകാവസാനംവരെ എല്ലാദിവസവും താൻ അവരോടുകൂടെ ഉണ്ടായിരിക്കുമെന്ന് പറഞ്ഞതിന്റെ അർത്ഥമെന്താണ് ? അവരുടെ ചുമതല വഹിക്കുന്ന പിൻഗാമികൾ എന്നും ഉണ്ടായിരിക്കും, യേശുക്രിസ്തു എല്ലാദിവസവും അവരോടുകൂടെയുണ്ടായിരിക്കുകയും ചെയ്യും എന്നല്ലെ? പത്രോസിന്റെ ചുമതല വഹിക്കുന്ന പിൻഗാമി നേതൃത്വം നല്കുന്ന അപ്പസ്തോലിക കൂട്ടായ്മയാകുന്ന സഭ ഏകമാണ്.

പെന്തക്കോസ്തിയിലെ രാത്രി പ്രാർത്ഥനയിൽ ഇപ്രകാരം നാം ചൊല്ലുന്നു: ശ്ലീഹന്മാർ പുറജാതികളെയെല്ലാം ശിഷ്യപ്പെടുത്തുവാൻ അയയ്ക്കപ്പെട്ടു. അവരിൽ ഓരോരുത്തനും ഓരോ സ്ഥലം ദൈവപുത്രൻ ഏല്പിച്ചുകൊടുത്തു. ശിമയോന് റോമ്മാ.... സുവിശേഷം അറിയിക്കാനായി മിശിഹാതന്നെ പത്രോസിനെ റോമിലേക്കയച്ചു എന്നാണല്ലോ ഇവിടെ പറഞ്ഞിരിക്കുന്നത്. മോശെ ബർ കീഫായുടെ ഒരു സാക്ഷ്യം കൂടി ശ്രദ്ധിക്കുക. പത്രോസ് റോമ്മായിൽ പോയെന്നും അവിടെ സഭ സ്ഥാപിച്ച് അതിനെ ശ്ലീഹന്മാരുടെ തലവന്റെ സിംഹാസനമാക്കിയെന്നും മോശെ ബർ കീഫാ പറയുന്നു.

യേശുക്രിസ്തു ഒരു സഭ സ്ഥാപിച്ചെന്നും, അത് ഒന്നുമാത്രമാണെന്നും, അത് അപ്പസ്തോലസംഘത്തിന്റെ തലവനായി യേശുക്രിസ്തു നിയമിച്ച പത്രോസിന്റെ മേലാണ് സ്ഥാപിച്ചതെന്നും, യേശുക്രിസ്തു സ്ഥാപിച്ച ഏകസഭ ചരിത്രത്തിൽ റോമിലെ മാർപ്പാപ്പാ നേതൃത്വം നല്കുന്ന പരിശുദ്ധ കത്തോലിക്കാസഭയാണെന്നും വി. ഗ്രന്ഥവും പിതാക്കന്മാരും സാക്ഷിക്കുന്നു.



**വൈവിദ്ധ്യമദ്ധ്യേ ഐക്യം**

സഭ ഏകമായിരിക്കുമ്പോൾതന്നെ സഭയിൽ വൈവിദ്ധ്യങ്ങളും നിലനില്ക്കുന്നുണ്ട്. അപ്പസ്തോലന്മാരുടെയും പിൻഗാമികളുടെയും സുവിശേഷപ്രഘോഷണം മൂലം വിവിധ രാജ്യങ്ങളിലും സംസ്കാരങ്ങളിലും വൈവിദ്ധ്യമുള്ള വിശ്വാസസമൂഹങ്ങൾ രൂപപ്പെട്ടു. ആരാധനയിലും ആദ്ധ്യാത്മികതയിലും ദൈവശാസ്ത്രത്തിലും ഭരണസംവിധാനത്തിലും വൈവിദ്ധ്യമുണ്ടായി. എന്നാൽ ഇവ സഭയുടെ ഐക്യത്തിന് ഒരുതരത്തിലും വിഘാതമയിരുന്നില്ല. മൂന്ന് കാര്യങ്ങളിൽ എല്ലാ വിശ്വാസ സമൂഹങ്ങളും ഐക്യം കാത്തുസൂക്ഷിച്ചിരുന്നു. 1. അപ്പസ്തോലന്മാരിൽ നിന്നും ലഭിച്ച ഏക വിശ്വാസത്തിന്റെ ഏറ്റുപറച്ചിൽ 2. കൂദാശകളിലൂള്ള പൊതുവായ വിശ്വാസവും വ്യാഖ്യാനവും ആഘോഷവും 3. പട്ടത്വകൂദാശവഴിയുള്ള അപ്പസ്തോലിക പിൻതുടർച്ച അഥവാ അപ്പസ്തോലിക അധികാരം. ഐക്യം ഐക്യരൂപ്യമല്ലന്നു സാരം. വിവിധ വ്യക്തികൾ ഒരേ വിശ്വാസത്തിലും ഒരേ കൂദാശയിലും ജീവിക്കുകയും ഒരേ അപ്പത്തിൽ നിന്ന് ഭക്ഷിക്കുകയും ഒരു മെത്രാന്റെ അപ്പസ്തോലിക നേതൃത്വത്തിൽ വളരുകയും ചെയ്യുന്നത് സഭ ഒന്നാകുന്നു എന്നതിന്റെ ദൃശ്യമായ അടയാളമാണ്. സാർവ്വത്രിക സഭയിലെ മെത്രാന്മാർ പത്രോസിന്റെ പിൻഗാമിയായ റോമിലെ മാർപ്പാപ്പായുമായി ഐക്യത്തിലായിരിക്കുന്നതുവഴി സഭ ഏകമാകുന്നു എന്നു സൂചിപ്പിക്കുന്നു. **അതിനാൽ റോമാ മാർപ്പാപ്പ സഭ ഏകമാകുന്നു എന്നതിന്റെ ദൃശ്യമായ അടയാളവും ഐക്യത്തിന്റെ കേന്ദ്രവും സംരക്ഷകനുമാണ്.** കാലഗതിയിൽ വിഭജനങ്ങൾ സഭയിലുണ്ടായി. അവർ ഐക്യത്തിൽ നിന്നകന്ന് നില്ക്കുവാൻ തുടങ്ങി. സഭ ഏകമാകുന്നു എന്ന ലക്ഷണം വ്യക്തമായി ഇന്ന് കാണാൻ സാധിക്കുന്നത് റോമാ മാർപ്പാപ്പ നേതൃത്വം നല്കുന്ന പരിശുദ്ധ കത്തോലിക്കാ സഭയിൽ മാത്രമാണെന്നും രക്ഷയുടെ പൂർണ്ണതയിലേക്ക് കടന്നുവരുവാൻ കത്തോലിക്കാസഭയുമായുള്ള ഐക്യം ആവശ്യമാണെന്നും സഭ പഠിപ്പിക്കുന്നു. (സഭൈക്യം 3). ഈ ഐക്യത്തിനുവേണ്ടിയാണ് പീഡാനുഭവമദ്ധ്യേ നാഥൻ പ്രാർത്ഥിച്ചതും (യോഹ. 17/21).

**സമാപ്തി**

യേശുക്രിസ്തു തന്റെ സഭയ്ക്ക് ആരംഭംമുതൽ നല്കിയ ഐക്യം ഒരിക്കലും നഷ്ടപ്പെടാനാവാത്തവിധം പരിശുദ്ധ കത്തോലിക്കാസഭയിൽ നിലനില്ക്കുകയും ലോകാവസാനം വരെ അത് ശക്തിപ്പെടുകയും ചെയ്യും. അവൻ നിരന്തരം തന്റെ സഭയ്ക്ക് ഐക്യത്തിന്റെ ദാനം നല്കുന്നു. എന്നാൽ സഭയിലുണ്ടാകണമെന്നു അവൻ ആഗ്രഹിക്കുന്ന ഐക്യം കാത്തുസൂക്ഷിക്കാനും ശക്തിപ്പെടുത്താനും പൂർണ്ണമാക്കാനും സഭ എപ്പോഴും പ്രാർത്ഥിക്കുകയും അദ്ധ്വാനിക്കുകയും വേണം. അതുകൊണ്ടാണ് യേശുനാഥൻ തന്നെ പീഡാനുഭവത്തിന്റെ മണിക്കൂറുകളിൽ ശിഷ്യരുടെ ഐക്യത്തിനുവേണ്ടി പ്രാർത്ഥിച്ചതും, തന്റെ പിതാവിനോട് നിരന്തരം അതിനായി പ്രാർത്ഥിക്കുന്നതും. എല്ലാ ക്രൈസ്തവരുടെയും ഐക്യംവീണ്ടെടുക്കുവാനുള്ള ആഗ്രഹം യേശുനാഥന്റെ ദാനവും പരിശുദ്ധാത്മാവിന്റെ വിളിയുമാണ്. തന്റെ അനുയായികൾക്ക് യേശുനാഥൻ നല്കിയിരിക്കുന്ന ഏക പ്രാർത്ഥനാ നിയോഗവും തന്റെ സഭയുടെ ഐക്യമാണ്. നാഥന്റെ നിയോഗം ഏറ്റെടുത്ത് നമുക്ക് പ്രാർത്ഥിക്കാം.

കവർ സ്റ്റോറി



റവ. ഡോ. ഫിലിപ്പ് ചെമ്പകശ്ശേരി

# ഞാൻ വിശുദ്ധ സഭയിൽ വിശ്വസിക്കുന്നു.

**ആമുഖം:** ഒരു ക്രൈസ്തവൻ ഏറ്റു പറയുന്ന വിശ്വാസ സത്യങ്ങളിൽ നാലാം സ്ഥാനം സഭയ്ക്കാണ്. ആദ്യമായി പിതാവായ ദൈവത്തിലുള്ള വിശ്വാസവും പിന്നീട് പുത്രനായ ദൈവത്തിലുള്ള വിശ്വാസവും പരിശുദ്ധാത്മാവിലുള്ള വിശ്വാസവും ഏറ്റു പറഞ്ഞ ശേഷം വിശ്വാസി തനിക്ക് സഭയിലുള്ള വിശ്വാസം ഏറ്റു പറയുന്നു. സഭയെപ്പറ്റി 4 കാര്യങ്ങളാണ് ഏറ്റ് പറയുന്നു. സഭയെപ്പറ്റി 4 കാര്യങ്ങളാണ് ഏറ്റ് പറയുന്നത് - സഭയുടെ കാതോലികത, ശ്ലൈഹികത, ഏകത, വിശുദ്ധി- ഈ ഏറ്റു പറച്ചിൽ ഏതാണ്ട് എല്ലാ ശുശ്രൂഷകളോടും ചേർത്ത് ചൊല്ലുന്ന വിശ്വാസപ്രമാണത്തിലാണ് സംഭവിക്കുന്നത്. ഒരു മലങ്കര കത്തോലിക്കാ വിശ്വാസിയെ സംബന്ധിച്ചിടത്തോളം എല്ലാ വിശുദ്ധ കുർബാനയിലും - അത് വളരെ ആഘോഷപൂർവകമോ സാധാരണമോ ആയിക്കൊള്ളട്ടെ- വിശ്വാസപ്രമാണം ഏറ്റ് ചൊല്ലുക നിർബന്ധമാണ്. ഏഴ് യാമങ്ങളിലെ പ്രാർത്ഥനകളിൽ രാത്രി പ്രാർത്ഥന ഒഴിച്ചുള്ള എല്ലാ പ്രാർത്ഥനകളിലും വിശ്വാസപ്രമാണം ഏറ്റ് ചൊല്ലണമെന്ന് നിർബന്ധമുണ്ട്. അതുപോലെ കൂദാശാനുഷ്ഠാനങ്ങൾ വിശ്വാസപ്രമാണം ഏറ്റുചൊല്ലിക്കൊണ്ടാണ് അവസാനിക്കുന്നത്. അതായത് ഒരു സാധാരണ ദിവസം വി.കുർബാനയിലും ഏഴ് യാമങ്ങളിലെ പ്രാർത്ഥനകളിലും വിശ്വാസപ്രമാണം ചൊല്ലിയിരിക്കണം എന്നാണ് ഒരു മലങ്കര കത്തോലിക്കന്റെ ജീവിത നിയമം. വിശ്വാസപ്രമാണം ചൊല്ലുമ്പോഴെല്ലാം അതിന്റെ ഭാഗമായ സഭയിലുള്ള വിശ്വാസവും ഏറ്റു ചൊല്ലണം. നാല് കാര്യങ്ങളാണ് സഭയെപ്പറ്റി ഏറ്റുപറയുന്നത് എന്ന് മുകളിൽ പറഞ്ഞല്ലോ. അവയിൽ ആദ്യത്തെ മൂന്ന് സത്യങ്ങളും മറ്റ് ലേഖനങ്ങളിൽ വിശദമാക്കപ്പെടുന്നതുകൊണ്ട് സഭയുടെ വിശുദ്ധി എന്ന ഒരു സത്യത്തിലേക്ക് മാത്രമാണ് ഈ ലേഖനത്തിൽ ശ്രദ്ധ തിരിക്കുന്നത്.

സഭ വിശുദ്ധമാണ് എന്നാൽ എന്താണർത്ഥം?

ഈ ചോദ്യത്തിന് ഉത്തരം പറയാൻ വേദപുസ്തത്തിലേക്കു തന്നെ ആദ്യമായി കടന്നു ചെല്ലാം.

**വിശുദ്ധസഭ വേദപുസ്തക ദൃഷ്ടിയിൽ**

സഭ എന്നാൽ എന്താണ്? എന്ന് വേണമല്ലോ ആദ്യം മനസ്സിലാക്കാൻ. സഭയ്ക്ക് വേദപുസ്തകത്തിൽ നൽകുന്ന പ്രതീകങ്ങളും രൂപകങ്ങളും ആദ്യം നമ്മുടെ ചിന്തക്ക് വിഷയമാക്കാം. സഭയെപ്പറ്റി ചിന്തിക്കുമ്പോൾ ആദ്യം നമ്മുടെ മനസ്സിൽ കടന്നു വരുന്ന ചിന്ത അത് വ്യക്തികളുടെ സമൂഹമാണെന്നാണ്. സഭ എന്ന വാക്കിന്റെ പ്രഥമമായ അർത്ഥവും അതു തന്നെ, കൂട്ടം എന്നു തന്നെ. രാജ്യസഭ എന്നും ലോകസഭ എന്നും നിയമസഭ എന്നുമൊക്കെ പറയുമ്പോൾ ഈ അർത്ഥമാണ് നമ്മുടെ മനസ്സിൽ പ്രാധാനമായും വരുന്നത്. അങ്ങനെയെങ്കിൽ സഭയെ വിശ്വാസികളുടെ കൂട്ടം എന്നും വിശേഷിപ്പിക്കാം. എന്നാൽ ഇവിടെ ഒരു പ്രശ്നമുണ്ട്. കുറെ വ്യക്തികൾ ഒരുമിച്ച് കൂടുന്നത് മാത്രമാണ് സഭ എന്ന് പറയാനാവില്ല. അങ്ങനെയാകുമ്പോൾ വ്യക്തിയാണ് സഭ എന്ന് പറയേണ്ടിവരും. വ്യക്തി സഭയല്ല, വ്യക്തി സഭയുടെ അംഗമാണ്. വ്യക്തികളുടെ കൂട്ടത്തിന്

വ്യക്തികളുടെ ആകെ സംഖ്യയെക്കാൾ വ്യത്യസ്തമായ ഒരു അസ്തിത്വമുണ്ട്, ഒരു പൊതുവായ അസ്തിത്വം. വ്യക്തികളുടെ ആകെ തുകയെ കടന്നു നില്ക്കുന്ന ഒരസ്തിത്വം. ഇത് വിശ്വാസികളുടെ സമൂഹത്തെ സംബന്ധിച്ച് മാത്രമല്ല മറ്റേതൊരു സമൂഹത്തെ സംബന്ധിച്ചും വാസ്തവമാണ്. നൂറ് വ്യക്തികൾ ഉൾപ്പെട്ട ഒരു കൂട്ടത്തിന് നൂറ് വ്യക്തുകളുടെ ശക്തിയെക്കാൾ വ്യത്യസ്തമായ ഒരു ശക്തിയുണ്ട്, കൂട്ടായ്മയുടേതായ ഒരു ശക്തി. അത് സഭയെ സംബന്ധിച്ചിടത്തോളവും വാസ്തവമാണ് ആ കൂട്ടായ്മ. അതിന്റെ അസ്തിത്വത്തിലേക്കാണ് നമ്മുടെ ചിന്ത ആദ്യം കടന്നു ചെല്ലേണ്ടത്. അതുകൊണ്ട് പല പ്രതീകങ്ങളും രൂപകങ്ങളും ഉപമകളും ഉപയോഗിച്ചുകൊണ്ട് ഈ കൂട്ടായ അസ്തിത്വത്തെ വിശദമാക്കാൻ വേദപുസ്തകം ശ്രമിച്ചിട്ടുണ്ട്.

അത്തരമുള്ള ചില പ്രതീകങ്ങളിലേക്ക് കടക്കാം. സഭ എന്നതിന് ഗ്രീക്കിൽ ecclesia എന്ന പദമാണ് ഉപയോഗിക്കുന്നത്. വിളിക്കുക എന്ന അർത്ഥമുള്ള എക്കാലയിൻ ekkalein എന്ന പദത്തിൽ നിന്നാണ് ഇതിന്റെ ഉത്ഭവം. ഇത് ബൈബിളിന്റെ ഗ്രീക്ക് പരിഭാഷയായ സെപ്റ്റ്വജിന്റിൽ പഴയ നിയമത്തിൽ തന്നെ പലപ്രാവശ്യം ഉപയോഗിച്ചിട്ടുണ്ട്. ദൈവത്തിന്റെ തിരഞ്ഞെടുക്കപ്പെട്ട ജനത്തെ കുറിക്കാനാണ്. ഈ പദം ഉപയോഗിച്ചിരിക്കുന്നത്. ക്രിസ്തീയ പാരമ്പര്യത്തിൽ ആരാധനയ്ക്ക് ഒരുമിച്ച് കൂടുന്ന വിശ്വാസികളുടെ സമൂഹത്തെ കുറിക്കാൻ ഈ വാക്കുപയോഗിക്കുന്നു. അതുപോലെ ഒരു പ്രത്യേക സ്ഥലത്തെ വിശ്വാസികളുടെ സമൂഹത്തെപ്പറ്റി പറയാനും ലോകമാസകലമുള്ള വിശ്വാസികളുടെ സമൂഹത്തെപ്പറ്റി പറയാനും ഇതേ വാക്ക് ഉപയോഗിക്കുന്നുണ്ട്. ഇവിടെയൊന്നും വ്യക്തികളിലേക്കല്ല ശ്രദ്ധ തിരിയുന്നത്. മറിച്ച് വ്യക്തികളുടെ കൂട്ടായ്മയിലേക്കാണ്. അതുകൊണ്ടുതന്നെയാണ് ആ കൂട്ടായ്മയെക്കുറിക്കാൻ പ്രതീകങ്ങളും പ്രതിരൂപങ്ങളും ഉപയോഗിക്കുന്നത്.

സഭ അജഗണമാണ് (യോഹ 10:1-10), സഭ കൃഷി ചെയ്യപ്പെട്ട വയലാണ് (1 കോരി 3:9)ഇവിടെയെല്ലാം സഭയിലെ കൂട്ടായ്മയെയാണ് ദ്യോതിപ്പിക്കുന്നത്. സഭ ഒരു ഭവനമാണ്. (1 കോരി 3:9) സഭയെ ഉന്നതങ്ങളിലുള്ള ജറുസലേം എന്നും നമ്മുടെ അമ്മ എന്നും വിളിക്കാറുണ്ട്. (ഗല 4:26). ഈ കൂട്ടായ്മ വിശുദ്ധമാണ് അതാണ് നമുക്ക് ഈ ലേഖനത്തിലൂടെ മനസ്സിലാക്കാനുള്ളത്.

### പിതാവിന്റെ ഹൃദയത്തിൽ നിന്ന് ഉത്ഭവിച്ചത്

നിത്യ പിതാവിന്റെ ഹൃദയത്തിൽ നിന്നുത്ഭവിച്ചതാണ് സഭയെന്ന് സഭയെപ്പറ്റി പറയാം. അതിനാൽ പിതാവിന്റെ വിശുദ്ധിയിൽ സഭയും പങ്കുചേരുന്നു. തന്റെ പുത്രനിൽ വിശ്വസിക്കുന്ന എല്ലാ മനുഷ്യർക്കും പിതാവിന്റെ മക്കളാകുന്നതിനുള്ള അവകാശം കൊടുത്തവനാണ് പുത്രൻ (യോഹ 1:12) അങ്ങനെ പുത്രനിൽ പുത്രന്മാരായവരാണ് വിശ്വാസികൾ അവരുടെ കൂട്ടായ്മയാണ് സഭ. അതിനാൽ സഭ വിശുദ്ധമാണ്. ലോകത്തിന്റെ ആരംഭത്തിൽ തന്നെ സഭ പ്രതീകാത്മകമായി നിലനിന്നിരുന്നു. ഈ ലോകത്തിന്റെ സൃഷ്ടിക്കുതന്നെ ഒരു ലക്ഷ്യമുണ്ടെങ്കിൽ അത് സഭയിലൂടെ സൃഷ്ടി മുഴുവൻ പിതാവിൽ ഐക്യം പ്രാപിക്കും എന്നതാണ്. ആ ഐക്യത്തിന്റെ മാർഗ്ഗമാണ് സഭ.

### യേശുവിനാൽ സ്ഥാപിക്കപ്പെട്ടത്

സഭയുടെ സ്ഥാപകൻ ദൈവപുത്രനായ യേശുവാണ്. അതു നാടകീയമായി മത്തായി 16:18-ൽ പറഞ്ഞിരിക്കുന്നത് ശ്രദ്ധിക്കാം. താൻ ആര് എന്ന യേശുവിന്റെ ചോദ്യത്തിന് "നീ ജീവിക്കുന്ന ദൈവത്തിന്റെ പുത്രനായ ക്രിസ്തുവാണ് എന്ന് പത്രോസ് മറുപടി പറയുന്നു." യേശുവിന്റെ പ്രതികരണം ഇങ്ങനെയായിരുന്നു. "ജഡവും രക്തവുമല്ല എന്റെ പിതാവാണ് നിനക്കിത് വെളിപ്പെടുത്തിത്തന്നത്." യേശു തുടരുന്നു "നീ പാറയാകുന്നു ഈ പാറമേൽ ഞാൻ എന്റെ സഭയെ പണിയും." യേശു ദൈവപുത്രനാണ് എന്ന് പത്രോസ് ഏറ്റ്പറഞ്ഞപ്പോൾ ആ ദൈവപുത്രൻ സ്ഥാപിച്ചതാണ് സഭ. അതിനാൽ സ്ഥാപകൻ മിശിഹായും ദൈവപുത്രനുമായ യേശുവാണ്. അതിനാൽ സഭ പരിശുദ്ധമാണ്. യോഹന്നാൻ സുവിശേഷത്തിൽ അതിമനോഹരമായ മറ്റൊരു പ്രതീകം നമുക്ക് കാണാൻ കഴിയും. ക്രൂശിൽ തൂങ്ങി മരിക്കുന്ന യേശുവിനെ അവതരിപ്പിച്ചുകൊണ്ട് യോഹന്നാൻ പറയുന്നു. "ഒരു പടയാളി അവന്റെ പിലാവിൽ കുന്തം കൊണ്ട് കുത്തി. ഉടനേ രക്തവും വെള്ളവും പുറത്തു വന്നു. (യോഹ 19:34) അതായത് ദൈവപുത്രന്റെ ആത്മസമർപ്പണത്തിന്റെ അനന്തരഫലമാണ് സഭയുടെ ജന്മം." ഇവിടെ രണ്ടു കാര്യങ്ങൾ മനസ്സിലാക്കേണ്ടതുണ്ട്. ഒന്നാമത് രക്തവും വെള്ളവും എന്തിനെ പ്രതിനിധാനം ചെയ്യുന്നു എന്നുള്ളതാണ്. സഭയുടെ ആരംഭം മുതൽതന്നെ എല്ലാ വ്യാഖ്യാതാക്കളും രക്തം വി.കുർബാനയുടെ പ്രതീകമാണ് എന്ന് ഏറ്റു പറഞ്ഞിട്ടുണ്ട്. വെള്ളം മാമോദീസയുടേയും പ്രതീകമാണ്. മാമോദാസയും വിശുദ്ധകുർബാനയും എന്ന സർവ്വ പ്രധാനമായ രണ്ട് കൂദാശകളിൽ അധിഷ്ഠിതമായ സഭ ക്രൂശിതന്റെ ഹൃദയത്തിൽ നിന്ന് പുറപ്പെട്ടു എന്നാണ് യോഹന്നാൻ പറയാൻ ആഗ്രഹിക്കുന്നത്. എങ്കിൽ സഭ വിശുദ്ധമാണെന്ന് എടുത്തു പറയേണ്ട കാര്യമില്ല.

### പൗലോസ് ശ്ലീഹായിൽ

പൗലോസ് ശ്ലീഹാ ക്രിസ്ത്യാനികളെ എങ്ങനെ കണക്കാക്കുന്നു എന്ന് ചിന്തിക്കാം. അദ്ദേഹം ക്രിസ്ത്യാനികളെ ദൈവത്തിന്റെ പരിശുദ്ധ ദേവലയമായി കണക്കാക്കുന്നു. അദ്ദേഹത്തിന്റെ വാക്കുകളിൽ

> നിങ്ങൾ ദൈവത്തിന്റെ ആലയമാണെന്നും
>
> ദൈവാത്മാവ് നിങ്ങളിൽ വസിക്കുന്നു എന്നും
>
> നിങ്ങൾ അറിയുന്നില്ലേ? ദൈവത്തിന്റെ ആലയം
>
> നശിപ്പിക്കുന്നവനെ ദൈവവും നശിപ്പിക്കും

എന്തെന്നാൽ ദൈവത്തിന്റെ ആലയം പരിശുദ്ധമാണ്. ആ ആലയം നിങ്ങൾ തന്നെ (1 കോരി 3:16-17) ഈ വാക്യങ്ങളിൽ രണ്ട് കാര്യം ശ്രദ്ധിക്കപ്പെടേണ്ടതുണ്ട്. ഒന്നാമത്തേത് "നിങ്ങൾ" എന്ന പ്രയോഗമാണ്. ഇത് ബഹുമാന സൂചകമായ ബഹുവചനമല്ല. ഗ്രീക്കുമൂലത്തിലും ബഹുവചനം തന്നെയാണ് ഉപയോഗിച്ചിരിക്കുന്നത്. അതായത് വിശ്വാസികളുടെ കൂട്ടമാണ് ദൈവത്തിന്റെ ആലയം. ആ ആലയം പരിശുദ്ധമാണ്. എന്നാൽ വ്യക്തികൾ പരിശുദ്ധരാകാതെ വ്യക്തികളുടെ സമൂഹമായ സഭ എന്ന

ആലയം പരിശുദ്ധമാകുകയില്ല എന്നുകൂടി പൗലോസ് പറയാൻ ആഗ്രഹിക്കുന്നു. രണ്ടാമതായി പൗലോസ് പഠിപ്പിക്കാൻ ആഗ്രഹിക്കുന്നത്. ദൈവത്തിന്റെ ആലയമായ സഭ ഏതെങ്കിലും കാരണത്താൽ നശിപ്പിക്കപ്പെടും എന്നല്ല. മറിച്ച ദൈവത്തിന്റെ ആലയത്തിന്റെ ഭാഗമായി തീരാനുള്ളവൻ അശുദ്ധനാണെങ്കിൽ അവൻ നശിപ്പിക്കപ്പെടും എന്നാണ്.

എഫേസ്യാ ലേഖനം നമുക്ക് നൽകുന്ന ആശയം കൂടി ഒന്നു പരിശോധിക്കുന്നതു നല്ലതാണ്. ലേഖന കർത്താവ് പറയുന്നു.

ഇനിമേൽ നിങ്ങൾ അന്യരോ പരദേശികളോ അല്ല. വിശുദ്ധരുടെ സഹപൗരരും ദൈവഭവനത്തിലെ അംഗങ്ങളുമാണ്. അപ്പോസ്തലന്മാരും പ്രവാചകരുമാകുന്ന അടിത്തറമേൽ പണിതുയർത്തപ്പെട്ടവരാണ് നിങ്ങൾ. ഈ അടിത്തറയുടെ മൂലക്കല്ല് ക്രിസ്തുവാണ്. ക്രിസ്തുവിൽ ഭവനമൊന്നാകെ സമന്വയിക്കപ്പെട്ടിരിക്കുന്നു. കർത്താവിൽ പരിശുദ്ധമായ ആലയമായി അത് വളർന്നുകൊണ്ടിരിക്കുകയും ചെയ്യും. പരിശുദ്ധാത്മാവിൽ ദൈവത്തിന്റെ വാസസ്ഥലമായി നിങ്ങളും അവനിൽ പണിയപ്പെട്ടുകൊണ്ടിരിക്കുന്നു.(എഫേ 2:19-22) സഭ വിശുദ്ധിയുടെ മാർഗമാണ്. യേശുക്രിസ്തു സ്ഥാപിച്ച് യേശുക്രിസ്തുവിൽ നിന്ന് രൂപപ്പെടുന്ന സഭ യേശുവിന്റെ തന്നെ തുടർച്ചയാണ്. ആരാണ് യേശു എന്ന് തന്റെ കന്നി പ്രസംഗത്തിൽ യേശു വ്യക്തമാക്കിയിട്ടുണ്ട്... "കർത്താവിന്റെ ആത്മാവ് എന്റെ മേൽ ഉണ്ട്. ദരിദ്രരെ സുവിശേഷം അറിയിക്കാൻ അവിടുന്ന് എന്നെ അഭിഷേകം ചെയ്തിരിക്കുന്നു. ബന്ധിതർക്കു മോചനവും അന്ധർക്ക് കാഴ്ചയും അടിച്ചമർത്തപ്പെട്ടവർക്ക് സ്വാതന്ത്ര്യവും കർത്താവിന് സ്വീകാര്യമായ വത്സരവും പ്രഖ്യാപിക്കാൻ അവിടുന്ന എന്നെ അയച്ചിരിക്കുന്നു." തന്റെ പേരിന്റെ അർത്ഥം വിമോചകൻ എന്ന് ആയിരിക്കുന്നതു പോലെ യേശു തന്റെ അസ്തിത്വത്തിലും വചനത്തിലും പ്രവൃത്തിയിലും വിമോചകനാണെന്ന് പ്രഖ്യാപിക്കുകയാണ് ഈ വാക്യത്തിലൂടെ. യേശു നല്കുന്ന വിമോചനത്തിന് രണ്ട് പ്രധാനപ്പെട്ട വശങ്ങളുണ്ട്. ഒന്നാമത്തേത് ഭൗതികമാണ്, രണ്ടാമത്തേത് ആദ്ധ്യാത്മികമാണ്. രണ്ടും വിശുദ്ധീകരണമാണ്. വിശുദ്ധീകരണം എന്ന വാക്കിന്റെ അടിസ്ഥാനപരമായ അർത്ഥം ഭൗതികതയിൽ നിന്ന് വേർതിരിക്കപ്പെട്ട് ദൈവത്തിന് സമർപ്പിക്കപ്പെടുകയെന്നാണ്. അങ്ങനെയാണ് പരിശുദ്ധമല്ലാത്തവ പരിശുദ്ധമാകുന്നത്. അതിനാലാണ് യേശുവിന്റെ പ്രവൃത്തികൾ എല്ലാം പരിശുദ്ധമായ പ്രവൃത്തിയാകുന്നത്. അതുകൊണ്ട് യേശുവിന്റെ തുടർച്ചയായ സഭയുടെ ലക്ഷ്യവും പ്രവർത്തനവും വിശുദ്ധീകരിക്കലാണ്. എല്ലാ കൂദാശകളും വിശുദ്ധീകരണത്തിന്റെ കൂദാശകളാണ്. പരിശുദ്ധനായ യേശുവിനോടും യേശു അയച്ച പരിശുദ്ധനായ റൂഹായോടും യേശുവിന്റെയും റൂഹായുടേയും ഉറവിടമായ പരിശുദ്ധനായ പിതാവിനോടും. അതായത് സഭ കൂദാശ എന്ന വിശുദ്ധീകരണ ക്രിയയ്ക്കുവേണ്ടി സ്ഥാപിക്കപ്പെട്ട വിശുദ്ധീകരണ കൂദാശയാണ്. അതിനാൽ തന്നെ സഭ വിശുദ്ധയാണ്.

സഭ യേശുവിന്റെ ശരീരമാണ്, മൗതിക ശരീരം. യേശു സഭയിൽ ജീവിക്കുന്നു. സഭ യേശുവിൽ ജീവിക്കുന്നു. യേശുവിന്റെ ശരീരം പരിശുദ്ധമല്ലാതാകാൻ യാതൊരു മാർഗ്ഗവുമില്ല.

സഭ യേശുവിന്റെ മണവാട്ടിയാണ്. പാപികളായ മനുഷ്യരുടെ കൂട്ടായ്മയാണ് ഈ മണവാട്ടിയെ രൂപപ്പെടുത്തുന്നത്. എങ്കിലും യേശുവിന്റെ മണവാട്ടി എന്ന അർത്ഥത്തിൽ സഭ വിശുദ്ധമാണ്. എഫേസ്യ ലേഖനം പറയുന്നത് ശ്രദ്ധിക്കുക.

അവൻ സഭയെ ശുദ്ധീകരിക്കുന്നതിന് ജലം കൊണ്ടു കഴുകി വചനത്താൽ വെണ്മയുള്ളതാക്കി. ഇത് അവളെ കറയോ ചുളുവോ മറ്റ് കുറവുകളോ ഇല്ലാത്ത മഹത്വപൂർണ്ണയായി തനിക്ക് തന്നെ പ്രതിഷ്ഠിക്കുന്നതിനും അവൾ കളങ്ക രഹിതയും പരിശുദ്ധയും ആയിരിക്കുന്നതിനുവേണ്ടിയാണ് (എഫേ 5:26-27). യേശുവിന്റെ മണവാട്ടിയായിരിക്കുന്നതിനാൽതന്നെ സഭ പരിശുദ്ധയാണ്. പരിശുദ്ധനായ യേശുവിന് പരിശുദ്ധയല്ലാത്ത ഒരു മണവാട്ടിയുണ്ടാകാൻ പറ്റില്ല. മണവാട്ടിയുടെ സകല അശുദ്ധിയും പരിഹരിക്കുവാൻ മണവാളന്റെ പരിശുദ്ധി പര്യാപ്തമാണ്.

സഭ വിശുദ്ധമെന്നാൽ സഭയിലെ അംഗങ്ങളെല്ലാം പരിപൂർണ്ണതപ്രാപിച്ചവരാണെന്ന് അർത്ഥമില്ല എന്നാൽ എല്ലാവരും പരിപൂർണ്ണതയ്ക്കുവേണ്ട് വിളിക്കപ്പെട്ടവരാണ്. സഭയിലെ വിശുദ്ധീകരണ സംവിധാനങ്ങളെ ആത്മാർത്ഥയയോടെ ഉപയോഗപ്പെടുത്തുന്നവർക്കെല്ലാം പരിപൂർണ്ണതയിൽ എത്താൻ സാധിക്കുകയും ചെയ്യും സഭ ഒരു തീർത്ഥാടന സമൂഹമാണ്. പരിപൂർണ്ണ ദൈവ ഐക്യമാണ് തീർത്ഥം അഥാവാ തീർത്ഥാടനത്തിന്റെ ലക്ഷ്യസ്ഥാനം. എല്ലാവരും ആ ലക്ഷ്യത്തിലേക്ക് യാത്ര ചെയ്തുകൊണ്ടിരിക്കുന്നു. ലക്ഷ്യത്തിൽ എത്താൻ സഭയിൽ സംവിധാനങ്ങളുണ്ട്. അനേകർ തങ്ങളുടെ വിശുദ്ധജീവിതത്തിലൂടെ ദൈവൈക്യമെന്ന ലക്ഷ്യത്തിൽ പുണ്യപൂർണ്ണത എന്ന ലക്ഷ്യത്തിൽ എത്തിച്ചേർന്നു കഴിഞ്ഞു. അങ്ങനെ ലക്ഷ്യത്തിൽ എത്തിച്ചേരുന്ന വെറും മനുഷ്യരുടെ ഗണത്തിൽ ഒന്നാം സ്ഥാനമാണ് പരിശുദ്ധ കന്യകാമറിയത്തിനുള്ളത്. പിന്നീട് സഭ വിശുദ്ധരെന്ന് പ്രഖ്യാപിച്ച ആയിരക്കണക്കിന് വിശുദ്ധർ വിശുദ്ധരെന്ന് പ്രഖ്യാപിക്കപ്പെടാതെ തന്നെ വിശുദ്ധജീവിതം നയിച്ച് കടന്നു പോയ എണ്ണമറ്റ മറ്റനേകർ. അക്കൂട്ടത്തിൽ, ക്രിസ്ത്യാനികൾ മാത്രമല്ല അജ്ഞാതരായ, മനസ്സാക്ഷിക്കനുസരിച്ച് ജീവിച്ച് കടന്നുപോയ മറ്റനേകരും ഉൾപ്പെടുന്നു. ഇപ്പോൾ ജീവിച്ചിരിക്കുന്ന നാമും തീർത്ഥടനത്തിലാണ്. ലക്ഷ്യത്തിൽഎത്തുമെന്ന പ്രതീക്ഷയോടെ നാം മുന്നേറുന്നു. നമ്മുടെ ഭവനമായ സഭയുടെ വിശുദ്ധിയിൽ ഭാഗഭാഗിത്വം നേടി നമ്മൾ മുന്നേറുന്നു. അതിനാൽ നമ്മുടെ ഭവനം വിശുദ്ധമാണ്.

**ഉപസംഹാരം**

പിതാവിൽ നിന്ന് രൂപപ്പെട്ട് യേശുക്രിസ്തുവിന്റെ ഹൃദയത്തിൽ നിന്ന് ഉത്ഭവിച്ച വിശ്വാസികളുടെ സമൂഹമായ സഭ വിശുദ്ധമാണ്. അതൊരു തീർത്ഥാടക സമൂഹമാണ്. അത് ലോകത്തിൽ നിന്ന്, ഭൗതികതയിൽനിന്ന്, ഭൗതികതയുടെ തിന്മകളിൽ നിന്ന് വേർതിരിക്കപ്പെട്ടതാണ്. അത് പൂർണ്ണതയിലേക്ക് കുതിച്ചുകൊണ്ടിരിക്കുന്നു. ആ സമൂഹം വിശുദ്ധമാണ്. അതാണ് സഭ. സഭയിലെ ഓരോ അംഗവും വിശുദ്ധിയുടെ പാതയിൽ മുന്നേറിക്കൊണ്ടിരിക്കുന്നു. മുന്നേറുന്നു എന്നതുതന്നെയാണ് വിശുദ്ധിയുടെ ലക്ഷണം. അതിനാൽ സഭ വിശുദ്ധമാണ്.

കവർ സ്റ്റോറി

# "നിങ്ങൾ കത്തോലിക്കരായി തീർന്നിരിക്കുന്നതിൽ അഭിമാനം കൊള്ളുവിൻ..."

റവ. ഡോ. പ്രഭീഷ് ജോർജ്ജ്





സത്യമാർഗം അന്വേഷിച്ച് സത്യസഭയിലേയ്ക്ക് പ്രവേശിച്ച ഒരു വലിയ സത്യാന്വേഷിയായിരുന്നു ദൈവദാസൻ ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ. കത്തോലിക്കാ സഭയെക്കുറിച്ച് ആഴമായി പഠിക്കുകയും അത് ജീവിതത്തിൽ ബോധ്യമായി സ്വീകരിക്കുകയും ആ ബോധ്യത്തിനായി സ്വജീവിതം സമർപ്പിക്കുകയും ചെയ്ത വ്യക്തിത്വം. പുനരൈക്യ പ്രസ്ഥാനമെന്ന വിശ്വാസ നൗകയെ കത്തോലിക്കാ തീരത്തെത്തിച്ച ആധിക്ഷണാശാലിയുടെ കത്തോലിക്കാ സഭയെക്കുറിച്ചുള്ള ദർശനങ്ങളാണ് ഈ ലേഖനത്തിന്റെ ഉള്ളടക്കം.

**കത്തോലിക്കാസഭയെ പ്രണയിച്ച മലങ്കരക്കാരൻ**

അകത്തോലിക്കാ പാരമ്പര്യത്തിൽ ജനിച്ചു വളർന്ന ഒരു വ്യക്തിയെ സംബന്ധിച്ചിടത്തോളം കത്തോലിക്കാസഭയോടുള്ള സമീപനം സ്വാഭാവികമായി നിഷേധാത്മകമായിരിക്കണം. എന്നാൽ അതിനു വിരുദ്ധമായി കത്തോലിക്കാ സഭയെ ഹൃദയ അടുപ്പത്തോടെ നോക്കിയ ഒരു സന്യാസശ്രേഷ്ഠനെയാണ് മാർ ഈവാനിയോസ് പിതാവിൽ നാം കാണുന്നത്. അദ്ദേഹം ലോകത്തോട് വിളിച്ചു പറഞ്ഞു: "വലിപ്പത്തിലും ഭംഗിയിലും അതുല്യാവസ്ഥ അർഹിക്കുന്ന ഒരു മഹാഭദ്രാസനപ്പള്ളിയാണ് കത്തോലിക്കാ സഭയെന്നതിൽ പക്ഷാന്തരമില്ല." (തോമസ് മാർ അന്തോണിയോസ്, വിശ്വാസധോരണി, 160). കത്തോലിക്കാ സഭയാകുന്ന സ്നേഹകൂടാരത്തിൽ പ്രവേശിച്ച് അതിന്റെ സൗന്ദര്യം മതിയാവോളം ആസ്വദിച്ച ശേഷം ലോകത്തോട് അദ്ദേഹം പ്രഘോഷിച്ചു: "നിങ്ങൾ കത്തോലിക്കരായി തീർന്നിരിക്കുന്നതിൽ അഭിമാനം കൊള്ളുവിൻ." (പ്രഭീഷ് ജോർജ്ജ്, ജാഗരൂകനായ അജപാലകൻ, 190).

കത്തോലിക്കാ സഭയെന്ന മഹാഗോപുരം അകലെനിന്ന് സസൂക്ഷ്മം വീക്ഷിച്ച മാർ ഈവാനിയോസ് തിരുമേനി കത്തോലിക്കാ സഭാകൂട്ടായ്മയിലേയ്ക്ക് പ്രവേശിച്ച് ആ സഭയുടെ സൗന്ദര്യം ആവോളം നുകർന്ന ഒരു യഥാർത്ഥ കത്തോലിക്കാ വിശ്വാസിയാണ്. പുനരൈക്യ പ്രസ്ഥാനത്തിന്റെ രണ്ടാം വർഷം മൂവാറ്റുപുഴ വച്ചു നടന്ന കത്തോലിക്കാ കോൺഗ്രസിൽ മാർ ഈവാനിയോസ് പിതാവ് ഇപ്രകാരം പറഞ്ഞു: "ചേതസ്സമാകർഷവുമായ അതുല്യ രമണീയവുമായ ഒരു പൂങ്കാവനം തന്നെയാണ് കത്തോലിക്കാ തിരുസ്സഭ എന്നു പറയാം. നേത്രാഭിരാമങ്ങളും സുഗന്ധവാഹികളുമായി അതിൽ വിടർന്നു നിൽക്കുന്ന വിവിധ പുഷ്പങ്ങളെ കൺകുളിർക്കെ കണ്ടാനന്ദിക്കുന്നതിനും, ആയുഷ്ക്കാലം അവിടെയിരുന്ന് പ്രഭാതസായാഹ്നവേളകളിലെ മന്ദമാരുതനേറ്റു ആത്മസംയമനം ചെയ്യുന്നതിനും അവസരമോ അവകാശമോ ലഭിക്കുകയെന്നത് ഒരു മഹാഭാഗ്യമായി കരുതേണ്ടുന്നതത്രേ." (തോമസ് മാർ അന്തോണിയോസ്, വിശ്വാസധോരണി, 138). കത്തോലിക്കാ വിശ്വാസവും കത്തോലിക്കാ സഭയിലെ ജീവിതവും സൗഭാഗ്യമായി കരുതിയ വ്യക്തിയാണ് അദ്ദേഹം.

**സത്യം തേടിയുള്ള യാത്ര**

1653-ലെ കൂനൻകുരിശു സത്യത്തോടെ സാർവത്രിക സഭാ കൂട്ടായ്മയിൽ നിന്നകന്നുപോയ മാർത്തോമ്മാശ്ലീഹായുടെ അപ്പസ്തോലിക പാരമ്പര്യം പേറുന്ന മലങ്കര സഭയിൽ ജനിച്ചു വളർന്ന വ്യക്തിയാണ് മാർ ഈവാനിയോസ്. ദൈവത്തേയും അവിടുത്തെ സഭയേയും ശ്വാസോച്ഛ്വാസം പോലെ സ്നേഹിച്ച ആ ബാലന്റെ ജീവിതയാത്ര സത്യസഭയെന്ന നൗക തേടിയുള്ള ഒരന്വേഷണമായിരുന്നു. സത്യമറിയാനും

സത്യത്തെപുൽകാനുമുള്ള അഭിവാഞ്ജ ആ മനസിൽ ബാല്യകാലംമുതലേ ഉണ്ടായിരുന്നു എന്ന് ജീവചരിത്രകാരന്മാർ സാക്ഷിക്കുന്നു.

വളരെ ചെറുപ്പത്തിൽത്തന്നെ കത്തോലിക്കാ ദൈവാലയങ്ങളെ അത്ഭുതത്തോടെ നോക്കിക്കണ്ട വ്യക്തിയാണ് മാർ ഈവാനിയോസ്. ചെറുപ്പകാലത്ത് സ്വന്തം മാതാവിന്റെ കരംപിടിച്ച് സമീപത്തെ കത്തോലിക്കാ ദൈവാലയത്തിന്റെ മുന്നിലൂടെ നടന്നുപോകുമ്പോൾ ആ മാതാവ് മന്ത്രിച്ച വാക്കുകൾ ആ കുഞ്ഞു മനസ്സിൽ കത്തോലിക്കാ സഭയെന്ന ചിന്തയ്ക്ക് തിരികൊളുത്തി: "മകനേ, അതാണ് സത്യസഭ." മാർത്തോമ്മാ ശ്ലീഹായുടെ അപ്പസ്തോലിക പാരമ്പര്യം പേറുന്ന തന്റെ മാതൃസഭയും സാർവത്രികമായ കത്തോലിക്കാ സഭയും തമ്മിലുള്ള ഒരു താരതമ്യ പഠനം പ്രായോഗികമായി നടത്തിയ വ്യക്തിയാണ് അദ്ദേഹം. വ്യവഹാരങ്ങളിൽ വീർപ്പുമുട്ടിയിരുന്ന മാതൃസഭയുടെ പ്രേഷിത തീക്ഷ്ണത കുറഞ്ഞുപോയെന്നു തിരിച്ചറിഞ്ഞ് പരിഹാരമാർഗങ്ങൾ തേടിയുള്ള അദ്ദേഹത്തിന്റെ അന്വേഷണം അവസാനിച്ചത് കത്തോലിക്കാ സഭയെന്ന സാർവത്രിക സഭാകൂട്ടായ്മയിലായിരുന്നു. (മാർ ഈവാനിയോസ്, ഗിരിദീപം). കുറവുകൾ ചികഞ്ഞ് കുറ്റപ്പെടുത്താനുള്ള പഠനമല്ല, മറിച്ച്, നിറവുകൾ കണ്ടെത്തി നെഞ്ചോട് ചേർക്കാനുള്ള ആവേശമായിരുന്നു ആ പഠനങ്ങളുടെ പിന്നിലുണ്ടായിരുന്നത്.

**സത്യം പുൽകാനുള്ള പഠനം**

മലങ്കര സഭയിലെ പ്രഥമ എം.എ. അച്ചന്റെ പഠനം വെറുമൊരു അക്കാദമിക മികവു തേടിയുള്ള യാത്രയായിരുന്നില്ല, മറിച്ച് സത്യം തേടിയുള്ള തീർത്ഥയാത്രയായിരുന്നു. ചരിത്രത്തിന്റെ വേരുകൾ തേടിയുള്ള യാത്രയിൽ അദ്ദേഹം സത്യത്തെ പുൽകിയത് ഹൃദയത്തിൽ മാത്രമായിരുന്നില്ല, മറിച്ച് ജീവിതത്തിലായിരുന്നു. "സുറിയാനി ക്രിസ്ത്യാനികൾ നെസ്തോറിയരായിരുന്നോ?" എന്ന അദ്ദേഹത്തിന്റെ ബിരുദാനന്തര ബിരുദ പ്രബന്ധം സത്യം തേടിയുള്ള യാത്രയുടെ നേർക്കാഴ്ചയായിരുന്നു. തന്റെ പഠനം ജീവിതത്തിനായിരുന്നു എന്ന് പിൽക്കാല ചരിത്രം സാക്ഷ്യപ്പെടുത്തുന്നു. സത്യം തേടിയുള്ള അന്വേഷണം പുസ്തകവായനയിൽ നിന്ന് അനേകരുമായുള്ള സംഭാഷണത്തിലേയ്ക്കും സംവാദത്തിലേയ്ക്കും വഴിമാറിയപ്പോൾ അദ്ദേഹത്തിന്റെ ജീവിതം കോട്ടയത്തു നിന്നും സെറാപൂരിലേയ്ക്ക് പറിച്ചു നട്ടു. ക്ലാസ് മുറികളിലും ക്ലാസ്മുറികൾക്ക് പുറത്തും സത്യത്തെക്കുറിച്ചുള്ള സംവാദങ്ങൾക്കായി അദ്ദേഹത്തിന്റെ ഹൃദയവാതിൽ എപ്പോഴും തുറന്നിട്ടിരുന്നു. വി. അഗസ്റ്റിനെപ്പോലെ, സത്യത്തെപുൽകുന്നതുവരെ മാർ ഈവാനിയോസ് പിതാവിന്റെ മനസ്സ് അസ്വസ്ഥമായിരുന്നു.

അറിവിൽ നിന്ന് ബോധ്യത്തിലേയ്ക്കുള്ള യാത്ര സന്യാസത്തിൽ സ്ഫുടംചെയ്ത് എടുത്തതുകൊണ്ടാണ് പ്രതിസന്ധികളെ തരണം ചെയ്തും സത്യത്തെ പുൽകാൻ അദ്ദേഹത്തിനു സാധിച്ചത്. മുണ്ടന്മലയുടെ നെറുകയിൽ വച്ചു നേടിയ ആത്മീയ ഔന്നത്യം, നല്ലനിലം കണ്ടെത്തി അതു വാങ്ങാനായി സകലതും ഉപേക്ഷിക്കുന്ന സ്വർഗ രാജ്യത്തിന്റെ വ്യാപാരിയെ അനുകരിക്കാൻ ഈവാനിയോസ് എന്ന സന്യാസവര്യനെ പ്രാപ്തനാക്കി. ആത്മനൊമ്പരങ്ങളോടെ നടത്തിയ ആ മലയിറക്കം ഭൗതീക നേട്ടം തേടിയുള്ള യാത്രയായിരുന്നില്ല. ഒഴിഞ്ഞ കീശയുമായി മലയിറങ്ങിയ ആ ഋഷിവര്യൻ അനന്തപുരിയുടെ വിരിമാറിൽ കത്തോലിക്കാ സഭയുടെ ശീതളഛായയിൽ വിശ്രമിച്ചപ്പോൾ അനുഭവിച്ചത് കാറ്റുംകോളും ശമിച്ച മഹാസമുദ്രത്തിന്റെ ശാന്തതയായിരുന്നു. കത്തോലിക്കാ സഭയെ വരിച്ചുകൊണ്ട് സത്യത്തെ ആശ്ലേഷിക്കാനായി എടുത്ത തീരുമാനത്തിന് തന്റെ ജീവന്റെ വില നൽകിയ മാർ ഈവാനിയോസ് പിതാവിനെ അത്ഭുതാദരവോടുകൂടെ മാത്രമെ നമുക്ക് നോക്കിക്കാണാൻ സാധിക്കുകയുള്ളൂ.



**മാർ ഈവാനിയോസ് കണ്ട കത്തോലിക്കാ സഭ**

ഇരുപതാം നൂറ്റാണ്ടിന്റെ പ്രാരംഭകാലത്തെ കത്തോലിക്കാ സഭ പരമ്പരാഗത ശൈലിയും ചിന്താധാരകളും ഭരണക്രമങ്ങളും കൊണ്ട് വളരെ വ്യവസ്ഥാപിതമായ ഒരു സംവിധാനമായിരുന്നു. മാർപാപ്പാമാരുടെ പരമാധികാരത്തിൻ കീഴിൽ ലത്തീൻ സഭയുടെ മേൽക്കോയ്മയിൽ നിലനിന്നിരുന്ന വിവിധ പ്രാദേശിക സഭകളുടെ കൂട്ടായ്മ ആയിരുന്നു അത്. അകത്തോലിക്കാ സഭാ പശ്ചാത്തലത്തിൽ ജനിച്ചു വളർന്ന മാർ ഈവാനിയോസ് പിതാവിനെ സംബന്ധിച്ച് ഉൾക്കൊള്ളുവാൻ പ്രയാസമേറിയ ഒരു സഭാ ദർശനമായിരുന്നു അത്. പ്രത്യേകിച്ച് സഭാവ്യക്തിത്വം സംരക്ഷിക്കാനായി നൂറ്റാണ്ടുകളായി പടപൊരുതിയ ധീരചരിത്രമുള്ള മലങ്കരസഭയ്ക്ക് മറ്റൊരു സഭയിൽ ലയിക്കുന്നതോ, അതിനു അനുരൂപപ്പെടുന്നതോ അചിന്ത്യമായ കാര്യമായിരുന്നു. അന്നത്തെ സഭാശാസ്ത്രവും കത്തോലിക്കാ സഭയുടെ രീതികളും സഭകളുടെ കൂട്ടായ്മയുടെ സാർവത്രികത എത്രമാത്രം ഉറപ്പാക്കും എന്ന് ഏവരും സംശയിച്ചിരുന്നപ്പോഴും മാർ ഈവാനിയോസ് പിതാവിന് വ്യക്തമായ ബോധ്യമുണ്ടായിരുന്നു. കത്തോലിക്കാ സഭയിൽ സഭാപരമായ തനിമ സംരക്ഷിച്ചുകൊണ്ടുള്ള പുനരൈക്യം സാധ്യമാണെന്ന് അദ്ദേഹം ഉറച്ചു വിശ്വസിക്കാനുള്ള കാരണം, അദ്ദേഹത്തിന്റെ ആഴമായ പഠനങ്ങൾ തന്നെയായിരുന്നു.

ദൈവശാസ്ത്ര ചിന്തകൾ ആഴത്തിൽ മനസിലാക്കിയിരുന്ന മാർ ഈവാനിയോസ് പിതാവിനെ ഏറെ സ്വാധീനിച്ച സഭാ ദൈവശാസ്ത്രജ്ഞൻ ബനഡിക്ട് 15-ാമൻ മാർപാപ്പയായിരുന്നു. കത്തോലിക്കാ സഭയിലെ ലത്തീൻമേൽക്കോയ്മയെ ആകുലതയോടെ നോക്കിക്കണ്ടിരുന്നു പൗരസ്ത്യസഭകളോട് മാർപാപ്പാ പ്രഖ്യാപിച്ചു: "ക്രിസ്തുവിന്റെ സഭ ലത്തീനല്ല, സ്ലാവല്ല, ഗ്രീക്കുമല്ല, പ്രത്യുത

കാതോലികമാണ്." ആധുനിക സഭാശാസ്ത്രത്തിലെ വിപ്ലവകരമായ ഈ പ്രഖ്യാപനം മാർ ഈവാനിയോസ് പിതാവിനു നൽകിയ ആത്മവിശ്വാസം വലുതായിരുന്നു. അതുകൊണ്ടാണ് പുനരൈക്യപ്പെടാനായി അന്ത്യോക്കയിലെ സുറിയാനി കത്തോലിക്കാസഭയെയോ, മാർത്തോമ്മാശ്ലീഹായുടെ പാരമ്പര്യം പേറുന്ന സീറോ മലബാർ സഭയേയോ, ആ കാലഘട്ടത്തിലെ സുഗമമാർഗ്ഗമായ ലത്തീൻസഭയേയോ തെരഞ്ഞെടുക്കാതെ ക്രിസ്തുവിന്റെ വികാരിയും റീശ്പാത്രിയർക്കീസുമായ റോമാ മാർപാപ്പയുമായി നേരിട്ട് പുനരൈക്യം നടത്തിയത്. അതിനു പിന്നിൽ കത്തോലിക്കാ സഭയെക്കുറിച്ച് ചില അടിസ്ഥാന ബോധ്യങ്ങൾ മാർ ഈവാനിയോസ് പിതാവിന് ഉണ്ടായിരുന്നു എന്നതാണ് യാഥാർത്ഥ്യം.

**കത്തോലിക്കാസഭയെന്ന മരം:** മാർ ഈവാനിയോസ് പിതാവ് കത്തോലിക്കാ സഭയെ ഉപമിക്കുന്നത് പടർന്നു പന്തലിച്ചു നിൽക്കുന്ന ഒരു മരത്തോടാണ്. അതിലെ ഓരോ ശാഖയും ഓരോ വ്യക്തിഗത സഭകളാണ്. പ്രാദേശിക സഭകളെ അദ്ദേഹം വിശേഷിപ്പിക്കുന്നത് "കത്തോലിക്കാ സഭാ ശാഖ" (പ്രഭീഷ് ജോർജ്ജ്, ജാഗരൂകനായ അജപാലകൻ, 185) എന്നാണ്. ഉദാ. അന്ത്യോഖ്യായിലെ കത്തോലിക്കാ സഭാശാഖ, ഭാരതത്തിലെ കത്തോലിക്കാ സഭാ ശാഖ. പരസ്പരം സജീവമായി കൂട്ടിച്ചേർക്കപ്പെട്ടിരിക്കുന്ന ശാഖകൾ തായ്ത്തടിയായ ക്രിസ്തുവിനോടും ക്രിസ്തുവിന്റെ വികാരിയായ റോമാ മെത്രാനോടും ഒട്ടിച്ചേർന്നു നിൽക്കുമ്പോൾ ഈ ലോകത്തിൽ സുവിശേഷത്തിന്റെ ഫലങ്ങൾ ധാരാളമായി പുറപ്പെടുവിക്കാൻ സാധിക്കും.

**രക്ഷയുടെ നൗക:** ആത്മാക്കളെക്കുറിച്ചുള്ള തീക്ഷ്ണത മാർ ഈവാനിയോസിൽ രൂഢമൂലമായിരുന്നു. അതായിരുന്നു അദ്ദേഹത്തെ തീക്ഷ്ണതയുള്ള ഒരു മിഷണറിയാക്കി മാറ്റിയത്. അദ്ദേഹത്തെ സംബന്ധിച്ചു രക്ഷപ്രാപിക്കാൻ ദൈവം സ്ഥാപിച്ചതും ഏറ്റവും ഉറപ്പുള്ളതുമായ മാർഗം കത്തോലിക്കാ സഭയാണ്. ആത്മാക്കളുടെ രക്ഷയ്ക്കായുള്ള പ്രേഷിതപ്രവർത്തനം ആഗോളതലത്തിൽ നടത്തുന്നതും കത്തോലിക്കാ സഭയാണെന്ന തിരിച്ചറിവാണ് അദ്ദേഹത്തെ കത്തോലിക്കാ പുനരൈക്യത്തിലെത്തിച്ചത്. പുനരൈക്യ പ്രസ്ഥാനം വിജയത്തിലെത്തിക്കാനായി ആത്മാർപ്പണം നടത്താൻ അദ്ദേഹത്തെ പ്രേരിപ്പിച്ചതും ആത്മാക്കളുടെ രക്ഷയെക്കുറിച്ചുള്ള ഈ ചിന്തയായിരുന്നു. "ദൈവമഹത്വത്തിനും ആത്മാക്കളുടെ രക്ഷയ്ക്കും, കത്തോലിക്കാ പുനരൈക്യം അപരിത്യാജ്യമാണെന്നു നമുക്കു ബോധ്യം ഉണ്ടായിരുന്നതുകൊണ്ട് ഏതു പ്രയാസങ്ങളേയും അഭിമുഖീകരിച്ചുകൊണ്ട് മുമ്പോട്ടു പോകുക എന്നു തന്നെ നാം ദൃഢനിശ്ചയം ചെയ്തു." (പ്രഭീഷ് ജോർജ്ജ്, ജാഗരൂകനായ അജപാലകൻ, 185).

**വിശുദ്ധരുടെ മാതാവ്:** തിരുസഭ വിശുദ്ധമെന്ന് നാം പ്രഖ്യാപിക്കുമ്പോൾ ദൈവസ്ഥാപിതമായ സഭയിൽ ദൈവജനത്തെ വിശുദ്ധീകരിക്കാനുള്ള വിവിധ കൂദാശകൾ സ്ഥാപിച്ചുകൊണ്ട് നിരന്തരം വിശുദ്ധീകരിക്കുന്ന പ്രക്രിയ സഭയിൽ തുടർന്നുകൊണ്ടിരിക്കുന്നു എന്നു നാം മനസിലാക്കുന്നു. അനേകം വിശുദ്ധജീവിതങ്ങൾക്ക് ജന്മം നൽകാൻ കത്തോലിക്കാ സഭയെന്ന മാതാവിനു സാധിക്കുന്നതും അതിനാലാണ്. "മനുഷ്യവർഗത്തെ പ്രാചീനാർവ്വാചീനകാലങ്ങളിലേയ്ക്കായി കൈപിടിച്ചു നടത്തുകയും ആത്മോൽക്കർഷചിന്തയിൽ അതിനെ ആറാടിക്കുകയും, ഭൂവാസികൾക്ക് ഇഹത്തിൽ വച്ചുതന്നെ സ്വർഗ്ഗീയാനുഭൂതിയെ ഉളവാക്കുകയും ചെയ്യുന്ന ലോകത്തിലെ ഏകസ്ഥാപനം അതൊന്നുമാത്രമത്രെ." കത്തോലിക്കാസഭ ലോകത്തിന് പ്രദാനം ചെയ്യുന്നത് സ്വർഗത്തിന്റെ അനുഭൂതിയാണ്.

മാർ ഈവാനിയോസ് പിതാവ് കത്തോലിക്കാ സഭയെ വിശുദ്ധരുടെ മാതാവെന്നാണ് വിശേഷിപ്പിക്കുന്നത്. കത്തോലിക്കാസഭയിലെ വിശുദ്ധരോട് ഒരു പ്രത്യേക ഹൃദയ അടുപ്പം അദ്ദേഹത്തിനു പുനരൈക്യത്തിനു മുമ്പു തന്നെ ഉണ്ടായിരുന്നു. "വിവിധ രാജ്യക്കാരും ഭാഷക്കാരുമായി ദൈവഹിതാനുവർത്തികളെന്നുള്ള മഹാബിരുദം സമ്പാദിച്ചു പുണ്യപദം നേടിയ സർവ വിശുദ്ധരും അവിടെ അണിനിരന്നു നിൽക്കുന്നതിനെ നിങ്ങൾ കണ്ടിട്ടുണ്ടാകും.... പ്രാപഞ്ചികാഡംബര ജീവിതത്തിന്റെ നിരർത്ഥകതയെ ഇഗ്നേഷ്യസ് ലയോള, ഫ്രാൻസിസ് അസീസ്സി, ബനഡിക്റ്റോസ്, ബസേലിയോസ്, പക്കോമിയോസ്, അന്തോണിയോസ് ആദിയായ സന്യാസവര്യന്മാർ ഒരിടത്തുനിന്നു ഭംഗിയായി വരച്ചുകാണിക്കുമ്പോൾ ലൗകികാത്യുന്നത സോപാനങ്ങളിൽ ഇരുന്നുകൊണ്ടും ഈശ്വരസേവനം ചെയ്യാമെന്ന് ഹെന്റി, ലൂയി മുതലായ പുണ്യവാന്മാരുടെ പട്ടികയിൽ പേർ പതിയപ്പെട്ടിട്ടുള്ള പരേതരായ ചക്രവർത്തിമാർ മറ്റൊരിടത്തുനിന്നു മഹാരാജാക്കന്മാരോടായി സുവിശേഷം പ്രസംഗം ചെയ്യുന്നു."(തോമസ് മാർ അന്തോണിയോസ്, വിശ്വാസധോരണി, 161-162). കത്തോലിക്കാ പുനരൈക്യം വിശുദ്ധരുമായുള്ള സംസർഗത്തിനുള്ള വേദികൂടിയായിട്ടും മാർ ഈവാനിയോസ് പിതാവ് കണ്ടിരുന്നു.

**സാർവത്രികമായ പ്രേഷിതശുശ്രൂഷ:** കത്തോലിക്കാ സഭയെക്കുറിച്ച് മാർ ഈവാനിയോസിനുണ്ടായ മതിപ്പിനു മറ്റൊരുകാരണം, ലോകവ്യാപകമായി ചെയ്തുകൊണ്ടിരുന്ന സുവിശേഷ പ്രവർത്തനങ്ങളായിരുന്നു. ഇരുപതു നൂറ്റാണ്ടുകളോളം സുവിശേഷം വെളിച്ചം മറച്ചുവച്ചിരുന്ന മാർത്തോമ്മാ ക്രിസ്ത്യാനികളുടെ അക്ഷന്തവ്യമായ തെറ്റിനെക്കുറിച്ച് വിലപിച്ച അദ്ദേഹം ഇക്കാര്യത്തിൽ പ്രത്യേകിച്ച് ഭാരതസുവിശേഷവത്ക്കരണ പ്രവർത്തനങ്ങൾക്കായി കാര്യമാത്ര പ്രസക്തമായ എന്തെങ്കിലും ചെയ്യണമെന്ന് തീവ്രമായി ആഗ്രഹിച്ചു. സെറാപൂർവാസകാലത്തു കത്തോലിക്കാ സഭയിലെ മിഷണറിമാരുടേയും അകത്തോലിക്കാ സഭയിലെ മിഷണറിമാരുടെയും ശൈലികളെക്കുറിച്ചു അദ്ദേഹം താരത്മ്യപഠനം നടത്തിയിരുന്നു. (മാർ ഈവാനിയോസ്, ഗിരിദീപം). അതിൽ നിന്ന് ആദർശത്തിൽ ഐക്യരൂപവും പ്രവർത്തനത്തിൽ അച്ചടക്കവുമുള്ള കത്തോലിക്കരായ മിഷണറിമാരുടേയും പ്രവർത്തനശൈലി ഏറെഫലവത്താണെന്ന് അദ്ദേഹത്തിനു ബോധ്യപ്പെട്ടു. "നിങ്ങൾ പോയി നാനാജാതികൾക്കും സുവിശേഷം പ്രസംഗിപ്പീൻ എന്ന നമ്മുടെ കർത്താവിന്റെ അന്ത്യശാസനയുണ്ടായ കാലംമുതൽ ഇന്നെയോളം കത്തോലിക്കാ തിരുസ്സഭയുടെ രക്ഷണീയ സ്വരം എല്ലാ ഭാഷകളിലും സ്ഥലങ്ങളിലും പട്ടണങ്ങളിലും കേവലം കുഗ്രാമങ്ങളിലും ഉഷ്ണമേഖലയെന്നോ ശീതമേഖലയെന്നോ പരിഷ്കൃതരെന്നോ അപരിഷ്കൃതരെന്നോ ഉള്ള വ്യത്യാസം കൂടാതെ സദാപി ഘോഷിച്ചുവരുന്നു." (പ്രഭീഷ് ജോർജ്ജ്, ജാഗരൂകനായ അജപാലകൻ, 45). കത്തോലിക്കാസഭയുടെ പ്രേഷിത ദർശനവും ശൈലിയും സ്വായത്തമാക്കാൻ മാർ ഈവാനിയോസ് പിതാവ് ഏറെ ആഗ്രഹിച്ചത്.

**കത്തോലിക്കാ സഭയിലെ ബഹുസ്വരത:** വൈവിധ്യങ്ങളെ പുൽകുന്ന

താണ് കത്തോലിക്കാസഭയുടെ സൗന്ദര്യം. വ്യത്യസ്തമായ ഭാഷകൾ, സംസ്ക്കാരങ്ങൾ, ആരാധനക്രമാനുഷ്ഠാനങ്ങൾ, ആചാരരീതികൾ ഇതെല്ലാം കത്തോലിക്കാസഭയിലെ ബഹുസ്വരതയുടെ യാഥാർത്ഥ്യങ്ങളാണ്. മാർ ഈവാനിയോസ് പിതാവ് ലോകത്തോട് സാക്ഷ്യപ്പെടുത്തി: "ക്രിസ്തുവിന്റെ മണവാട്ടിയായ സഭ അവളുടെ ആരാധനാക്രമങ്ങളിൽ വിവിധ വർണ്ണ വിഭൂഷിതയാണ്." (തോമസ് മാർ അന്തോണിയോസ്, വിശ്വാസധോരണി, 172). ഈ വൈവിധ്യങ്ങളുള്ളപ്പോഴും ഈ സഭ ഏകസഭയാണ്. "ലോകത്തിൽ എവിടെയും വ്യാപരിച്ചിരിക്കുന്ന കത്തോലിക്കാസഭയുടെ ഏതു ഭാഗത്തും തിരുസഭ ഉപദേശിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്ന വിശ്വാസസത്യങ്ങൾ ഒന്നു തന്നെയാണ്. എന്നാൽ കത്തോലിക്കാസഭ കാലദേശാവസ്ഥകളെ ആശ്രയിച്ച് അനേകം ശതാബ്ദങ്ങളായി വളർന്നിട്ടുള്ളതാകയാൽ, സഭയുടെ എല്ലാഭാഗങ്ങളിലും ആരാധനാരീതി, ആചാരാനുഷ്ഠാനങ്ങൾ എന്നിവ സംബന്ധിച്ച് ഐകരൂപ്യം കാണുന്നില്ല." (പ്രഭീഷ് ജോർജ്ജ്, ജാഗരൂകനായ അജപാലകൻ, 113). കത്തോലിക്കാ സംസർഗത്തിലൂടെ ഒരു വ്യക്തിഗത സഭയ്ക്ക് അവളുടെ തനിമ നഷ്ടപ്പെടുന്നില്ലെന്ന ബോധ്യം മാർ ഈവാനിയോസ് പിതാവിനുണ്ടായിരുന്നു.

കത്തോലിക്കാ സഭയിലെ വിവിധങ്ങളായ റീത്തുകൾ അവയുടെ തനിമ നഷ്ടപ്പെടുത്തരുതെന്ന് സഭയ്ക്ക് നിർബന്ധമുണ്ട്. ഈക്കാര്യത്തിൽ കത്തോലിക്കാസഭയുടെ ദർശനമെന്തെന്ന് മാർ ഈവാനിയോസ് പിതാവ് വലിയനോമ്പുകാലത്തെ അനുഷ്ഠാനത്തെ സംബന്ധിച്ചുള്ള ഇടയലേഖനത്തിൽ എഴുതിച്ചേർത്തു. "ഓരോ റീത്തിലും മേൽപട്ടക്കാരും, പട്ടക്കാരും, ജനങ്ങളുമുണ്ട്. വി. കുർബാന മുതലായ കൂദാശകൾ നടത്തുന്ന വിധം, പ്രാർത്ഥന, ദൈവാരാധന, നോമ്പ് മുതലായവ നിർവഹിക്കുന്ന രീതി, എന്നിവയെല്ലാം ഓരോ റീത്തിനും പ്രത്യേകമായിട്ടുള്ളതാണ്. ഓരോ റീത്തിന്റേയും അനുഷ്ഠാന സമ്പ്രദായങ്ങൾ കൃത്യമായും ശരിയാംവണ്ണവും പാലിക്കണമെന്നും റീത്തുകൾ തമ്മിൽ സമ്മിശ്രപ്പെടുത്തിക്കൂടായെന്നും തിരുസഭ നിഷ്ക്കർഷിക്കുന്നു." (പ്രഭീഷ് ജോർജ്ജ്, ജാഗരൂകനായ അജപാലകൻ, 113).

മാർ ഈവാനിയോസ് പിതാവിനെ സംബന്ധിച്ചിടത്തോളം പുനരൈക്യപ്രസ്ഥാനത്തെ കത്തോലിക്കാ സഭ സ്വീകരിച്ച രീതി സഭകളുടെ വൈവിധ്യത്തെയും വ്യക്തിത്വത്തെയും അംഗീകരിക്കുന്ന ഒരു സഭാദർശനമായിരുന്നു. "ലോകമെങ്ങുമുള്ള കത്തോലിക്കരോടു ചേർന്ന് ഞങ്ങൾ നിലകൊള്ളുന്നു. എന്നല്ലാതെ വേറെ യാതൊരു മാറ്റവും ഞങ്ങൾ വരുത്തിയിട്ടില്ല. പലപല തലമുറകളായി ഞങ്ങൾ പാലിച്ചിരുന്ന ആചാരങ്ങളെ കൈവെടിയേണ്ടതായൊരു പ്രശ്നവും ഉണ്ടായിട്ടില്ല. ഉണ്ടാകുന്നുമില്ല. വിഭിന്നങ്ങളായ കത്തോലിക്കാ പൗരസ്ത്യ സഭകളോടു തിരുസിംഹാസനം തുടർച്ചയായി അനുഷ്ഠിക്കുന്ന നയവും ഇതുതന്നെ." (തോമസ് മാർ അന്തോണിയോസ്, വിശ്വാസധോരണി, 172). അതേസമയം കാലദേശങ്ങൾക്കനുസരിച്ചുള്ള അനുരൂപണങ്ങൾ വിശ്വാസത്തിന്റെ പ്രഘോഷണത്തിലും അനുഷ്ഠാനത്തിലും ജീവിതക്രമത്തിലും വരുത്തേണ്ടത് അനിവാര്യമാണെന്ന് അദ്ദേഹത്തിനു ബോധ്യമുണ്ടായിരുന്നു. "കത്തോലിക്കാ സഭ അതിന്റ പേരു സൂചിപ്പിക്കുന്നതുപോലെ ഒരിടത്തും അതു അന്യയല്ല (നിരാധാരയല്ല). ഭാരത്തിലും അങ്ങനെയെന്നു കാണിക്കാനായി തിരുസഭാദ്ധ്യക്ഷന്മാരുടെ നേതൃത്വത്തിൽ അതിപുരാതനവും പ്രശസ്തവുമായ ഭാരതീയ സംസ്ക്കാരത്തെ സുവിശേഷ പ്രകാശത്താൽ ശോഭിപ്പിക്കാൻ നമുക്ക് കടമയുണ്ട്." (പ്രഭീഷ് ജോർജ്ജ്, ജാഗരൂകനായ അജപാലകൻ, 149).

**സഭയുടെ ഏകത്വം:** ക്രിസ്തുവിന്റെ സഭ ഒന്നുമാത്രമെയുള്ളൂ. "ദൈവം ഒന്നുമാത്രമുള്ളതുപോലെ സത്യസഭയും ഒന്നുമാത്രമേ ഉള്ളൂ."(തോമസ് മാർ അന്തോണിയോസ്, വിശ്വാസധോരണി, 138). അതുകൊണ്ട് തന്നെ സഭയിലെ വിഭജനങ്ങൾ വേദനാജനകം മാത്രമല്ല, സഭയുടെ സ്വഭാവത്തിനു ചേരാത്തതാണ്. സഭയുടെ ഐക്യം ഉറപ്പാക്കുന്ന കൂട്ടായ്മ സഭകൾ തമ്മിലുണ്ടാകേണ്ടത് അനിവാര്യമാണെന്ന് മാർ ഈവാനിയോസ് പിതാവ് വിശ്വസിച്ചിരുന്നു. സഭയിലെ ഐക്യത്തിനു ഭൂമിയിലെ കേന്ദ്രം ക്രിസ്തുവിന്റെ വികാരിയും റോമാസിംഹാസനത്തിൽ വാഴുന്ന മാർപാപ്പാ തിരുമേനിയാണ്. അതുകൊണ്ട് റോമാസിംഹാസനവുമായുള്ള ദൃശ്യമായ ഐക്യം ഏതൊരു സഭയുടേയും കാതോലികത്വത്തിന്റെ ഉറപ്പാണ്. "കാതോലികത്വത്തിന്റെ ശരിയായ രൂപം എപ്പോഴും വിശുദ്ധ സിംഹാസനത്തോട് യോജിച്ചിരിക്കും. സഭയോടൊത്തു ചിന്തിക്കുക എന്നതത്രെ ഒരു കത്തോലിക്കന്റെ മുദ്രാവാക്യം." (തോമസ് മാർ അന്തോണിയോസ്, വിശ്വാസധോരണി, 173).

സഭയുടെ ഐക്യത്തിനുവേണ്ടി എല്ലാവരും പരിശ്രമിക്കണം. സ്വാർത്ഥചിന്തയും മാത്സര്യബുദ്ധിയും ഉപേക്ഷിക്കാൻ ഏവരും തയ്യാറാകണം. "ക്രിസ്തുവിൽ നാം എല്ലാവരേയും സ്നേഹിക്കുന്ന പക്ഷം - പ്രത്യേകിച്ച് അപൂർണ്ണമായെങ്കിലും ക്രിസ്തുവിനെ അനുഗമിക്കുന്നവരെ കൂടുതൽ സ്നേഹിക്കുന്ന പക്ഷം - അവരെല്ലാവരും വിശ്വാസത്തിന്റെ ഭവനത്തിൽ പ്രവേശിക്കുന്ന ആ സുദിനം വേഗം വന്നണയുന്നതിനായി കഴിയും വിധം നാമെല്ലാവരും പരിശ്രമിക്കും. കത്തോലിക്കാ സഭയിൽ നിന്നും വേർപെട്ടു നിൽക്കുന്ന ക്രിസ്തീയ സഹോദരങ്ങളെയും അവരുടെ പ്രത്യേക പ്രശ്നങ്ങൾ പരിഹരിക്കുന്നതിനും നാം യത്നിക്കണം." (തോമസ് മാർ അന്തോണിയോസ്, വിശ്വാസധോരണി, 174). കത്തോലിക്കാ പുനരൈക്യത്തിനായി ഏവരും തീക്ഷ്ണമായി പരിശ്രമിക്കണമെന്ന് മാർ ഈവാനിയോസ് പിതാവ് എപ്പോഴും ആഗ്രഹിച്ചിരുന്നു. ഒരിടയനും ഒരു തൊഴുത്തുമാകുന്ന കത്തോലിക്കാസഭയെയാണ് മാർ ഈവാനിയോസ് പിതാവ് സ്വപ്നം കണ്ടത്.

**ഉപസംഹാരം**

കത്തോലിക്കാ വിശ്വാസത്തിന്റേയും കത്തോലിക്കാ സഭയുടേയും ശ്രേഷ്ഠത ആഴത്തിൽ ബോധ്യമായിരുന്ന വ്യക്തിയായിരുന്നു മാർ ഈവാനിയോസ് മെത്രാപ്പോലീത്താ. കത്തോലിക്കാ സഭയിലെ വൈവിധ്യത്തേയും ഏകത്വത്തേയും അത്ഭുതാദരവുകളോടെ നോക്കി നിന്ന അദ്ദേഹം വിശുദ്ധി പ്രദാനം ചെയ്യുന്ന തിരുസഭയിൽ സ്വർഗത്തിന്റെ അനുഭവം ആരാധനയിലൂടേയും പ്രേഷിതശുശ്രൂഷകളിലൂടേയും അനേകർക്ക് പകർന്നു കൊടുക്കാൻ തീവ്രമായി ആഗ്രഹിച്ചു. ഈ സിംഹാസനപള്ളിയിലേയ്ക്ക് ഏവരേയും ആനയിക്കണമെന്നും എല്ലാവരും ഐക്യത്തോടെ ആയിരിക്കണമെന്നും ദൈവസന്നിധിയിൽ കണ്ണുനീരോട് പ്രാർത്ഥിച്ച വ്യക്തിയാണ് മാർ ഈവാനിയോസ് തിരുമേനി. ഇന്ന് ദൈവസന്നിധിയിൽ കത്തോലിക്കാ പുനരൈക്യത്തിനു വേണ്ടി ആ പുണ്യപിതാവ് മാദ്ധ്യസ്ഥം വഹിച്ചു പ്രാർത്ഥിക്കുന്നു.

കവർ സ്റ്റോറി



റവ. ഡോ. ജോൺ പടിപ്പുരയ്ക്കൽ

# കത്തോലിക്കാസഭയെ വ്യത്യസ്തമാക്കുന്ന ധാർമിക സമീപനങ്ങൾ

**ആമുഖം**

കത്തോലിക്കാ സഭയ്ക്ക് ധാർമ്മിക വിഷയങ്ങളിൽ തനതായ പ്രബോധനവും സമീപനങ്ങളുമുണ്ട്. കത്തോലിക്കാ സഭയെ ഇതര സഭാസമൂഹങ്ങളിൽ നിന്നു വ്യതിരിക്തമാക്കുന്ന വസ്തുതകളിൽ പ്രാധാന്യമർഹിക്കുന്ന മേഖലകളിൽ ഒന്നത്രേ സഭയുടെ ധാർമ്മിക പ്രബോധനം. കത്തോലിക്കാ സഭയുടെ ധാർമ്മികപ്രബോധനത്തിലെ ഏതാനും അടിസ്ഥാനതത്വങ്ങളും മേഖലകളും അവതരിപ്പിക്കുകയാണ് ഈ ലേഖനത്തിന്റെ ലക്ഷ്യം.

**മനുഷ്യമഹത്വവും മാഹാത്മ്യവും തുല്യതയും**

ദൈവത്തിന്റെ ഛായയിലും സാദൃശ്യത്തിലും സൃഷ്ടിക്കപ്പെട്ടിരിക്കുന്ന മനുഷ്യർ (ഉല്പ. 1: 26) എല്ലാവരും തുല്യരാണ്. വർണമോ, വർഗമോ, ജാതിയോ, സ്ത്രീപുരുഷ ഭേദമോ, ഒന്നും ഒരു വ്യക്തിയെ മറ്റൊരു വ്യക്തിയിൽ നിന്ന് കുറഞ്ഞവനോ/ കുറഞ്ഞവളോ, കൂടിയവനോ/കൂടിയവളോ ആക്കുന്നില്ല. സകല മനുഷ്യരും തമ്മിലുള്ള സത്താപരമായ സമത്വവും അതിനെ അടിസ്ഥാനമാക്കിയ സാമൂഹിക നീതിയും സഭയുടെ പ്രബോധനത്തിന്റെ അടിസ്ഥാനമാണ് (സഭ ആധുനികലോകത്തിൽ, 29). സഭയെ സംബന്ധിച്ച് ഇതൊരു താത്വിക ദർശനം മാത്രമല്ല, പ്രായോഗിക സമീപനത്തിന്റെ വിഷയവുമാണ്. മനുഷ്യന്റെ അന്തസ്സും മാഹാത്മ്യവും സഭയുടെ അടിസ്ഥാന ദർശനമാണ്. മനുഷ്യന്റെ അന്തസ്സ് അവനോടുള്ള സമീപനങ്ങളിലും പരിഗണനയിലും എപ്പോഴും ഉണ്ടായിരിക്കണമെന്ന് സഭ വ്യക്തമാക്കുന്നുണ്ട്. സഭയുടെ വ്യക്തിയോടും സമൂഹത്തോടുമുള്ള സമീപനങ്ങളുടെ ദിശ നിർണയിക്കുന്നതും മനുഷ്യന്റെ മാഹാത്മ്യം സംബന്ധിച്ച് ബോധ്യം തന്നെയാണ്. വിശ്വാസമോ മതമോ, ജാതിയോ വർണമോ, ഭാഷയോ ദേശമോ പരിഗണിക്കാതെ മനുഷ്യനെ ശുശ്രൂഷിക്കാൻ സഭയെ എന്നും സന്നദ്ധയാക്കിയതും മനുഷ്യന്റെ മഹത്വം സംബന്ധിച്ച വിശ്വാസമാണ്.

ദൈവത്തെ സ്നേഹിക്കുക എന്നതിന് തുല്യമായ കല്പനയാണ്, "നിന്നെപ്പോലെ നിന്റെ അയൽക്കാരനെയും സ്നേഹിക്കുക" (മത്താ. 22: 39) എന്ന യേശുവിന്റെ കല്പന. "എന്റെ ഏറ്റവും എളിയ ഈ സഹോദരിൽ ഒരുവന് നിങ്ങൾ ഇതു ചെയ്ത കൊടുത്തപ്പോൾ എനിക്കു തന്നെയാണ് ചെയ്തു തന്നത്" (മത്താ. 25:40) എന്ന യേശുവിന്റെ വചനം ഗൗരവമായി ത്തന്നെ ഏറ്റു പറഞ്ഞാണ് സഭ ജീവിക്കുന്നതും പ്രവർത്തിക്കുന്നതും. "കാണപ്പെടുന്ന സഹോദരനെ സ്നേഹിക്കാത്തവന് കാണപ്പെടാത്ത ദൈവത്തെ സ്നേഹിക്കുവാൻ സാധിക്കുകയില്ല" (1 യോഹ. 4:20); "പ്രവൃത്തി കൂടാതെയുള്ള വിശ്വാസം മൃതമാണ്" (യാക്കോ. 2:26) എന്ന അപ്പസ്തോലിക വചനങ്ങളും സഭയ്ക്ക് എങ്ങനെ വിസ്മരിക്കാനാവും? സഭയെ നിരന്തരം പ്രവർത്തനനിരതയും സജ്ജയുമാക്കുന്നത് വി. ഗ്രന്ഥത്തിലധിഷ്ഠിതമായ മനുഷ്യദർശനമാണ്.

**മനഃസാക്ഷിയുടെ ഔന്നത്യം**

മന:സാക്ഷിയുടെ ശ്രേഷ്ഠതയും സ്വാതന്ത്ര്യവും ധാർമ്മിക വിശ്വാസകാര്യങ്ങളിൽ സഭ അംഗീകരിക്കുന്ന അടിസ്ഥാന തത്വമാണ്. മനുഷ്യന്റെ നന്മയ്ക്കും പൂർണതയ്ക്കും വേണ്ടി സഭ ധാർമ്മിക തത്വങ്ങളും ആവിഷ്ക്കരിക്കുന്നുണ്ട്. അവ വി.ഗ്രന്ഥത്തിലും സഭയുടെ രണ്ട് സഹസ്രാബ്ദങ്ങളിലെ അനുഭവങ്ങളിൽ നിന്നുമാണ്. രൂപപ്പെടുത്തിയിരിക്കുന്നത്. ഒരു വ്യക്തി തനിക്ക് ഇഷ്ടമുള്ള വിധത്തിൽ കാര്യങ്ങൾ ചെയ്യു

ന്നതിനെയോ നിലപാടുകൾ എടുക്കുന്നതിനെയോ മന:സാക്ഷിയുടെ സ്വാതന്ത്ര്യമായി ഉയർത്തിപ്പിടിക്കാനാവില്ല. രൂപീകൃതമായ മനഃസാക്ഷിയുടെ (Formed Conscience), ഉത്തമമായ തീരുമാനങ്ങളാണ് ഇവിടെ വിവക്ഷിക്കുന്നത്. ചില സന്ദർഭങ്ങളിൽ അത് ഇതര മനുഷ്യരുടെയോ, സഭയുടെ തന്നെയോ നിലപാടുകളിൽ നിന്ന് വ്യത്യസ്തമായെന്നു വരാം; അതു ചിലപ്പോൾ തെറ്റിയെന്നും വരാം. പക്ഷേ, വസ്തുനിഷ്ഠമായി (Obectively) അതു തെറ്റായാൽ പോലും, അത് വ്യക്തിയുടെ മാഹാത്മ്യത്തെ ഹനിക്കുന്നില്ല. പക്ഷേ ഒരു വ്യക്തി നിരന്തരമായി തന്റെ നിലപാടുകളെ വിലയിരുത്തുകയും മനഃസാക്ഷിയുടെ രൂപീകരണത്തിൽ ശ്രദ്ധിക്കുകയും വേണം. നിരന്തരമായ പഠനവും സഭയുടെ പ്രബോധനത്തിനു ചെവി കൊടുക്കാനുള്ള മനസ്സും വിശ്വാസിക്ക് ആവശ്യമാണ്. മനഃസാക്ഷിയുടെ മഹത്വത്തോടൊപ്പം നന്മ തെരഞ്ഞെടുക്കാനുള്ള സ്വാതന്ത്ര്യവും മനുഷ്യന് അവകാശപ്പെട്ടതാണ്.

### സാമൂഹിക-സാംസ്കാരിക രംഗങ്ങളിലെ സമീപനം.

സഭ ഏതെങ്കിലും ഒരു സംസ്കാരത്തോടോ സമൂഹത്തോടോ ബന്ധിക്കപ്പെട്ടിട്ടില്ല; സഭ സമസ്തലോകത്തിനുമായി നല്കപ്പെട്ട രക്ഷയുടെ മാർഗവും, സുവിശേഷം സകല ഘടകങ്ങളെയും രൂപാന്തരപ്പെടുത്തുന്ന പുളിമാവുമാണ്. സഭ രൂപം കൊണ്ട് യഹൂദ സംസ്കാരത്തിന്റെ പരിധികൾക്കപ്പുറത്തേക്ക് സഭ എത്തിച്ചേർന്നതും സഭയുടെ സാർവത്രികത കൊണ്ടു തന്നെയാണ്. പക്ഷേ, ക്രിസ്തീയ വിശ്വാസം സ്വാധീനിച്ച അനേകം ദേശങ്ങളെയും സംസ്കാരങ്ങളെയും നാം കാണുന്നുണ്ട്. അവയ്ക്ക് രൂപരേഖ നല്കിയത് ക്രിസ്തീയ വിശ്വാസമാണ്. അതേ സമയം സഭ ഏതെങ്കിലുമൊരു പ്രത്യേക സംസ്കാരത്തെ ക്രിസ്തീയമെന്നോ മാതൃകാപരമെന്നോവിശേഷിപ്പിക്കുന്നുമില്ല. എന്നാൽ സുവിശേഷ മൂല്യങ്ങൾ സാമൂഹിക-സാംസ്കാരിക ഘടകങ്ങളെ സ്പടം ചെയ്യാൻ കഴിവുറ്റതാണെന്ന് കാലം തെളിയിച്ചിട്ടുള്ളതു തന്നെയാണ്. സുവിശേഷം സ്വീകരിക്കുന്ന സംസ്കാരങ്ങളിലെ ശ്രേഷ്ഠമായ മൂല്യങ്ങളെ സ്വാംശീകരിക്കുന്നതിനും സഭ എന്നെന്നും സന്നദ്ധയായിരുന്നു; വിദ്യാഭ്യാസം, കല, കൃഷി, ശാസ്ത്രം തുടങ്ങിയ നിരവധി മേഖലകളെ സമ്പന്നമാക്കാൻ സഭയ്ക്ക് കഴിഞ്ഞത് സുവിശേഷം നല്കിയ ആഭിമുഖ്യങ്ങളിലൂടെയാണ്. ദൈവം നല്കിയ ലോകത്തോട് വിശ്വസ്തമായ കാര്യസ്ഥത നിർവഹിക്കാനുള്ള താല്പര്യമാണ് ഈ രംഗങ്ങളിൽ വ്യാപരിക്കുവാൻ സഭയെ പ്രചോദിപ്പിച്ചത്. ഈ രംഗങ്ങളിലെല്ലാം ധാർമ്മികമായ ഉൾക്കാഴ്ച പുലർത്താൻ സഭ ശ്രദ്ധാലുവായിരുന്നു.

### സാമ്പത്തിക ദർശനം

ദൈവം ലോകത്തിന്, എല്ലാ മനുഷ്യർക്കുമായി നല്കിയതാണ് ലോകവും അതിലെ വിഭവങ്ങളും. ചരിത്രവും സാമൂഹിക സ്ഥിതിവിശേഷങ്ങളും നിമിത്തം സമ്പത്തിന്റെ ഉടമസ്ഥാവകാശം ഏതാനും പേരുടെയോ, ചുരുക്കം ചിലരുടെയോ കൈയിലൊതുങ്ങിയെന്നു വരാം. പക്ഷേ, അതിന്റെ ഉടമസ്ഥാവകാശം ദൈവത്തിന്റേതാണ്; അതിന്റെ ഉപയോഗം സകലർക്കും വേണ്ടിയുള്ളതുമാണ്. ഓരോരുത്തർക്കും അർഹമായതു ലഭ്യമാകുന്ന സാമ്പത്തികദർശനമാണ് സഭയുടെ പ്രബോധനത്തിലുള്ളത്. തന്റെ കൈവശമുള്ള സമ്പത്തിന്റെ കാര്യസ്ഥൻ മാത്രമാണ് മനുഷ്യൻ. സാമൂഹിക നീതിയെന്ന (Social Justice) സങ്കല്പം തന്നെ ക്രിസ്തീയ താത്വിക ദർശനത്തിൽ രൂപം കൊണ്ടതാണ്. എല്ലാവർക്കും ആവശ്യാനുസരണം അടിസ്ഥാന സൗകര്യങ്ങൾ -ഭക്ഷണം, വസ്ത്രം, പാർപ്പിടം, വിദ്യാഭ്യാസം, ആരോഗ്യസംരക്ഷണം- ഇവ ലഭ്യമാകണം. ക്രിസ്തീയ ദർശനത്തിൽ രൂപപ്പെട്ട മനുഷ്യാവകാശങ്ങൾ (Human Rights), ഐക്യരാഷ്ട്ര സംഘടന അംഗീകരിച്ചത് വളരെ ശ്രദ്ധേയമാണ്. ലോകത്തിലെ എല്ലാ ദേശങ്ങളിലും സ്ഥലത്തും മനുഷ്യാവകാശങ്ങൾ മാനിക്കപ്പെടണം. ഈ ലോകത്തിൽ സുവിശേഷാനുസൃതമായ ഒരു സാമ്പത്തിക വ്യവസ്ഥ കെട്ടിപ്പടുക്കുകയെന്നതാണ് സഭയുടെ താല്പര്യവും ലക്ഷ്യവും.

### വിവാഹത്തിന്റെ അവിഭാജ്യതയും ഏകത്വവും

കൂദാശാപരമായ വിവാഹത്തിന്റെ അവിഭാജ്യതയും (Indissoluble) ഏകത്വവും (Unity) സഭാപ്രബോധനത്തിൽ വളരെ പ്രാധാന്യമർഹിക്കുന്നു. വിവാഹം ആയുഷ്കാലം മുഴുവൻ നീണ്ടു നില്ക്കുന്ന ബന്ധത്തിനായുള്ള സ്ത്രീ പുരുഷന്മാരുടെ സമർപ്പണമാണ്. അതിന് മാതൃകയായുള്ളത് ക്രിസ്തുവും സഭയും തമ്മിലുള്ള സ്നേഹവും സമർപ്പണവുമാണ്. കുരിശോളം സഭയെ സ്നേഹിച്ച ക്രിസ്തുവും രക്തസാക്ഷിത്വത്തിന്റെ നാളുകളിലും ക്രിസ്തുവിനെ സ്നേഹിച്ച് സഭയുമാണ് ഭാര്യാഭർത്തക്കന്മാർക്കു മുമ്പിലുള്ളത്. വിവാഹം സ്ത്രീയും പുരുഷനും തമ്മിലുള്ള ബന്ധമാണ്; അതിൽ മൂന്നാമതൊരു വ്യക്തിക്കു സ്ഥാനമില്ല. അവരുടെ സ്നേഹസമർപ്പണത്തിന്റെ ഫലമായി ഉണ്ടാകുന്ന കുഞ്ഞുങ്ങളെ ദൈവമക്കളാക്കി വളർത്താനും വിവാഹത്തിന്റെ അവിഭാജ്യതയും (Indissoluble) ഏകത്വവും (Unity) അവശ്യം ആവശ്യമാണ്.

### വിവാഹമോചനവും പുനർവിവാഹവും

നിയമപരമായും കൂദാശാപരമായും സാധുവായ വിവാഹത്തിന് (Valid Marriage) കത്തോലിക്കാ സഭ മോചനം നല്കുകയില്ല. കൂദാശാപരമായ വിവാഹത്തിന്റെ അവിഭാജ്യതയും (Indissoluble) ഏകത്വവും (Unity) തന്നെയാണ് വിവാഹമോചനം നിഷേധിക്കാനുള്ള കാരണം. വിവാഹമോചനം എന്ന സങ്കല്പം (Concept) കത്തോലിക്കാ സഭയുടെ നിയമത്തിലോ ധാർമ്മികതയിലോ ഇല്ല. അസാധാരണമായ 3 സന്ദർഭങ്ങളിൽ ദമ്പതികൾക്ക് വേർപിരിയാനുള്ള അനുവാദം നല്കാൻ നിയമത്തിൽ വ്യവസ്ഥയുണ്ട്. ഇത്തരത്തിൽ വേർപിരിഞ്ഞാലും പുനർവിവാഹത്തിന് സാധ്യതയില്ല.- ചില വിവാഹങ്ങളെ അസാധുവായി (Null and Void) പ്രഖ്യാപിക്കുന്ന നടപടി കത്തോലിക്കാ സഭയുടെ നിയമവ്യവസ്ഥയിലുണ്ട്. ഇത്തരം സന്ദർഭങ്ങളിൽ സഭ പ്രഖ്യാപിക്കുന്നത് ആരംഭം മുതലേ വിവാഹത്തെ സാധുവാക്കുന്ന ഘടകങ്ങൾ പ്രസ്തുത വിവാഹത്തിൽ ഇല്ലായിരുന്നു എന്നത്രേ. ഉദാഹരണമായി ദമ്പതികളുടെ സമ്മതത്തിന്റെയും സ്വാതന്ത്ര്യത്തിന്റെയും അഭാവം, വിവാഹത്തിന്റെ ലക്ഷ്യത്തെക്കുറിച്ചുള്ള അറിവിന്റെ അഭാവം. നിയമ നടപടികൾക്കു




ശേഷം അസാധുവായി (Null and Void) പ്രഖ്യാപനം ലഭിക്കുന്നവർക്ക് വിവാഹത്തിന് അനുവാദം ലഭിക്കുന്നതാണ്.

**ഗർഭനിരോധനം**

വൈവാഹിക ബന്ധത്തിന്റെ പ്രധാനപ്പെട്ട ലക്ഷ്യങ്ങളാണ് സ്ത്രീപുരുഷന്മാരുടെ പരസ്പര സ്നേഹത്തിന്റെ ആഴപ്പെടലും കുഞ്ഞുങ്ങളുടെ പ്രജനനവും (Mutual love and Procreation). പുതിയ ജീവൻ ഉണ്ടാകുന്നതിനെതിരായി സ്ത്രീപുരുഷന്മാർ അറിഞ്ഞുകൊണ്ട് എടുക്കുന്ന എല്ലാ കൃത്രിമ നടപടികളും (Artificial Methods) വിവാഹത്തിന്റെ അടിസ്ഥാന ലക്ഷ്യമായ പുതിയ ജീവന്റെ സൃഷ്ടിക്കെതിരാണ്. മരുന്നുകളോ, സ്ത്രീ-പുരുഷന്മാർ സ്വീകരിക്കുന്ന ശസ്ത്രക്രിയകളോ, ജീവനെ ഒഴിവാക്കാനുള്ള അപൂർണമായ ലൈംഗിക ബന്ധമോ എല്ലാം ഗർഭനിരോധനത്തിൽ (Contraception) പെടുന്നതാണ്. സ്വാഭാവികമായ ജനനനിയന്ത്രണത്തോട് (Natural Family Planning) സഭ അനുകൂലമായ നിലപാടാണ് സ്വീകരിച്ചിരിക്കുന്നത്.

**ഗർഭഛിദ്രം**

അമ്മയുടെ ഉദരത്തിൽ നാമ്പെടുക്കുന്ന ജീവനെ ഇല്ലാതാക്കുവാൻ എടുക്കുന്ന എല്ലാ നടപടികളെയും കത്തോലിക്കാ സഭ ഗൗരവമായ തിന്മയായി പരിഗണിക്കുന്നു. ഏതെങ്കിലും കാരണങ്ങളാൽ പുതിയ ജീവൻ അമ്മയുടെ അറിവോടു കൂടിയല്ലാതെ നഷ്ടപ്പെടുന്നതല്ല ഇവിടെ വിവക്ഷിക്കുന്നത് (Miscarriage, Indirect Abortion). ജീവൻ ഉരുവായിക്കഴിഞ്ഞു എന്നറിഞ്ഞു കഴിയുമ്പോൾ, പുതിയ ജീവനെ ഇല്ലാതാക്കുക എന്ന ലക്ഷ്യത്തോടെ നേരിട്ട് സ്വീകരിക്കുന്ന ശസ്ത്രക്രിയകൾ, മരുന്നുകൾ ഇവയെല്ലാം ഗർഭഛിദ്രത്തിൽ പെടുന്നതാണ്. ആധുനിക കാലഘട്ടത്തിൽ ഏറ്റവുമധികം ഹത്യകൾ നടക്കുന്നത് ഗർഭഛിദ്രത്തിലൂടെയാണെന്നത് ശ്രദ്ധേയമാണ്. പ്രതികരിക്കുവാൻ സാധിക്കാതെ നശിപ്പിക്കപ്പെടുന്ന ഈ ജീവനുകൾക്കു വേണ്ടി സഭ ആദിമനൂറ്റാണ്ടുകൾ മുതലേ ശക്തമായ നിലപാട് സ്വീകരിച്ചിട്ടുണ്ട്. ഗർഭഛിദ്രത്തിലെ ഏറ്റവും വലിയ തിന്മ, ജീവനു കാരണക്കാരായ പിതാവും മാതാവും, ജീവനെ സംരക്ഷിക്കുവാൻ പ്രതിജ്ഞ എടുത്ത ആരോഗ്യപരിപാലകരും അതിൽ പങ്കാളികളാകുന്നു എന്നുള്ളതാണ്. രാജ്യനിയമങ്ങൾ ഗർഭഛിദ്രത്തിന് അനുകൂലമായതുകൊണ്ടോ, ഗർഭഛിദ്രം ശിക്ഷാർഹമല്ലാത്തതുകൊണ്ടോ ഒരു വ്യക്തിയുടെ ധാർമ്മികമായ ഉത്തരവാദിത്തം ഇല്ലാതാകുന്നില്ല. ഗർഭഛിദ്രം ഗൗരവമായ പാപവും പരിഹാരം ചെയ്യേണ്ട തിന്മയുമാണ്.

**ആധുനിക പ്രജനനമാർഗ്ഗങ്ങൾ**

ഇന്നു വളരെ സാധാരണമായിക്കൊണ്ടിരിക്കുന്ന പ്രജനനമാർഗ്ഗങ്ങളുടെ (Fertility Techniques) ശരിയെയോ തെറ്റിനെയോ വിശകലനം ചെയ്യാൻ ഭൂരിഭാഗം വിശ്വാസികളും ശ്രമിക്കുന്നില്ല എന്നതാണ് വാസ്തവം. സ്ത്രീപുരുഷന്മാരുടെ സ്വാഭാവികമായ ലൈംഗിക ബന്ധത്തിലൂടെയാണ് കുഞ്ഞുങ്ങൾ ജനിക്കേണ്ടത്. സ്ത്രീപുരുഷന്മാരുടെ സ്വാഭാവികമായ ബന്ധത്തെയും പ്രജനനത്തെയും സഹായിക്കുന്ന നടപടികൾ സ്വീകരിക്കാവുന്നതാണ്. എന്നാൽ അവയ്ക്കു പകരമാകുന്ന (Substitute)

യാതൊരു നടപടികളെയും സ്വീകാര്യമായി സഭ കരുതുന്നില്ല. കൃത്രിമമായ മാർഗങ്ങളിലൂടെ ബീജമോ അണ്ഡമോ ദമ്പതികളിൽ നിന്നു തന്നെ സ്വീകരിക്കുക, അണ്ഡവും ബീജവും അന്യരിൽ നിന്നു സ്വീകരിക്കുക, ഗർഭപാത്രത്തിനു പുറമേ ബീജസങ്കലനം നടത്തുക, തുടങ്ങിയ നടപടികൾ ധാർമ്മികമായി അസ്വീകാര്യമാണ്. മാത്രമല്ല അവയൊക്കെ ഗൗരവമായ മാനസിക, സാമൂഹിക പ്രശ്നങ്ങൾക്കു തന്നെ കാരണമാകാം.

**സ്വയംഭോഗം**

സ്വന്തം ലൈംഗികാവയവങ്ങളെ സ്പർശിച്ച് ലൈംഗിക സംതൃപ്തി നേടുന്ന പ്രവർത്തിയായ സ്വയംഭോഗം (Masturbation) വസ്തുനിഷ്ഠമായി (Objectively) അസ്വീകാര്യമാണ്; ധാർമ്മികമായി തെറ്റുമാണ്. പരസ്പരം സഹകരിച്ചു നടത്തുന്ന സ്വയംഭോഗവും (Mutual) അംഗീകരിക്കാവുന്നതല്ല. ലൈംഗികസന്തോഷം ഒരു വ്യക്തി തന്നിൽ തന്നെ തേടേണ്ട ഒന്നല്ല; ജീവിതപങ്കാളിയുമൊന്നിച്ച് സ്നേഹിക്കാനും പ്രജനനത്തിനും ദൈവം തന്ന ദാനമാണ് ലൈംഗികത. കൗമാരക്കാരിൽ കണ്ടുവരുന്ന സ്വയംഭോഗത്തിനുള്ള പ്രവണത വ്യക്തിഷ്ഠമായി (subjectively) പരിഗണിക്കാവുന്നതാണ്. വളർച്ചയുടെ കാലഘട്ടത്തിലുണ്ടാകുന്ന ശാരീരിക, മാനസിക വ്യത്യാസങ്ങൾ കൗമാരക്കാരിൽ ശരീരത്തെ മനസിലാക്കുവാനുള്ള ശ്രമത്തിന്റെ ഭാഗമായി സ്വയംഭോഗത്തിലേക്കു നയിച്ചു എന്നു വരാം. അവർക്ക് ലൈംഗികബോധനവും ശരിയായ മാർഗനിർദേശവും നൽകേണ്ടതാണ്. പ്രായപൂർത്തിയായവരിൽ പ്രത്യേകിച്ച് വിവാഹിതരിലോ, സമർപ്പിതരിലോ കാണുന്ന സ്വയംഭോഗത്തിനുള്ള പ്രവണത ജീവിതാവസ്ഥയോടുള്ള പ്രതിബദ്ധതയോട് ചേർത്തു വായിക്കേണ്ടതാണ്. അവർക്ക് ജീവിതാവസ്ഥയെ നിരന്തരം വിലയിരുത്താനും നവീകരിക്കാനും ബോധനം ആവശ്യമാണ്.

**വിവാഹപൂർവബന്ധവും, വിവാഹേതര ബന്ധങ്ങളും**

ലൈംഗികതയുടെ അർത്ഥം പൂർണമായി വെളിവാകുന്നത് വിവാഹജീവിതത്തിലെ സ്ത്രീപുരുഷബന്ധത്തിലാണ്. സ്ത്രീപുരുഷബന്ധം ലക്ഷ്യമാക്കുന്ന പൂർണമായ സ്നേഹവുംസമർപ്പണവും ഫലദായകത്വവും വിവാഹത്തിൽ മാത്രമേ ലഭ്യമാകുകയുള്ളൂ. വിവാഹത്തിലേക്കു പ്രവേശിക്കാനുള്ളയാതൊരു ലക്ഷ്യവുമില്ലാതെ അവിവാഹിതർ നടത്തുന്ന ലൈംഗികബന്ധവും (Fornication), വിവാഹപ്രതിജ്ഞ നടത്തിയവർ വിവാഹത്തിനു മുമ്പു നടത്തുന്ന ലൈംഗികബന്ധവും (Premarital Sex) അസ്വീകാര്യമാണെന്ന് കത്തോലിക്കാസഭ പഠിപ്പിക്കുന്നു. ഇത്തരത്തിലുള്ള ബന്ധങ്ങൾ തെറ്റാണെന്ന് വിശുദ്ധഗ്രന്ഥം വ്യക്തമായി പഠിപ്പിക്കുന്നുണ്ട്. മാത്രമല്ല ഇവയൊക്കെയും വിവാഹവീവിതത്തിന്റെ ഭദ്രതയെയും വിശുദ്ധിയെയും, വിവാഹിതരുടെ ലൈംഗികതയോടുള്ള സമീപനത്തെയും ബാധിക്കുമെന്ന് അനുഭവങ്ങൾ സാക്ഷ്യം നല്കുന്നുമുണ്ട്.

വിവാഹിതർ ജീവിതപങ്കാളിയല്ലാതെ മറ്റൊരു വ്യക്തിയുമായി നടത്തുന്ന ലൈംഗികബന്ധം വ്യക്തമായി ആറാം പ്രമാണത്തിന്റെ ലംഘനമാണ്. അത് വിവാഹിതരുടെ ജീവിതവിശുദ്ധിക്കും സമർപ്പണത്തിനും എതിരാണ്; അതുപോലെ വിവാഹ ജീവിതത്തിന്റെ വിശ്വസ്തയ്ക്കും ജീവിതപങ്കാളിയോട് നടത്തുന്ന വിവാഹപ്രതിജയ്ക്കും എതിരാണ്. ജീവിതപങ്കാളികളുടെ അവിശ്വസ്തത നേരിട്ടോ പരോക്ഷമോ ആയി സ്വന്തം കുഞ്ഞുങ്ങൾക്കു വേണ്ടിയുള്ള സമർപ്പണത്തെയും ബാധിക്കുന്നതാണ്. കുഞ്ഞുങ്ങളുടെ വിശുദ്ധീകരണത്തിനും നല്ല ജീവിതത്തിനും മാതൃകയാകേണ്ട മാതാപിതാക്കൾ അവർക്കു മുമ്പിൽ ജീവിതത്തെ സംബന്ധിച്ച് വികലവും തെറ്റുമായ രൂപമായിരിക്കും ആവിഷ്ക്കരിക്കുക. നിരന്തരമായ പ്രാർത്ഥനയിലൂടെയും, വിശുദ്ധഗ്രന്ഥത്തിന്റെ ധ്യാനത്തിലൂടെയും കൗദാശിക ജീവിതത്തിലൂടെയും പരസ്പര കരുതലിലൂടെയും സംവാദത്തിലൂടെയുമേ തിന്മയെ ജീവിതത്തത്തിൽ നിന്ന് അകറ്റി നിർത്താൻ ദമ്പതികൾക്ക് സാധ്യമാകുകയുള്ളൂ.



**സ്വവർഗരതിയും സ്വവർഗവിവാഹവും**

സ്വവർഗാഭിമുഖ്യം (Homosexual/Lesbian Orientation) ഉള്ള വ്യക്തികളോട് കരുണാർദ്രമായ സമീപനം വേണമെന്ന് സഭ കഴിഞ്ഞ ഏതാനും ദശകങ്ങളായി ഉദ്ബോധിപ്പിക്കുന്നുണ്ട്. ട്രാൻജെൻഡേർസിനോടുള്ള (Transgender) സമീപനത്തിലും സമാനമായ കാഴ്ചപ്പാടാണ് സഭ സ്വീകരിക്കുന്നത്. അവരുടെ ജീവിതപശ്ചാത്തലം മനസിലാക്കി അവരെ സമീപിക്കാനും, അവരെ സഭാജീവതത്തോട് ചേർത്തു നിർത്തുവാനും അവർക്ക് തക്കതായ അജപാലനശുശ്രൂഷ നല്കുവാനും സഭ മാർഗനിർദേശം നല്കുന്നുണ്ട്. പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പാ അനേക സന്ദർഭങ്ങളിൽ ഈ വിഷയം വിശകലനം ചെയ്തിട്ടുമുണ്ട്. അതേ സമയം, സഭ സ്വവർഗരതിയെ ന്യായീകരിക്കുകയോ,സ്വവർഗാഭിമുഖ്യമുള്ളവർക്കു വിവാഹത്തിനുള്ള അനുവാദം നല്കുകയോ ചെയ്തിട്ടില്ല എന്നത് പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്.

**കാരുണ്യവധം**

ജീവന് ഏറ്റവുമധികം പരിഗണന ലഭ്യമാകേണ്ടത് ജീവിതത്തിന്റെ ആരംഭദശയിലും അന്ത്യത്തിലുമാണ്. സൗഖ്യമാകാത്ത രോഗം മൂലമോ, വാർദ്ധക്യം കൊണ്ടോ ഭാരപ്പെടുന്നവർക്ക് രോഗിയുടെയോ ബന്ധുക്കളുടെയോ താല്പര്യപ്രകാരം മരണത്തിന് സഹായിക്കുന്നതിനെയാണ് കാരുണ്യവധം (Euthanasia, Mercy Killing) എന്നു വിളിക്കുന്നത്. എന്നാൽ രോഗം മൂലമുള്ള വേദന കുറയ്ക്കുവാൻ നല്കുന്ന മരുന്നോ ചികിത്സയോ മൂലം മരണം ത്വരിതപ്പെടുന്നെങ്കിൽ അതിനെ കാരണ്യവധമായി പരിഗണിക്കാനാവില്ല. പക്ഷേ, അത്തരം നടപടികളിൽ പ്രത്യക്ഷമോ, പരോക്ഷമോ ആയി മരണം ലക്ഷ്യമാകാൻ പാടില്ല. ജീവിതത്തിന് ആരംഭവും അന്ത്യവും കല്പിക്കുന്നത് ദൈവമാണ്. ജീവൻ ദൈവത്തിന്റെ ദാനമാണ്. അത് ഇല്ലാതാക്കാനുള്ള തീരുമാനം വ്യക്തിക്കു സ്വന്തമായും, അയാൾക്കു വേണ്ടി മറ്റുള്ളവർക്കും എടുക്കാൻ അവകാശമില്ല. രോഗമോ, വാർദ്ധക്യമോ മൂലം കഷ്ടപ്പെടുന്നവർക്ക് ആവശ്യമായ പരിചരണം നല്കുക കുടുംബത്തിന്റെയും സമൂഹത്തിന്റെയും ഉത്തരവാദിത്തമാണ്. ഏതവസ്ഥയിലും സാധാരണമായ കരുതലും പരിചരണവും (Ordinary Medical Care) ഒരു വ്യക്തിക്കു ലഭ്യമാകണം. അസാധാരണമായ വൈദ്യസഹായം (Extraordinary Medical Care) ലഭ്യമാക്കാനുള്ള സ്ഥിതിവിശേഷം സംബന്ധിച്ച തീരുമാനം എടുക്കേണ്ടത്, ആരോഗ്യപരിപാലകരുടെ വിലയിരുത്തലിന്റെയും, കുടുംബത്തിന്റെ സാമ്പത്തിക സ്ഥിതിയുടെയും, രോഗിയുടെ സൗഖ്യത്തിനു ശേഷമുള്ള ഗുണപരമായ ജീവിതത്തിന്റെയും പശ്ചാത്തലത്തിലാണ്.

**ഉപസംഹാരം**

കത്തോലിക്കാ സഭ ഉയർത്തിപ്പിടിക്കുന്ന ധാർമ്മികപ്രബോധനം സുവിശേഷ മൂല്യങ്ങളുടെയും അനുഭവത്തിന്റെയും അടിസ്ഥാനത്തിലാണ്. കാലഹരണപ്പെട്ടവയെന്ന് കത്തോലിക്കാ സഭയുടെ ധാർമ്മിക നിലപാടുകളെ കാലഹരണപ്പെട്ടവയെന്ന് വിലയിരുത്തുമ്പോഴും സഭ വിമർശന വിധേയ ആകുമ്പോഴും നാം മനസിലാക്കേണ്ട ഒരു വസ്തുതയുണ്ട്; ഈ മൂല്യങ്ങളെ നിരാകരിച്ച ജനപദങ്ങൾക്കും സമൂഹങ്ങൾക്കും എന്താണ് സംഭവിച്ചത്? ഇന്ന് അവയുടെ അവസ്ഥ എന്താണ്? ഒഴുക്കിന് അനുകൂലമായി നീങ്ങുന്നതിൽ അല്ല. പലപ്പോഴും പുണ്യം അടങ്ങിയിരിക്കുന്നത്; ഒഴുക്കിനെതിരേ നീന്തുവാനും നമുക്ക് ഉത്തരവാദിത്വമുണ്ട്. നാം അനുഗമിക്കുന്ന കർത്താവായ യേശു, അവിടുത്തെ പരസ്യജീവിതകാലത്തിൽ, അവിടുന്ന് ജീവിച്ച കാലത്തെ സംസ്കാരത്തിനും സാമൂഹിക മൂല്യങ്ങൾക്കുമെതിരേ നിലപാടുകൾ എടുത്തവനാണ്. നമുക്ക് അവിടുത്തെ അനുഗമിക്കാം. യേശുവിൽ വിശ്വസിക്കുന്നവന് ധാർമ്മികമായ മൂല്യങ്ങളെ ഉയർത്തിപ്പിടിക്കാനുള്ള കടപ്പാട് ഉണ്ട്.



കവർ സ്റ്റോറി



# സാർവ്വത്രിക കത്തോലിക്കാ സഭയിലെ വ്യക്തിഗത സഭകൾ

റവ. ഫാ. മാത്യു ചാർത്താക്കുഴിയിൽ

ഒരു പാശ്ചാത്യ സഭയും ഇരുപത്തിമൂന്ന് പൗരസ്ത്യ സഭകളും ഉൾകൊള്ളുന്ന ഇരുപത്തിനാല് വ്യക്തിഗത സഭകളുടെ കൂട്ടായ്മയാണ് സാർവ്വത്രിക കത്തോലിക്കാ സഭ. ഇവിടെ വ്യക്തിഗത സഭ എന്നതുകൊണ്ട് ഉദ്ദേശിക്കുന്നത് കത്തോലിക്കാ സഭാ കൂട്ടായ്മയിൽ മാർപ്പാപ്പയുടെ നേതൃത്വത്തിലും ആത്മീയ അധികാരത്തിൻ കീഴിലുമുള്ള സ്വയം ഭരണാധികാരമുള്ള സഭ എന്നാണ്. സ്വയം ഭരണാധികാരമെന്ന മലയാള പദം "ഓട്ടോണോമസ്" (autonomous) എന്ന ഗ്രീക്ക് വാക്കിന്റെയും "സുയി യുരിസ്" (sui iuris) എന്ന ലത്തീൻ പദത്തിന്റെയും പരിഭാഷയാണ്. ഇതിന്റെ വാച്യാർത്ഥം "സ്വന്തം നിയമത്തിന്റെ" ("of its own law" അടിസ്ഥാനത്തിൽ ഭരിക്കപ്പെടുന്ന സഭകൾ) എന്നാണ്. ഈ വ്യക്തിഗത സഭകളുടെ തനിമ നിശ്ചയിക്കുന്ന ഘടകങ്ങളാണ് അവരുടെ ആരാധന, ആത്മീയത,

ദൈവശാസ്ത്രം, കാനോനിക പാരമ്പര്യങ്ങൾ. ക്രിസ്തുവിന്റെ സഭ ഏകവും, വിശുദ്ധവും, കാതോലികവും, അപ്പസ്തോലികവുമാണ്. ഇത് പൂർണ്ണമായും പ്രാവർത്തികമാക്കപ്പെടുന്നത് അപ്പൊസ്തോല തലവനായ പത്രോസിന്റെ പിൻഗാമിയായിരിക്കുന്ന മാർപ്പാപ്പയുടെ ആത്മീയ നേതൃത്വത്തിലൂടെയാണ്. സാധാരണ വിശ്വാസികളെ ലക്ഷ്യം വച്ചുകൊണ്ടു സാർവ്വത്രിക കത്തോലിക്കാ സഭയിലെ വ്യക്തിഗത സഭകളെക്കുറിച്ചുള്ള ഒരു വിവരണം വായനക്കാർക്ക് നൽകുകയാണ് ഈ ലേഖനത്തിന്റെ ലക്ഷ്യം. എല്ലാ സഭകളെയുംകുറിച്ചു വ്യക്തിപരമായ അറിവില്ലാത്തത് ചില മേഖലകളിൽ ഒരു കുറവായിരിക്കാം. ഇത് ഒരു ആധികാരിക പഠന രേഖ അല്ലാത്തതിനാൽ കൂടുതൽ വിശദാംശങ്ങൾ ആവശ്യമുള്ളവർ ഈ വിഷയം ചർച്ച ചെയ്യുന്ന മൂല ഗ്രന്ഥങ്ങളെ ആശ്രയിക്കേണ്ടതാണ്.

**പുരാതന ക്രിസ്തീയ കേന്ദ്രങ്ങൾ**

ആദിമനൂറ്റാണ്ടുകളിൽ ക്രിസ്തുമതത്തിന്റെ വളർച്ച പ്രധാനമായും വിശാല റോമൻ സാമ്രജ്യത്തിലെ അഞ്ചു നഗരങ്ങളെ കേന്ദ്രീകരിച്ചായിരുന്നുവെന്ന് സഭാചരിത്രം നമ്മെ പഠിപ്പിക്കുന്നു. ലോകമെമ്പാടും ക്രിസ്തുവിന്റെ സുവിശേഷ വെളിച്ചം കത്തിപ്പടർന്നത് ഇവിടെ നിന്നാണ്. വലിയ ക്രിസ്തീയ കേന്ദ്രങ്ങളായിരുന്ന ഇവിടുത്തെ സഭയുടെ അദ്ധ്യക്ഷന്മാരെ പാത്രിയർക്കീസ് എന്നാണ് വിളിച്ചിരുന്നത്. കത്തോലിക്കാ സഭയിലെ വിവിധ വ്യക്തിഗത സഭകളെക്കുറിച്ചു അറിയുന്നതിന് ഈ ക്രിസ്തീയ കേന്ദ്രങ്ങളെക്കുറിച്ചും അറിഞ്ഞിരിക്കണം.

**റോം:** ക്രിസ്തുവിന്റെ കാലത്ത് റോം ലോകത്തിന്റെ കേന്ദ്രമായിരുന്നു. അപ്പസ്തോല തലവനായ പത്രോസിന്റെയും, വിജാതീയരുടെ അപ്പസ്തോലനായ പൗലോസിന്റെയും പ്രേഷിത പ്രവർത്തന മേഖലയെന്ന നിലയിലും, അവരുടേയും മറ്റനേകം രക്തസാക്ഷികളുടേയും ഭൗതീക ശരീരം അന്ത്യവിശ്രമം കൊള്ളുന്ന പാവന ഭൂമിയെന്ന നിലയിലും, ക്രൈസ്തവർക്ക് ഇത് പ്രിയപ്പെട്ട ഇടമായിരുന്നു. ആദ്യക്രൈസ്തവ ചക്രവർത്തിയായ കോൺസ്റ്റന്റൈൻ തന്റെ സാമ്രാജ്യ തലസ്ഥാനം കോൺസ്റ്റാന്റിനോപ്പിളിലേക്ക് മാറ്റിയപ്പോൾ, സഭാതലവനായ മാർപ്പാപ്പ ഇവിടുത്തെ ആത്മീയവും ഭൗതികവുമായ നേതൃത്വം ഏറ്റെടുക്കുന്ന അവസ്ഥയിലുമായി. ശിഷ്യതലവനായ പത്രോസിന്റെ പിൻഗാമിയെന്ന നിലയിൽ മാർപ്പാപ്പായ്ക്ക് സഭാ തീരുമാനങ്ങൾ എടുക്കുന്നതിൽ മറ്റ് പാത്രിയർക്കീസുമാരേക്കാൾ പ്രാധാന്യമുണ്ടായിരുന്നു.

**കോൺസ്റ്റാന്റിനോപ്പിൾ:** സാമ്രാജ്യ തലസ്ഥാനം കോൺസ്റ്റന്റൈൻ ചക്രവർത്തി ബൈസാന്റിയത്തിലേക്കു (Byzantium) മാറ്റി കോൺസ്റ്റാന്റിനോപ്പിൾ എന്ന് പുനർനാമകരണം ചെയ്യുന്നതോടെ ഈ നഗരത്തിന് വലിയ പ്രാധാന്യം കൈവന്നു. ഇന്ന് ആധുനിക തുർക്കിയിലെ ഏറ്റം വലിയ നഗരമായ ഇസ്താംബുൾ ആയിരം വർഷത്തോളം കോൺസ്റ്റാന്റിനോപ്പിൾ എന്ന പേരിൽ വലിയ പ്രൗഢിയോടെ നിലനിന്ന ക്രിസ്തീയ കേന്ദ്രമായിരുന്നു. യൂറോപ്പിനെയും ഏഷ്യയെയും തമ്മിൽ ബന്ധിപ്പിക്കുന്നതിനാൽ ഭൂമിശാസ്ത്രപരമായി ഈ സ്ഥലം തന്ത്രപരമായ പ്രാധാന്യമർഹിക്കുന്നു. ജസ്റ്റീനിയൻ ചക്രവർത്തി (482-565) പണികഴിപ്പിച്ച "ഹാഗിയ സോഫിയ" (വിശുദ്ധ ജ്ഞാനം) ബസിലിക്കക്രൈസ്തവ ആരാധനയുടെ പ്രസിദ്ധിയാർജ്ജിച്ച കേന്ദ്രങ്ങളിലൊന്നായിരുന്നു.

**അലക്സാണ്ട്രിയ:** റോമൻ സാമ്രാജ്യത്തിലെ രണ്ടാമത്തെ പ്രധാന നഗരമായിരുന്നു അലക്സാണ്ട്രിയ. യവന ചക്രവർത്തിയായ മഹാനായ അലക്സാണ്ടർ പേർഷ്യൻ പ്രദേശങ്ങൾ കീഴടക്കാനായി പുറപ്പെട്ടപ്പോൾ സ്ഥാപിച്ച നഗരമാണിത്. ലോകത്തിലെ ആദ്യത്തെ മ്യൂസിയം നിലനിന്നിരുന്ന, അക്കാലത്തെ ഏറ്റവും വലിയ ലൈബ്രറി ഉണ്ടായിരുന്ന ഈ നഗരം, ലോകത്തിന്റെ വിദ്യാഭ്യാസ തലസ്ഥാനമായിരുന്നു. നിഖ്യാ സൂനഹദോസിന് കാരണമായ ആര്യൻ പാഷണ്ഡതയുടെ ഉപജ്ഞാതാവായ ആരിയൂസ് ഇവിടെയായിരുന്നു തന്റെ പൗരോഹിത്യ ശുശ്രൂഷ നിർവഹിച്ചത്. എന്നാൽ അതിനെതിരെ പടപൊരുതിയ പ്രധാന സഭാ പിതാക്കന്മാരായ അലക്സാണ്ടറും, അത്തനേഷ്യസും ഇവിടെ നിന്നുള്ളവരായിരുന്നു. നിഖ്യാ വിശ്വാസപ്രമാണത്തിന്റെ രൂപീകരണത്തിലും ഈ പിതാക്കന്മാർ വലിയ പങ്കു വഹിച്ചിരുന്നു.

**അന്ത്യോഖ്യ:** ക്രിസ്തുമതത്തിന്റെ വളർച്ചയുടെ കാലത്തു റോമൻ സാമ്രാജ്യത്തിലെ ഒരു പ്രധാന നഗരമായിരുന്നു ഇത്. റോമിൽ ക്രിസ്തീയ വിശ്വാസം എത്തുന്നതിനുമുൻപേ പത്രോസ്ശ്ലീഹായാൽ ക്രിസ്തു സന്ദേശം ലഭിക്കാൻ അനുഗ്രഹം ലഭിച്ച സഭയാണ് അന്ത്യോഖ്യയിലേത്. ഇവിടുത്തെ ക്രിസ്തീയ സമൂഹത്തിന്റെ രൂപീകരണത്തിലും വളർച്ചയിലും വി.പൗലോസും, വി. ബർണബാസും നിർണ്ണായക പങ്കു വഹിച്ചതായി അപ്പൊസ്തോല പ്രവർത്തനങ്ങളിൽ നാം വായിക്കുന്നു. അതുപോലെ അതുവരെ 'പുതിയ വഴിയേ നടക്കുന്നവർ' എന്ന് അറിയപ്പെട്ടിരുന്ന ക്രിസ്തുവിന്റെ അനുയായികളെ ആദ്യമായി ക്രിസ്ത്യാനികൾ എന്ന് വിളിക്കുന്നത് ഇവിടെയാണ്. അന്ത്യോഖ്യൻ സഭ 'ക്രിസ്തീയ വിശ്വാസത്തിന്റെ പിള്ളത്തൊട്ടിൽ' എന്നും അറിയപ്പെട്ടിരുന്നു.

**ജറുസലേം:** യേശുവിന്റെ ഭൗമിക യാത്ര ജറുസലേമിൽ സമാപിക്കുകയും ക്രിസ്തീയ വിശ്വാസത്തിന്റെ യാത്ര ഇവിടെ ആരംഭിക്കുകയും ചെയ്യുന്നു. ആദ്യ അപ്പൊസ്തോല രക്തസാക്ഷിയായ വിശുദ്ധ യാക്കോബായിരുന്നു ജറുസലേം സഭയുടെ ആദ്യത്തെ ബിഷപ്പ്. അപ്പസ്തോല പ്രവർത്തനങ്ങളിൽ (15:19-21 ) വിജാതീയ മിഷനെക്കുറിച്ചു ചർച്ച ചെയ്യാൻ കൂടിയ ജറുസലേം കൗൺസിലിനെക്കുറിച്ചും പറയുന്നുണ്ട്. ജെറുസലേം ദേവാലയത്തിന്റെ നാശവും (എ.ഡി. 70) അതിനോടനുബന്ധിച്ചുണ്ടായ റോമൻ പീഢനങ്ങളും യഹൂദന്മാരെപ്പോലെ ആദിമ ക്രൈസ്തവരെയും ബാധിച്ചിരുന്നു. യേശുവിന്റെ രക്ഷാകര പ്രവർത്തനങ്ങളുടെ വേദി എന്ന നിലയിൽ ജറുസലേമിന് ക്രിസ്തീയ വിശ്വാസത്തിൽ എന്നും പ്രത്യേക സ്ഥാനം ഉണ്ടായിരുന്നു.

സാർവത്രിക കത്തോലിക്കാ സഭയിലെ ഓരോ വ്യക്തിഗത സഭകളെയും കുറിച്ച് ഇനിയും വിശദീകരിക്കാം.

**റോമൻ കത്തോലിക്കാ സഭ**

കത്തോലിക്കാ സഭാകൂട്ടായ്മയിലെ

ഏറ്റം വലിയ സഭ റോമൻ കത്തോലിക്കാ സഭ എന്നറിയപ്പെടുന്ന ലത്തീൻ സഭയാണ്. ആഗോള സഭാ തലവനായ മാർപ്പാപ്പയുടെ നേരിട്ടുള്ള നിയന്ത്രണത്തിലുള്ള സഭയാണിത്. കത്തോലിക്കാ സഭയിലെ ഒരേയൊരു പാശ്ചാത്യ സഭയും, നൂറ്റിരണ്ടു കോടിയിലധികം വിശ്വാസികളുമുള്ള സഭാസമൂഹവുമാണിത്. റോമിലെ വി. ജോൺ ലാറ്ററൻ ബസിലിക്കയാണ് സഭയുടെ ആസ്ഥാനം. 2005-ൽ ബെനഡിക്ട് പതിനാറാമൻ മാർപ്പാപ്പ എടുത്തുമാറ്റുന്നതു വരെ മാർപ്പാപ്പ പടിഞ്ഞാറിന്റെ പാത്രിയർക്കീസ് എന്നും അറിയപ്പെട്ടിരുന്നു. അപ്പോസ്തോല അധ്യക്ഷനായ പത്രോസും, വിശുദ്ധ പൗലോസും സ്ഥാപിച്ച സഭയാണിത്. 1054-ലെ കിഴക്ക്-പടിഞ്ഞാറ് ഭിന്നതയ്ക്ക് ശേഷമാണ് പാശ്ചാത്യ സഭ ലത്തീൻ സഭയെന്നു അറിയപ്പെടാൻ തുടങ്ങിയത്. അതിന്റെ പ്രധാന കാരണം ലത്തീൻ ഭാഷ ആരാധനയ്ക്കായി ഉപയോഗിക്കുന്നു എന്നതായിരുന്നു.

പതിനാറാം നൂറ്റാണ്ടിൽ ജർമ്മൻ പുരോഹിതനായിരുന്ന മാർട്ടിൻ ലൂഥറിന്റെ നേതൃത്വത്തിൽ നടന്ന പ്രൊട്ടസ്റ്റന്റ് നവീകരണത്തിന്റെ ഫലമായി ഈ സഭയിൽ വലിയ വിഭജനം ഉണ്ടായി. അത് പിന്നീട് ഇംഗ്ലണ്ടിലും മറ്റു രാജ്യങ്ങളിലും വ്യാപിക്കുകയും ചെയ്തു. എന്നാൽ ആ കാലഘട്ടത്തിൽ തന്നെ ഈശോ സഭാവൈദികരും, മറ്റു സന്യാസ-സന്യാസിനികളും ലോകമാസകലം മിഷൻ പ്രവർത്തനത്തിനും, സഭാ നവീകരണത്തിനുമായി ഇറങ്ങി പുറപ്പെടുകയും, തത്ഫലമായി തെക്കേ അമേരിക്കയിലും, ഏഷ്യയിലെ പല രാജ്യങ്ങളിലും, തുടർന്ന് ആഫ്രിക്കയിലുമൊക്കെ സഭയ്ക്ക് വലിയ മുന്നേറ്റമുണ്ടാവുകയും ചെയ്തു. ലത്തീൻ സഭയിൽ തന്നെ ചെറുതെങ്കിലും വ്യത്യസ്തമായ രീതിയിലുള്ള ആരാധനാ രീതികൾ ചില പ്രദേശങ്ങളിലും, സന്യാസ സമൂഹങ്ങളിലും ഇന്നും നിലനിൽക്കുന്നുണ്ട്. ഇറ്റലിയിലെ മിലാനിലും പരിസരപ്രദേശങ്ങളിലുമുള്ള അബ്രോസിയൻ റീത്തും, സ്പെയിനിലെ ചില പ്രദേശങ്ങളിലുള്ള മോസറാബിക് റീത്തും, ഈയിടെ സഭയിലേയ്ക്ക് വന്ന ആംഗ്ലിക്കൻ വിശ്വാസികൾക്കായുള്ള ആഗ്ലിക്കൻ റീത്തും, ബനഡിക്റ്റിൻ സന്യാസസമൂഹം

ഉപയോഗിക്കുന്ന ബനഡിക്റ്റിൻ റീത്തും ഇവയിൽ ചിലത് മാത്രമാണ്. (കൂടുതൽ വിവരത്തിന് ലേഖനത്തിന്റെ അവസാനം കൊടുത്തിരിക്കുന്ന രൂപരേഖ കാണുക).

**23 പൗരസ്ത്യ സഭകൾ അവയുടെ ആരാധനക്രമ അടിസ്ഥാനത്തിൽ**

**I അലക്സാണ്ട്രിയൻ ആരാധന ക്രമം ഉപയോഗിക്കുന്ന സഭകൾ**

**1. കോപ്റ്റിക് കത്തോലിക്കാ സഭ**

പുരാതന ഈജിപ്ത്യൻ ഭാഷയിൽ നിന്നുണ്ടായ കോപ്റ്റിക് ഭാഷ ആരാധനയ്ക്കായി ഉപയോഗിക്കുന്നതിനാലാണ് ഈ സഭ കോപ്റ്റിക് എന്ന് അറിയപ്പെടുന്നത്. (ഗ്രീക്ക് ഭാഷയിൽ ഈജിപ്ത് എന്നതിനുള്ള വാക്കാണ് കോപ്റ്റിക്). ഈ പാത്രിയാർക്കൽ സഭ എ.ഡി. 41-ൽ സുവിശേഷകനായ വി.മർക്കോസിന്റെ പ്രേഷിതപ്രവർത്തനം വഴി രൂപം കൊണ്ടതാണ്. ഇവിടുത്തെ കോപ്റ്റിക് ഓർത്തഡോക്സ് പാത്രിയർക്കീസ് 'പോപ്പ്' എന്നും അറിയപ്പെടുന്നുണ്ട്. ഈ സഭ കാൽസിഡോണിയൻ സുന്നഹദോസിന് (451) ശേഷമാണ് മറ്റു സഭയുമായുള്ള ബന്ധത്തിൽ നിന്നും അകലുന്നത്. പിന്നീട് ഈജിപ്തിലുണ്ടായ ഇസ്ലാമിക അധിനിവേശഫലമായി ക്രൈസ്തവർ ഇവിടെ ന്യൂനപക്ഷമായിത്തീർന്നു. ഇന്നും വളരെയധികം മതപീഡനം അനുഭവിക്കുന്ന ക്രൈസ്തവ സഭാ സമൂഹമാണിത്.

കത്തോലിക്കാസഭയുമായുള്ള പുനരൈക്യ പരിശ്രമങ്ങൾക്ക് ജീവൻ വയ്ക്കുന്നത് പതിനേഴാം നൂറ്റാണ്ടോടു കൂടിയാണ്. ഈ നൂറ്റാണ്ടിന്റെ ആരംഭത്തിൽ ഫ്രാൻസിസ്കൻ മിഷനറിമാരും അതിനുശേഷം ഈശോ സഭാ വൈദികരും ഇവിടെ മിഷൻ പ്രവർത്തനത്തിനായി വന്നു. സാർവ്വത്രിക സഭയുമായുള്ള ഐക്യപരിശ്രമങ്ങൾ കാലാകാലങ്ങളായി നടന്നിരുന്നുവെങ്കിലും 1741-ൽ ജറുസലേമിലെ കോപ്റ്റിക് ബിഷപ്പായിരുന്ന ആൻബ അത്തനാസിയോസിന്റെ പുനരൈക്യത്തോടുകൂടിയാണ് ഈ പരിശ്രമങ്ങൾ വിജയിക്കുന്നത്. 1824-ൽ കോപ്റ്റിക് കത്തോലിക്കാ സഭയ്ക്ക് അതിനു പാരമ്പര്യമായിട്ടുണ്ടായിരുന്ന പാത്രീയാർക്കൽ പദവി ലിയോ പന്ത്രണ്ടാം മാർപ്പാപ്പ (ഒരു സ്ഥാനപ്പേരായി) അനുവദിച്ചുകൊടുക്കുകയും ചെയ്തു. 1895-ൽ ലിയോ പതിമൂന്നാം മാർപ്പാപ്പ സിറിൽ മക്കാരിയോസിനെ ആദ്യത്തെ ഔദ്യോഗിക പാത്രീയാർക്കീസായി നിയമിക്കുന്നു. ഇപ്പോഴത്തെ പാത്രീയാർക്കീസ് ഇബ്രാഹിം ഐസക് സിഡ്രാക് (Ibrahim Isaac Sidrak) 2013 -ലാണ് സഭാ തലവനായി തിരഞ്ഞെടുക്കപ്പെടുന്നത്. 2020 ജനുവരി മാസത്തിൽ നിലവിൽ വന്ന അബു ഖുർക്കാസ് (Abu Qurqas) ഉൾപ്പെടെ എട്ടു രൂപതകളും, രണ്ടുലക്ഷത്തിലധികം വിശ്വാസികളും ഈ സഭയിലിന്നുണ്ട്. 14 മെത്രാന്മാരിൽ നാലു പേർ വിരമിച്ചവരും, ഒരാൾ പുതിയ രൂപതയുടെ മെത്രാനായി നിയമിക്കപ്പെട്ടയാളുമാണ് (ഫെബ്രുവരി 27 നാണ് അദ്ദേഹത്തിന്റെ മെത്രാഭിഷേകം). കോപ്റ്റിക് കത്തോലിക്കാ സഭയുടെ ആസ്ഥാനം ഈജിപ്തിന്റെ തലസ്ഥാനമായ കയ്റോയിലാണ് സ്ഥിതി ചെയ്യുന്നത്.

**2. എത്യോപ്യൻ കത്തോലിക്കാ സഭ**

അലക്സാണ്ട്രിയൻ കോപ്റ്റിക് പാരമ്പര്യത്തിൽ ഗീസ് (Ge'ez) ഭാഷയിലുള്ള ആരാധനക്രമം ഉപയോഗിക്കുന്ന മെത്രാപ്പോലീത്തൻ സഭയാണ് എത്യോപ്യൻ കത്തോലിക്കാ സഭ. ജറുസലേമിലെ ആദ്യ പെന്തക്കുസ്തയ്ക്കു ശേഷം സഭയുടെ ആരംഭകാലത്തു തന്നെ രൂപം കൊണ്ട സഭയാണ് എത്യോപ്യയിലേത്. പത്രോസിന്റെ ആദ്യ പ്രസംഗത്തിൽ മനസാന്തരപ്പെട്ടവരുടെ കൂട്ടത്തിൽ എത്യോപ്യയിൽ നിന്നുള്ളവരും ഉണ്ടായിരുന്നുവെന്ന് വി.ജോൺ ക്രിസോസ്റ്റം (349-407) പറയുന്നു. നാലാം നൂറ്റാണ്ടു മുതൽ

ഭരണപരമായും ആരാധനാപരമായും ഈ സഭ കോപ്റ്റിക് സഭയുടെ ഭാഗമായിരുന്നു. സഭയിലെ ആദ്യ ഡീക്കൻമാരിലൊരാളായ ഫിലിപ്പോസ് ജറുസലേമിൽ ആരാധനയ്ക്കായെത്തിയ എത്യോപ്യൻ രാജ്ഞിയുടെ ഭണ്ഡാര വിചാരിപ്പുകാരനായ ഷണ്ഡനെ മാമോദീസാമുക്കിയ സംഭവം അപ്പസ്തോല പ്രവർത്തനങ്ങളിൽ വായിക്കുന്നു (8:26-39). വി.മത്തായിയുടെയും വി.ബർത്തലോമിയയുടെയും അപ്പസ്തോലിക പാരമ്പര്യം ഈ സഭ അവകാശപ്പെടുന്നു. എ.ഡി. 333-ൽ ക്രിസ്തുമതത്തെ രാജ്യത്തിന്റെ ഔദ്യോഗിക മതമായി പ്രഖ്യാപിച്ച ഈ രാജ്യത്തു ഇന്നും ക്രിസ്ത്യാനികൾ ഭൂരിപക്ഷമാണ് (63%).

പോർച്ചുഗീസ് മിഷനറിമാർ പതിനാലാം നൂറ്റാണ്ടു മുതൽ ഇവിടെ സുവിശേഷപ്രചാരണാർത്ഥം എത്തി. അങ്ങനെ കാൽസിഡോണിയൻ സൂന്നഹദോസിനു ശേഷം കോപ്റ്റിക് സഭയുമായി അറ്റുപോയ ബന്ധത്തെ പുനർജ്ജീവിപ്പിക്കാനുള്ള വഴികൾ ആരംഭിച്ചു. 1439-ൽ യൂജിൻ നാലാമൻ മാർപ്പാപ്പ സഭൈക്യത്തിലേക്ക് എത്യോപ്യൻ ചക്രവർത്തി കോൺസ്റ്റന്റൈൻ ഒന്നാമനെ ക്ഷണിച്ചെങ്കിലും അദ്ദേഹം അത് നിരസിച്ചു. പിന്നീട് സുസെനിയോസ് ചക്രവർത്തി കത്തോലിക്കാ വിശ്വാസം സ്വീകരിക്കുകയും 1622-ൽ കത്തോലിക്കാസഭയെ രാജ്യത്തെ ഔദ്യോഗിക സഭയാക്കുകയും ചെയ്തു. തുടർന്ന് ഗ്രിഗറി പതിനാറാമൻ മാർപ്പാപ്പ ഈശോസഭാ വൈദികനായിരുന്ന അഫോൺസോ മെൻഡിസിനെ എത്യോപ്യൻ സഭയുടെ പാത്രിയർക്കീസ് ആയി നിയമിച്ചു. എന്നാൽ പിന്നീട് പലവിധ കാരണങ്ങളാൽ ഇരുനൂറു വർഷക്കാലത്തോളം കത്തോലിക്കാ സഭയ്ക്ക് ഇവിടെ പ്രവർത്തനാനുമതി നിഷേധിച്ചു. 1839-ൽ ഇറ്റാലിയൻ സന്യാസസമൂഹങ്ങളായ ലാസറിസ്റ്റ്സ്, കപ്പൂച്യൻ സന്യാസിമാർ ഇവിടെ വന്നു മിഷൻ പ്രവർത്തനം നടത്തുകയും വലിയ വിജയം കൈവരിക്കുകയും ചെയ്തു. 1919-ൽ ബെനഡിക്ട് പതിനഞ്ചാമൻ മാർപ്പാപ്പ വത്തിക്കാനകത്തു എത്യോപ്യക്കാർക്കായി പൊന്തിഫിക്കൽ എത്യോപ്യൻ കോളേജ് സ്ഥാപിക്കുകയും ചെയ്തു. പിന്നീട് 1951-ലാണ് അഡിസ ബാബ കേന്ദ്രമായി എത്യോപ്യൻ റീത്തിനുവേണ്ടി ഒരു അപ്പസ്തോലിക എക്സാർക്കേറ്റ് സ്ഥാപിക്കുന്നത്. ഇന്ന് എൺപതിനായിരത്തിലധികം വിശ്വാസികളും, ഒരു അതിരൂപതയും, മൂന്നു രൂപതകളും ആറ് മെത്രാന്മാരുമുള്ള മെത്രാപ്പോലീത്തൻ സഭയാണിത്. കർദിനാൾ ബെർഹാനെയെസൂസ് സെറാഫിയെൽ (Berhaneyesus Demerew Souraphiel) 1999 മുതൽ അഡിസബാബ അതിരൂപതാദ്ധ്യക്ഷനായും, ഈ സഭയുടെ തലവനായും സേവനം ചെയ്യുന്നു.

### 3. എരിത്രിയൻ കാത്തോലിക്കാ സഭ

ഈ അടുത്ത കാലത്ത് (ജനുവരി 2015) സാർവത്രീക സഭയിൽ പ്രത്യേക സഭയായി രൂപംകൊണ്ടതാണ് എരിത്രിയൻ കത്തോലിക്കാ സഭ. അലക്സാന്ത്രിയൻ കോപ്റ്റിക് പാരമ്പര്യത്തിൽ ഗീസ് (Ge'ez) ഭാഷയിലുള്ള ആരാധനക്രമം ഉപയോഗിക്കുന്ന സഭയാണിത്. എത്യോപ്യൻ കത്തോലിക്കാ സഭയുടെ ഭാഗമായിരുന്ന ഈ സഭയെ ഭൂമിശാസ്ത്രപരവും, ആരാധനാപരവുമായ കാരണങ്ങളാലാണ് പുതിയൊരു സഭാകൂട്ടായ്മയി അംഗീകരിച്ചത്. ഒരു മെത്രാപ്പോലീത്തൻ സഭയായ എരിത്രിയൻ കത്തോലിക്കാ സഭയുടെ ഔദ്യോഗിക നാമം "അസ്മാറ മെത്രാപ്പോലീത്തൻ സഭ" (The Asmara Metropolitan sui iuris Church) എന്നാണ്.

എത്യോപ്യൻ സഭയുടെ മിക്ക പാരമ്പര്യങ്ങളും ഈ സഭയ്ക്കും അവകാശപ്പെട്ടതാണ്. 1839-ൽ ഇറ്റാലിയൻ വിൻസെൻഷ്യൻ വൈദികനായ ജൂസ്തീനോ ഡി യാക്കോബിസിന്റെ നേതൃത്വത്തിൽ എറിത്രിയയിലും വടക്കൻ എത്യോപ്യയിലും മിഷൻ പ്രവർത്തനം നടത്തി. ലത്തീൻ ആചാരത്തേക്കാൾ പ്രാദേശിക ആരാധനക്രമങ്ങൾ ഗീസ് ഭാഷയിൽ ഉപയോഗിച്ചു അദ്ദേഹം ആരാധന രൂപപ്പെടുത്തി. അതുപോലെ ആഗോളസഭയുമായി ഐക്യത്തിലാകാൻ അദ്ദേഹം അവിടെയുള്ള മറ്റു ഓർത്തഡോക്സ് വിശ്വാസികളെയും ക്ഷണിച്ചു. 1890-ൽ ഇറ്റലിയുടെ കോളനിയായി എരിത്രിയ മാറിയത് ഇറ്റാലിയൻ കുടിയേറ്റത്തെ പ്രോത്സാഹിപ്പിച്ചു. മാത്രമല്ല ഇക്കാലയളവിൽ ധാരാളം ഓർത്തഡോക്സ് വിശ്വാസികൾ കത്തോലിക്കാ വിശ്വാസത്തിലേക്ക് കടന്നു വരികയും ചെയ്തു. രണ്ടാം ലോകമഹായുദ്ധത്തിനു ശേഷം ഇറ്റലിക്കാർ അവിടം വിട്ടു പോവുകയും, പിന്നീട് കുറച്ചു നാളത്തേയ്ക്ക് ഇംഗ്ലീഷ് ആധിപത്യത്തിലാവുകയും ചെയ്തു. പലവിധ കാരണങ്ങളാൽ ഇവിടുത്ത ലത്തീൻ സഭാംഗങ്ങൾ ഉൾപ്പെടെയുള്ളവർ എത്യോപ്യയിലെ പൗരസ്ത്യ സഭയുടെ ആത്മീയ അധികാരപരിധിയിലായി. എത്യോപ്യൻ കത്തോലിക്കാ സഭയുടെ ഭാഗമായിരുന്ന ഈ സഭാസമൂഹത്തെ 2015 ജനുവരി 19 ന് ഫ്രാൻസിസ് മാർപ്പാപ്പ പുതിയ വ്യക്തിഗത സഭയായി അംഗീകരിക്കുകയും അസ്മാറ അതിരൂപതയുടെ കീഴിൽ എരിത്രിയയിലെ മറ്റു മൂന്നു രൂപതകളെയും കൊണ്ടുവരികയും ചെയ്തു. ആർച്ചുബിഷപ്പ് മെൻഗസ്റ്റീബ് ടെസ്ഫാമറിയം (Menghesteab Tesfamariam) അസ്മാറ അതിരൂപതയുടെ അദ്ധ്യക്ഷനും, സഭാദ്ധ്യക്ഷനുമായി ഈ സഭയെ നയിക്കുന്നു. ഇന്ന് ഈ സഭയിൽ ഒരു അതിരൂപതയും, മൂന്നു രൂപതകളും, അഞ്ചു മെത്രാപ്പോലീത്തമാരും, ഒരു ലക്ഷത്തി അറുപതിയായിരം വിശ്വാസികളുമുണ്ട്.

## II കൽദായ (പൗരസ്ത്യ സുറിയാനി) സഭകൾ

### 4. കൽദായ കത്തോലിക്കാ സഭ

കൽദായ കത്തോലിക്കാ സഭ പൗരസ്ത്യ സുറിയാനി ആരാധനാ ഭാഷയായി ഉപയോഗിക്കുന്ന ഒരു പുരാതന പാത്രിയാർക്കൽ സഭയാണ്. ക്രിസ്തു ശിഷ്യനായ വിശുദ്ധ തദ്ദേവൂസിന്റെയും, ഭാരതത്തിന്റെ അപ്പോസ്തോലനായ തോമാശ്ലീഹായുടെയും, യേശുവിന്റെ എഴുപത്തിരണ്ട് ശിഷ്യന്മാരിലൊരുവനായ അദ്ദായി (എഡെസ്സായിലെ തദ്ദേവൂസ്) യുടെയും, അദ്ദേഹത്തിന്റെ ശിഷ്യനായ മാറിയുടെയും അപ്പസ്തോലിക പൈതൃകമുള്ള സഭയാണിത്.



വിശുദ്ധ പത്രോസ് ശ്ലീഹായും ഈ സഭയെ നന്നായി അറിഞ്ഞിരുന്നു (1 പത്രോ. 5:13). അഞ്ചും ആറും നൂറ്റാണ്ടുകളിലുണ്ടായ ദൈവശാസ്ത്ര തർക്കങ്ങളുടെ ഫലമായി ഇവിടുത്തെ സഭ പലതായി വിഭജിച്ചു പോയിട്ടുണ്ട്. പേർഷ്യൻ സഭയെന്നു പൊതുവെ അറിയപ്പെട്ടിരുന്ന ഈ സഭയെ പിടിച്ചു കുലുക്കിയ നെസ്തോറിയൻ പാഷണ്ഡതയും, പിന്നീടുണ്ടായ മുസ്ലീം ആധിപത്യവും, ഈ സഭയുടെ ശക്തി ക്ഷയിപ്പിക്കുന്നതിനു കാരണമായി. എങ്കിലും പതിനാലാം നൂറ്റാണ്ടുവരെ ഇറാക്കിലും, ഇറാനിലും, ഇന്ത്യയിലും, മധ്യ ഏഷ്യയിലും, ചൈനയിലും, മംഗോളിയൻ സാമ്രാജ്യത്തിലുമൊക്കെ ഈ സഭയ്ക്ക് ശക്തമായ സ്വാധീനമുണ്ടായിരുന്നു.

ആധുനിക കൽദായ കത്തോലിക്കാ സഭയുടെ ചരിത്രം ആരംഭിക്കുന്നത് 1552-ൽ കൽദായ കത്തോലിക്കാ പാത്രിയർക്കേറ്റിന്റെ (The Chaldean Catholic Patriarchate of Babylon) സ്ഥാപനത്തോടുകൂടിയാണ്. 1553-ൽ പാത്രീയാർക്കീസ് ഷിമുൻ എട്ടാമനെ (Patriarch Shimun VIII Yohannan Sulaqa) കൽദായ സഭയുടെ പാത്രീയർക്കീസായി റോം അംഗീകരിച്ചു. എന്നാൽ പതിനേഴും പതിനെട്ടും നൂറ്റാണ്ടുകളിൽ ഒന്നിൽ കൂടുതൽ പാത്രീയർക്കീസുമാർ സഭാ നേതൃത്വം അവകാശപ്പെടുകയും, അങ്ങനെ റോമൻ സംസർഗ്ഗത്തിൽ ചില പ്രശ്നങ്ങൾ ഉണ്ടാവുകയും ചെയ്തിട്ടുണ്ട്. പിന്നീട് 1830-ൽ അവർക്കിടയിലുള്ള തർക്കങ്ങൾ രമ്യമായി പരിഹരിക്കുകയും, അന്നുമുതൽ ഇന്ന് വരെ റോമുമായുള്ള അപ്പസ്തോലിക ഐക്യത്തിൽ കഴിയുന്ന ഒരു സഭയുമാണിത്.

പുരാതനമായ വിശാല അസ്സിറിയൻ സാമ്രാജ്യത്തിൽ സുറിയാനി ഭാഷാ പാരമ്പര്യത്തിലുള്ള കൽദായ വംശത്തിലുള്ള ക്രിസ്തീയ വിഭാഗമായിരുന്നു ഇവർ. അസ്സിറിയൻ എന്ന വാക്കിൽ നിന്നുമാണ് സുറിയാനി എന്ന പദത്തിന്റെയും ഉത്ഭവം. പുരാതന പേർഷ്യൻ പ്രദേശങ്ങളിൽ ജീവിച്ച സെമിറ്റിക് വംശജരായ ഇവർ കൽദായ പാരമ്പര്യം അവകാശപ്പെടുന്നു. ഗോത്രപിതാവായ അബ്രഹാം ജനിച്ചത് ദക്ഷിണ ഇറാക്കിലെ ഉർ എന്ന കൽദായ ദേശത്താണ്. കൽദായ എന്ന ഭൂപ്രദേശം ഇന്ന് നിലവിലില്ലെങ്കിലും ആധുനിക കാലത്തു ഇറാക്കിലും പരിസരപ്രദേശങ്ങളിലുമുള്ള പുരാതന ക്രിസ്തീയ വിശ്വാസികളെ സൂചിപ്പിക്കാൻ ഈ പദം ഇന്നും ഉപയോഗിക്കുന്നു.

ആധുനിക കാലത്തു ഏറ്റം കൂടുതൽ മതപീഢനം നേരിടുന്ന ഒരു ക്രൈസ്തവ സമൂഹമാണ് ഇവിടുത്തേത്. ഇരുപതാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ തുർക്കികളും, പിന്നീട് ഇറാക്കി സൈന്യവും നടത്തിയ വംശഹത്യയുടെ തുടർച്ചയാണ് ഇപ്പോഴത്തെ ഐസിസ്, അൽഖൈദ തീവ്രവാദവും. ഇന്ന് ഇരുപത്തി മൂന്നു മെത്രാന്മാരും (വിരമിച്ചവർ ഉൾപ്പടെ) ആറുലക്ഷത്തി മുപ്പത്തിനായിരത്തിലധികം വിശ്വാസികളും, പ്രവാസത്തിൽ (diaspora) ജീവിക്കുന്ന വലിയൊരു വിശ്വാസസമൂഹവുമുള്ള ഒരു സഭയാണിത്. ഈ സഭയുടെ ഇന്നത്തെ തലവൻ പാത്രീയാർക്കീസ് ലൂയിസ് കർദിനാൾ സാക്കോ (Louis Raphaël I Sako) ആണ്. ബാബിലോണിയ കൽദായ പാത്രീയർക്കേറ്റിന്റെ ആസ്ഥാനം ഇറാക്കിന്റെ തലസ്ഥാനമായ ബാഗ്ദാദ് തന്നെയാണ്.

### 5. സീറോ-മലബാർ കത്തോലിക്കാ സഭ

കൽദായ പൗരസ്ത്യ സുറിയാനി പാരമ്പര്യത്തിലുള്ള ഒരു പുരാതന ശ്ലൈഹീക സഭയാണ് ഭാരതത്തിലെ സീറോ മലബാർ കത്തോലിക്കാ സഭ. ഈ മേജർ ആർക്കി എപ്പിസ്കോപ്പൽ സഭ ഭാരതത്തിലെ മാർത്തോമാ പാരമ്പര്യത്തിലുള്ള ഏറ്റം വലിയ സഭാ സമൂഹവുമാണ്. പന്ത്രണ്ടു അപ്പോസ്തോലന്മാരിലൊരാളായ വി.തോമാ ശ്ളീഹായാൽ സ്ഥാപിതമായതാണ് ഈ



സമൂഹം. മൂന്നാം നൂറ്റാണ്ടിൽ പേർഷ്യയിൽ നിന്നും പൗരസ്ത്യ സുറിയാനി പാരമ്പര്യത്തിലുള്ള വിശ്വാസികൾ കേരളത്തിലേക്ക് കുടിയേറിയതായി ചരിത്ര രേഖകൾ സാക്ഷിക്കുന്നു. മാർത്തോമ്മാസഭാചരിത്ര പണ്ഡിതനായ പ്ലാസിഡ് പൊടിപ്പാറയച്ചൻ ഈ സഭയുടെ തനിമയെ ഇപ്രകാരം വിശദീകരിച്ചിട്ടുണ്ട്: "സംസ്കാരത്തിൽ ഭാരതീയവും, വിശ്വാസത്തിൽ ക്രിസ്തീയവും (കത്തോലിക്കാ), ആരാധനാ രീതിയിൽ പൗരസ്ത്യവും (സുറിയാനി)" ആയ സഭയാണിത്. കൽദായ സുറിയാനിപാരമ്പര്യത്തിലുള്ള മാർ അദ്ദായിയുടെയും മാർ മാറിയുടെയും, അന്ത്യോഖ്യയിലെ മാർ തെയഡോറിന്റെയും അനാഫൊറയാണ് സീറോ-മലബാർ കത്തോലിക്കാ സഭ ഉപയോഗിക്കുന്നത്. (നമുക്കൊക്കെ വളരെ പരിചിതമായ മാർത്തോമാ ശ്ലീഹായുടെ സുവിശേഷ പ്രഘോഷണവുമായി ബന്ധപ്പെട്ട സഭാ ചരിത്ര വിവരണം ഇവിടെ ഒഴിവാക്കുന്നു).

പോർച്ചുഗീസ് മിഷനറിമാരുടെ വരവോടെ മാർത്തോമാ ക്രിസ്ത്യാനികളുടെ പേർഷ്യൻ സഭയുമായിട്ടുള്ള ബന്ധത്തിന് തടസ്സം നേരിട്ടു. 1597- ൽ കാലംചെയ്ത ബിഷപ്പ് എബ്രഹാമാണ് (Bishop Abraham of Angamaly) ഇവിടെ സേവനം ചെയ്ത അവസാനത്തെ പേർഷ്യൻ മെത്രാപ്പോലീത്ത. പോർച്ചുഗീസ് പദ്രോവാദോയും, 1599-ലെ ഉദയംപേരൂർ സുന്നഹദോസും, തുടർന്നുണ്ടായ ലത്തീൻ ആരാധനാ രീതികളുടെ അടിച്ചേൽപ്പിക്കലും 1653-ലെ പ്രസിദ്ധമായ കൂനൻ കുരിശു സത്യത്തിനു കാരണമായി. ഇതോടെ ഒന്നായിരുന്ന മാർത്തോമ്മാ ക്രിസ്ത്യാനികൾ പുത്തൻകൂർ, പഴയകൂർ എന്ന പേരിൽ രണ്ടായി വിഭജിക്കപ്പെട്ടു. (സ്ഥലപരിമിതിമൂലം പല ചരിത്ര വിവരണങ്ങളും ഇവിടെ ഒഴിവാക്കുന്നു). ഇരുപതാം നൂറ്റാണ്ടിന്റെ ആരംഭത്തിലാണ് ഈ സഭ സീറോ-മലബാർ കത്തോലിക്കാ സഭ എന്ന പേര് സ്വീകരിക്കുന്നത്. അതുപോലെ 1923-ൽ മാർ അഗസ്റ്റിൻ കണ്ടത്തിൽ സഭാദ്ധ്യക്ഷനാകുന്നതോടെയാണ് ഈ സഭയുടെ ആധുനിക ചരിത്രം ആരംഭിക്കുന്നത്. 1992 ഡിസംബർ 16-ന് ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പ ഈ സഭയെ മേജർ ആർക്കി എപ്പിസ്കോപ്പൽ സഭയായി ഉയർത്തുകയും കർദിനാൾ മാർ ആന്റണി പടിയറ പിതാവിനെ ആദ്യത്തെ മേജർ ആർച്ചുബിഷപ്പായി നിയമിക്കുകയും ചെയ്തു.

ഇന്ന് ഈ സഭയ്ക്ക് നേതൃത്വം കൊടുക്കുന്നത് മേജർ ആർച്ച്ബിഷപ് കർദിനാൾ ജോർജ് ആലഞ്ചേരി പിതാവാണ്. സഭയുടെ ആസ്ഥാനം എറണാകുളം-അങ്കമാലി അതിരൂപതയിലെ കാക്കനാട്ടാണ് സ്ഥിതി ചെയ്യുന്നത്. ഒരു മേജർ അതിരൂപതയും, നാലു അതിരൂപതകളും, ഇന്ത്യയിലും, വിദേശത്തുമായി മുപ്പത് രൂപതകളുമായി അറുപത്തിയെട്ടു മെത്രാന്മാരും (റിട്ടയർ ചെയ്തവരും, മറ്റു രൂപതകളിൽ ജോലി ചെയ്യുന്നവരുമുൾപ്പെടെ) ഈ സഭയ്ക്കുണ്ട്. കത്തോലിക്കാ കൂട്ടായ്മയിലുള്ള രണ്ടാമത്തെ വലിയ പൗരസ്ത്യ സഭയാണിത്. നാൽപ്പത്തിരണ്ടു ലക്ഷത്തിലധികം (Annuario Pontificio 2016) വിശ്വാസികളുള്ള ഈ സഭ സന്യാസ-വൈദിക ജീവിതത്തിലേക്കുള്ള ദൈവ വിളിയാലും ആഗോള സഭയ്ക്ക് അനേകം മിഷനറിമാരെ സംഭാവന ചെയ്യുന്നതിലും മുൻപന്തിയിലാണ്. ഈ അടുത്ത കാലത്ത് വിശുദ്ധ പദവിയിലേക്കുയർത്തിയ വി. അൽഫോൻസാമ്മയും, വി. ചാവറയച്ചനും, വി. എവുപ്രാസിയമ്മയും, വി. മറിയം തെരേസയും ഈ സഭയുടെ സന്താനങ്ങളാണ്.

**III അന്ത്യോഖ്യൻ (പാശ്ചാത്യ സുറിയാനി ) സഭകൾ**

**6. മാറോനീത്ത കത്തോലിക്കാ സഭ**

പാശ്ചാത്യ സുറിയാനി പാരമ്പര്യ



ത്തിലുള്ള ഒരു പാത്രിയാർക്കൽ സഭയാണ് "അന്ത്യോഖ്യയിലെ സുറിയാനി മാറോനീത്ത സഭ" എന്നറിയപ്പെടുന്ന മാറോനീത്ത കത്തോലിക്കാ സഭ. മറ്റു പൗരസ്ത്യ സഭകളെപ്പോലെ സമാന്തര ഓർത്തഡോക്സ് വിഭാഗമില്ലെന്നുള്ളതും, റോമുമായിട്ടുള്ള ഐക്യം ഒരിക്കലും നഷ്ടപ്പെട്ടിട്ടില്ലായെന്നുള്ളതും ഈ സഭയുടെ പ്രത്യേകതയാണ്. അതുപോലെ പൗരസ്ത്യ സുറിയാനി പാരമ്പര്യങ്ങളും, ലത്തീൻ സഭാ പാരമ്പര്യങ്ങളും ഈ സഭയെ വലുതായി സ്വാധീനിച്ചിട്ടുണ്ട്. പാശ്ചാത്യ സുറിയാനി കൂടാതെ നമ്മുടെ കർത്താവു സംസാരിച്ച അറമായ ഭാഷയും ആരാധനയിൽ ഇവർ ഉപയോഗിക്കുന്നുണ്ട്.

നാലാം നൂറ്റാണ്ടിൽ വി.മാരോൻ എന്ന സുറിയാനി ക്രിസ്തീയ മുനിവര്യൻ തൗറൂസ് മലനിരകളിൽ പ്രാർത്ഥനയിലും ധ്യാനത്തിലും തന്റെ ജീവിതം ചിലവഴിച്ചു. അദ്ദേഹത്തിന്റെ വിശുദ്ധിയിലും, അത്ഭുത സിദ്ധികളിലും ആകൃഷ്ടരായി അനേകർ അദ്ദേഹത്തിന്റെ അനുയായികളായി. ഇദ്ദേഹത്തിന്റെ വിശുദ്ധിയെക്കുറിച്ചു കേട്ടറിഞ്ഞ കോൺസ്റ്റാന്റിനോപ്പിളിലെ വി. ജോൺ ക്രിസോസ്റ്റം തനിക്കുവേണ്ടി പ്രാർത്ഥിക്കണമെന്നപേക്ഷിച്ചുകൊണ്ടു വി. മാരോന് കത്തുകൾ എഴുതി. (ഇവർ അന്ത്യോഖ്യയിലെ സ്കൂളിൽ സഹപാഠികളായിരുന്നുവെന്നും പറയപ്പെടുന്നു). രോഗസൗഖ്യത്തിനുള്ള ദൈവീക വരമുണ്ടായിരുന്ന വി.മാരോൻ അനേകരെ ശാരീരികമായും, ആത്മീയമായും സുഖപ്പെടുത്തി. കൂടാതെ അദ്ദേഹം അനേകരെ ക്രിസ്തീയ വിശ്വാസത്തിലേക്ക് നയിച്ച വലിയ മിഷനറിയുമായിരുന്നു. അങ്ങനെ വി.മാരോന്റെ പിൻഗാമികൾ എന്ന നിലയിൽ അവിടുത്തെ സഭ മാറോനീത്ത സഭ എന്ന് അറിയപ്പെടാൻ തുടങ്ങി. വി.മാരോന്റെ ആദ്യ ശിഷ്യനായ സിറൂസിലെ എബ്രഹാം (Saint Abraham of Cyrrhus) ലബനോനിൽ സുവിശേഷ പ്രവർത്തനം നടത്തുകയും അനേകരെ ക്രിസ്തീയ വിശ്വാസത്തിലേക്ക് കൊണ്ടുവരികയും ചെയ്തു. അതിനാൽ വി.എബ്രഹാം "ലബനോന്റെ അപ്പോസ്തോലൻ" എന്നാണ് അറിയപ്പെടുന്നത്.

ലബനോന്റെ വടക്കൻ പ്രദേശങ്ങളിൽ നൂറുകണക്കിന് ആശ്രമങ്ങൾ മലനിരകൾക്കിടയിൽ കൊത്തിയെടുത്തപാറയിടുക്കിൽ സന്യാസികൾ നിർമിച്ചു. അഞ്ചാം നൂറ്റാണ്ടായപ്പോഴേക്കും ഒരോന്റസ് ആശ്രമത്തിൻകീഴിൽ (Monastery of Saint Maroun on the Orontes) മുന്നൂറോളം ആശ്രമങ്ങളുണ്ടായി. എ.ഡി. 685-ൽ ബിഷപ്പ് ജോൺ മോറോനെ ആശ്രമാംഗങ്ങൾ ആദ്യത്തെ പാത്രിയർക്കീസായി തിരഞ്ഞെടുത്തു. പിന്നീട് മാറോണീത സഭ അന്ത്യോഖ്യൻ അപ്പസ്തോലിക പിന്തുടർച്ചാവകാശം അവകാശപ്പെടുകയും, സെർജിയസ് ഒന്നാമൻ മാർപ്പാപ്പ (650-701) ജോൺ മാരോനെ പാത്രിയർക്കീസായി അംഗീകരിക്കുകയും ചെയ്തു. എന്നാൽ ഇവിടെയുണ്ടായ ഇസ്ലാമിക അധിനിവേശം ക്രൈസ്തവ വിശ്വാസത്തിന് വലിയ തളർച്ചയുണ്ടാക്കി. അതിനുശേഷം ഓട്ടോമൻ ഭരണത്തിലും ഈ സഭയ്ക്ക് വലിയ നഷ്ടങ്ങൾ നേരിട്ടു. പിന്നീട് 1736-ലെ മൌണ്ട് ലെബനോൻസൂന്നഹദോസിൽ ക്ലമന്റ് പത്രണ്ടാമൻ (1652-1740) മാർപ്പാപ്പയുടെ പ്രതിനിധി സംബന്ധിക്കുകയും വിദ്യാഭ്യാസത്തിലൂടെ സമൂഹത്തിന്റെ ഉന്നതിക്കായി പ്രവർത്തിക്കാൻ തീരുമാനിക്കുകയും, രൂപതാ ഭരണത്തിനായി പ്രത്യേക നിബന്ധനകൾ ഉണ്ടാക്കുകയും ചെയ്തു.

ഇന്ന് വളരെയധികം ലത്തീൻ സ്വാധീനം ആരാധനാ ക്രമത്തിലും, ഭരണ നിർവഹണത്തിലും വന്നിട്ടുള്ള ഒരു സഭയാണ് മാറോണീത്ത സഭ. 1584-ൽ റോമിൽ മാറോണീത കോളേജ് സ്ഥാപിച്ചത് ഈ സ്വാധീനം കൂടുന്ന



തിനിടയാക്കുകയും ചെയ്തു. മാറോ ണീത്ത സഭയുടെ അനന്യതയുടെ അഞ്ചു ഘടകങ്ങൾ 2003-2004 ൽ കൂടിയ മാറോണീത്ത പാത്രീയാർക്കൽ അസംബ്ലി നിശ്ചയിച്ചിരിക്കുന്നത് ഇപ്രകാരമാണ്. 1. ഇതൊരു അന്ത്യോഖ്യൻ സഭയാണ്. 2. കാൽസിഡോണിയൻ സുന്നഹദോസിന്റെ പഠനങ്ങൾ പൂർണ്ണമായും ഉൾകൊണ്ട സഭയാണ്. 3. ഇത് പാത്രിയർക്കലും അതേസമയം ആശ്രമ ശൈലിയിലുള്ളതുമായ (Monastic) സഭയാണ്. 4. റോമിലെ പത്രോസിന്റെ പരമാധികാരത്തോട് ചേർന്ന് നിൽക്കുന്ന സഭയാണ്. 5. ലബനോൻ രാജ്യവുമായി അഭേദ്യ ബന്ധമുള്ള സഭയാണ്.

ഇപ്പോഴത്തെ ഈ സഭയുടെ തലവൻ പാത്രിയർക്കീസ് ബെഹാറ ബുട്രോസ് കർദിനാൾ അൽ-റായിയാണ്. മാറോണീത്താ സഭയുടെ മുപ്പത്തഞ്ചു ലക്ഷത്തോളം വരുന്ന വിശ്വാസികളിൽ മൂന്നിൽ രണ്ടു ആളുകളും ഇന്നു ലബനോന് പുറത്താണ് ജീവിക്കുന്നത്. ബെയ്റൂട് നഗരത്തിനു വടക്കുകിഴക്കായി സ്ഥിതിചെയ്യുന്ന ബ്കെർക്കേയിലാണ് (Bkerke) മാറോണീത്താ സഭയുടെ പാത്രിയർകെറ്റ് ആസ്ഥാനം സ്ഥിതി ചെയ്യുന്നത്. ലബനോനിലും പുറത്തുമായി ഇരുപത്തൊൻപത് രൂപതകളും, അൻപത് ബിഷപ്പുമാരും (വിരമിച്ചവരും, മറ്റു സ്ഥലങ്ങളിൽ ജോലിചെയ്യുന്നവരുമുൾപ്പെടെ) ഈ സഭയ്ക്കിന്നുണ്ട്.

7. **സുറിയാനി കത്തോലിക്കാ സഭ**

അന്ത്യോഖ്യൻ പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിലുള്ള ഒരു അപ്പസ്തോലിക പാത്രിയാർക്കൽ സഭയാണ് സുറിയാനി കത്തോലിക്കാ സഭ. അന്ത്യോഖ്യ റോമൻ സാമ്രാജ്യത്തിലെ മൂന്നാമത്തെ പ്രധാനപ്പെട്ട ക്രിസ്തീയ കേന്ദ്രമായിരുന്നു. സഭയുടെ ആരംഭകാലം മുതൽതന്നെ ഇവിടുത്തെ സഭയ്ക്ക് വലിയ പ്രാധാന്യം ഉണ്ടായിരുന്നു. അന്ത്യോഖ്യയിലെ പത്രോസിന്റെ അപ്പസ്തോലിക പിന്തുടർച്ചയോടൊപ്പം, വി.ബർണബാസിന്റെയും, വി.പൗലോസിന്റെയും ശ്ലൈഹീക പിന്തുടർച്ചയും ഈ സഭ അവകാശപ്പെടുന്നു. കർത്താവിന്റെ ശിഷ്യനും, ജെറുസലേം സഭയുടെ അദ്ധ്യക്ഷനുമായിരുന്ന വിശുദ്ധ യാക്കോബിന്റെ അനാഫൊറയും, സുറിയാനി പ്ശീത്ത ബൈബിളും, വി. എവോഡിയോസിന്റെയും, അന്ത്യോഖ്യയിലെ വി. ഇഗ്നേഷ്യസിന്റെയും പൗതൃകങ്ങളും ഈ പുരാതന സഭയുടെ മാറ്റുകൂട്ടുന്നു. സഭാപണ്ഡിതന്മാരായ വി. അപ്രേമും, സാരൂഗിലെ വി. യാക്കോബും ഈ സഭയിലെ അംഗങ്ങളായിരുന്നു.

കാൽസിഡോണിയൻ സുന്നഹദോസിനുശേഷം ശേഷം ഇവിടുത്തെ സഭ പൗരസ്ത്യ ഓർത്തഡോക്സ് വിഭാഗത്തിനൊപ്പമായി സുറിയാനി ഓർത്തഡോക്സ് സഭ എന്ന് അറിയപ്പെടാൻ തുടങ്ങി. ഈ സുന്നഹദോസിനുശേഷം എടെസ്സായിലെ ബിഷപ്പായിരുന്ന യാക്കോബ് ബാരദേവൂസ് (Jacob Baradaeus 500-578) കൗൺസിൽ പഠനത്തിൽ നിന്നും മാറി നിന്നവർക്കായി ധാരാളം മെത്രാന്മാരെ വാഴിച്ചു. ഇദ്ദേഹത്തിന്റെ പേരിനോട് ചേർത്ത് ഇവർ പിന്നീട് യാക്കോബായക്കാർ എന്നും അറിയപ്പെട്ടിരുന്നു. പിന്നീട് ഈ സഭയ്ക്ക് ഇന്ത്യയിലും, അഫ്ഗാനിസ്ഥാനിലും, പശ്ചിമേഷ്യൻ രാജ്യങ്ങളിലും, ചൈനയിലുമൊക്കെ സ്വാധീനമുണ്ടായി.

1626-ൽ ഈശോസഭാ വൈദികരും, കപ്പൂച്ചിൻ സന്യാസ വൈദികരും സുവിശേഷ പ്രഘോഷണത്തിനായി ഇവിടെത്തി. 1662-ൽ പാത്രിയാർക്കാസ്ഥാനം കുറെ നാളത്തേയ്ക്കു ഒഴിഞ്ഞു കിടന്നപ്പോൾ കത്തോലിക്കാ സഭയെ അനുകൂലിക്കുന്ന വിശ്വാസികൾ മാർ ഇഗ്നാത്തിയോസ് അകിജാനെ (Mar Ignatius Andrew 'Abdul-Ghal Akijan) പാത്രിയർ

ക്കീസായി തിരഞ്ഞെടുത്തു . ഇത് പല പ്രശ്നങ്ങൾക്കും കരണമായെങ്കിലും, പിന്നീട് 1782-ൽ ഓർത്തഡോക്സ് സുന്നഹദോസ് തിരഞ്ഞെടുത്ത അലെപ്പോയിലെ മെത്രാനായിരുന്ന മൈക്കിൾ ജാർവെ പാത്രിയർക്കയായി തിരഞ്ഞെടുക്കപ്പെട്ടയുടനെ മാർപ്പാപ്പയോടു വിധേയത്വം രേഖപ്പെടുത്തി താൻ കത്തോലിക്കാ വിശ്വാസത്തിലാണെന്നു പ്രഖ്യാപിച്ചു. അദ്ദേഹത്തിന്റെ പിൻഗാമിയായി ഇന്ന് ഈ സഭയെ നയിക്കുന്നത് പാത്രിയർക്കീസ് ഇഗ്നാത്തിയോസ് കർദിനാൾ അപ്രേം യുനാൻ ആണ് (Ignatius Ephrem Joseph III Yonan). രണ്ടു ലക്ഷത്തിനടുത്ത് വിശ്വാസികളുള്ള ഈ സഭയുടെ ആസ്ഥാനം ലബനോന്റെ തലസ്ഥാനമായ ബെയ്റൂട്ടാണ്. പതിനേഴു രൂപതകളും, ഇരുപതു ബിഷപ്പുമാരും (വിരമിച്ചവർ ഉൾപ്പെടെ), വലിയൊരു പ്രവാസി വിശ്വാസ സമൂഹവുമുള്ള സഭയാണിത്. ഇന്ന് മധ്യപൂർവ ദേശത്തു ഏറ്റവും കൂടുതൽ ക്രൈസ്തവ പീഡനത്തിന് ഇരയായിട്ടുള്ള സഭകളിലൊന്നാണിത്.

**8. സീറോ-മലങ്കര സുറിയാനി കത്തോലിക്കാ സഭ**

അന്ത്യോഖ്യൻ പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിലുള്ള ഒരു പുരാതന ശ്ലൈഹീക സഭയാണ് ഭാരതത്തിലെ സീറോ-മലങ്കര കത്തോലിക്കാ സഭ. ഈ മേജർ ആർക്കി എപ്പിസ്കോപ്പൽ സഭ ഭാരതത്തിലെ മാർത്തോമാ പാരമ്പര്യത്തിലുള്ള സഭാ സമൂഹവുമാണ്. പന്ത്രണ്ടു അപ്പോസ്തോലന്മാരിലൊരാളായ വി.തോമാ ശ്ളീഹായാൽ സ്ഥാപിതമായതാണ് ഈ സമൂഹം. ഭാരതീയ സംസ്കാരത്തിൽ അധിഷ്ഠിതവും, കത്തോലിക്കാ വിശ്വാസത്തിൽ ആയിരിക്കുന്നതും, പാശ്ചാത്യ സുറിയാനി ആരാധനക്രമം അനുധാവനം ചെയ്യുന്നതുമായ ആയ സഭയാണിത്. കർത്താവിന്റെ ശിഷ്യനും, ജെറുസലേം സഭയുടെ അധ്യക്ഷനുമായിരുന്ന വിശുദ്ധ യാക്കോബിന്റെ അനാഫൊറയാണ് വി.കുർബാനയ്ക്കായി ഉപയോഗിക്കുന്നത്.

മിഷൻ പ്രവർത്തനത്തിനായി ഇവിടെയെത്തിയ പോർച്ചുഗീസ് മിഷനറിമാർ പദ്രോവാദോ അധികാരമുപയോഗിച്ചു ഇവിടുത്തെ മാർത്തോമാ ക്രിസ്ത്യാനികളുടെമേൽ ആധിപത്യം സ്ഥാപിക്കാൻ ശ്രമിച്ചതിന്റെ അനന്തരഫലമായിരുന്നു 1653-ലെ പ്രസിദ്ധമായ കൂനൻ കുരിശു സത്യം. ഇതോടെ ഒന്നായിരുന്ന മാർത്തോമ്മാ ക്രിസ്ത്യാനികൾ പുത്തൻകൂർ, പഴയകൂർ എന്ന പേരിൽ രണ്ടായി വിഭജിക്കപ്പെട്ടു. (സ്ഥലപരിമിതിമൂലം പല ചരിത്ര വിവരണങ്ങളും ഇവിടെ ഒഴിവാക്കുന്നു). ആഗോള സഭാസംസർഗത്തിനു പുറത്തുപോയ പുത്തൻകൂർ വിഭാഗം 1665-ൽ അന്ത്യോഖ്യയിൽ നിന്ന് ഇവിടെയെത്തിയ മാർ ഗ്രീഗോറിയോസ് മെത്രാനെ സ്വീകരിക്കുകയും സാവധാനം പാശ്ചാത്യ സുറിയാനി ആരാധന ക്രമം ആചരിക്കുന്നവരായി തീരുകയും ചെയ്തു. നൂറ്റാണ്ടുകളായി നടന്ന സഭൈക്യ പരിശ്രമങ്ങൾ വിജയം വരിച്ചത് ദൈവദാസൻ ആർച്ചുബിഷപ്പ് മാർ ഇവാനിയോസിന്റെ നേതൃത്വത്തിൽ 1930 സെപ്തംബർ 20-ന് നടന്ന പുനരൈക്യത്തോടുകൂടിയാണ്. 2005 ഫെബ്രുവരി 10-ന് ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പ ഈ സഭയെ മേജർ ആർക്കി എപ്പിസ്കോപ്പൽ സഭയായി ഉയർത്തുകയും ആർച്ചുബിഷപ്പ് സിറിൽ മാർ ബസേലിയോസിനെ സഭയുടെ ആദ്യത്തെ മേജർ ആർച്ചുബിഷപ്പ് കാതോലിക്കാ ബാവയായി ഉയർത്തുകയും ചെയ്തു.

വി. ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പ 2003-ൽ കത്തോലിക്കാ സഭയിൽ "അതിവേഗം വളരുന്ന സഭ"യെന്ന് വിശേഷിപ്പിച്ച ഈ സഭയ്ക്ക് ഇന്ന് നേതൃത്വം കൊടുക്കുന്നത് മേജർ ആർച്ചുബിഷപ്പ് ബസേലിയോസ് കർദിനാൾ ക്ളീമീസ് കാതോലിക്കാ ബാവയാണ്. സഭയുടെ ആസ്ഥാനം തിരുവന്തപുരം പട്ടത്തുള്ള കാതോലിക്കാ സെന്ററാണ്. ഒരു മേജർ അതിരൂപതയും, ഒരു അതിരൂപതകളും, ഇന്ത്യയിലും, വിദേശത്തുമായി പന്ത്രണ്ട് രൂപതകളും, പതിനാലു മെത്രാന്മാരും (റിട്ടയർ ചെയ്തവരുൾപ്പെടെ) ഈ സഭയ്ക്കുണ്ട്. അഞ്ചു ലക്ഷത്തിനടുത്തു വിശ്വാസികളുള്ള ഈ സഭ മിഷൻ തീഷ്ണതയിലും സഭൈക്യ പ്രവർത്തനങ്ങളിലും സജീവമാണ്.

## IV. അർമേനിയൻ കാത്തോലിക്കാ സഭ

**9. അർമേനിയൻ കാത്തോലിക്കാ സഭ**

അർമേനിയൻ ആരാധനാ പാരമ്പര്യത്തിലുള്ള ഒരു അപ്പസ്തോലിക പാത്രിയാർക്കൽ സഭയാണ് അർമേനിയൻ കത്തോലിക്കാ സഭ. ക്രിസ്തു ശിഷ്യന്മാരായ ബർത്തലോമിയയും, തദ്ദേവൂസും സ്ഥാപിച്ച സഭയാണിത്. ഓസ്റോനയിലെ (എഡെസ്സയുടെ തലസ്ഥാനം) രാജാവായിരുന്ന അബ്ഗാർ അഞ്ചാമൻ രാജാവിനെ വി.തദേവൂസ് കുഷ്ഠരോഗത്തിൽ നിന്നും സുഖപ്പെടുത്തി. തത്ഫലമായി അദ്ദേഹവും, അനുയായികളും ക്രിസ്തുമതം സ്വീകരിച്ചു. (പിന്നീട് അദ്ദേഹം വിശ്വാസം ഉപേക്ഷിച്ചെന്നും വി. തദ്ദേവൂസിന്റെ രക്തസാക്ഷിത്വത്തിന് കാരണക്കാരനാണെന്നും പറയപ്പെടുന്നു). വി. തദ്ദേവൂസ് അർമേനിയായിലും പരിസര പ്രദേശങ്ങളിലും സുവിശേഷം പ്രസംഗിക്കുകയും, ദൈവമാതാവിന്റെ ഒരു ചിത്രം അർമേനിയായിലെ അനാഹിത് ദേവതയുടെ അമ്പലത്തിൽ സ്ഥാപിക്കുകയും ചെയ്തു. വളരെ പെട്ടെന്ന് തന്നെ ക്രിസ്തീയ വിശ്വാസം രാജ്യം മുഴുവൻ വ്യാപിച്ചു.

അർമേനിയ ചരിത്രത്തിലെ ആദ്യ ക്രിസ്തീയ രാജ്യമാണ്. തിരിദാതെസ് മൂന്നാമൻ രാജാവ് ക്രൈസ്തവ മതത്തെ തന്റെ രാജ്യത്തെ ഔദ്യോഗിക മതമായി പ്രഖ്യാപിച്ചു (എ.ഡി.301 നും 314 നും ഇടയ്ക്കുള്ള കാലത്താണ് ഇത് നടന്നത്). "പ്രകാശിക്കുന്നവനായ" വി. ഗ്രിഗോറിയോസാണ് (St. Gregorgy the Illuminator) സഭയുടെ ആദ്യത്തെ കാതോലിക്കാ (പാത്രിയർക്കീസ് എന്നതിനുപകരം തത്തുല്യമായ കാതോലിക്കാ എന്ന സംജ്ഞയാണ് അർമേനിയൻ സഭ ഉപയോഗിച്ചിരുന്നത്). സെസറിയയിൽ വച്ചാണ് അദ്ദേഹത്തെ സഭാതലവനായി



അഭിഷേകം ചെയ്യുന്നത്. തിരികെയെത്തിയ അദ്ദേഹം രാജ്യത്തെ വിഗ്രഹങ്ങൾ എല്ലാം തകർക്കുകയും അവയുടെ സ്ഥാനത്ത് ദേവാലയങ്ങൾ പണിയുകയും ചെയ്തു. അദ്ദേഹത്തിന് ദിവ്യജ്ഞാനം ഉണ്ടായ സ്ഥലത്താണ് (Etchmiadzin) അർമേനിയായിലെ പ്രധാന ദേവാലയം പണിതുയർത്തിയിരിക്കുന്നത്. അർമേനിയൻ കാതോലിക്കോസ് നിഖ്യാ സുന്നഹദോസിൽ സംബന്ധിച്ചതായി ചരിത്രത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. എന്നാൽ കാൽസിഡോണിയൻ സുന്നഹദോസിന്റെ തുടർച്ചയെന്നോണം എ.ഡി.554-ൽ അർമേനിയൻ സഭ റോമുമായും കോൺസ്റ്റാന്റിനോപ്പിളുമായുള്ള ബന്ധം വിച്ഛേദിക്കുന്നു.

അഞ്ചാം നൂറ്റാണ്ടിൽ വി. മെസ്രോപ് മാഷ്തോത്സ് (Saint Mesrop Mashtots) ബൈബിൾ അർമേനിയൻ ഭാഷയിലേക്ക് പരിഭാഷപ്പെടുത്തിയത് ക്രിസ്തീയ വിശ്വാസത്തിന്റെ വ്യാപകമായ വളർച്ചക്ക് വഴി തെളിച്ചു. കുരിശുയുദ്ധകാലത്തും പിന്നീട് 1439 ഫ്ളോറൻസ് കൗൺസിലിലും അർമേനിയൻ സഭ കത്തോലിക്കാ സഭാകൂട്ടായ്മയിലേക്കു വന്നെങ്കിലും ആ ബന്ധം അധികനാൾ നീണ്ടു നിന്നില്ല. കുറെയധികം അർമേനിയൻ ക്രൈസ്തവർ ഇക്കാലഘട്ടത്തിലൊക്കെ കത്തോലിക്കരായെങ്കിലും അവരൊക്കെ സഭാസംവിധാനത്തിന്റെ അഭാവത്തിൽ ലത്തീൻ സഭയുടെ അംഗങ്ങളായി മാറുകയാണ് ചെയ്തത്.

സിസിലെ പാത്രിയർക്കീസായി 1749 അബ്രഹാം പിയറി ഒന്നാമൻ (Abraham-Pierre I Ardzivian) തിരഞ്ഞെടുക്കപ്പെട്ടു. അദ്ദേഹം അതിന് മുൻപ് കത്തോലിക്കാ വിശ്വാസം സ്വീകരിച്ചിരുന്നു. കത്തോലിക്കാ വിശ്വാസം സ്വീകരിച്ചതിന്റെ പേരിൽ അദ്ദേഹം അർമേനിയയിൽ ജയിലിൽ കിടക്കുകയും പീഡനമേൽക്കുകയും ചെയ്തിട്ടുണ്ട്. ബെനഡിക്ട് പതിനഞ്ചാമൻ മാർപ്പാപ്പ അദ്ദേഹത്തെ അംഗീകരിക്കുകയും അർമേനിയൻ കത്തോലിക്കരുടെ അദ്ധ്യക്ഷനാക്കുകയും ചെയ്തു. ഇരുപതാം നൂറ്റാണ്ടിലെ ഏറ്റവും വലിയ നരഹത്യക്ക് വിധേയമായ ഒരു ക്രൈസ്തവ സമൂഹമാണിത്. ഓട്ടോമൻ സാമ്രാജ്യം പതിനഞ്ചു ലക്ഷത്തിലധികം അർമേനിയക്കാരെയാണ് 1914 മുതൽ 1923 വരെയുള്ള കാലഘട്ടത്തിൽ കൊന്നൊടുക്കിയത്. അർമേനിയൻ അപ്പസ്തോലിക സഭ (ഓർത്തഡോക്സ്) അവരെയെല്ലാം 2015 ഏപ്രിൽ 23-ന് വിശുദ്ധരായി പ്രഖ്യാപിച്ചു. പിന്നീട് കമ്മ്യൂണിസ്റ്റ് ഭരണത്തിലും ഈ സഭ വലിയ പീഡനങ്ങൾ നേരിട്ടു.

ഇപ്പോൾ ഈ സഭയുടെ കതോലിക്കാ-പാത്രിയർക്കീസ് ക്രികോർ ബെദ്രോസ് ഗബ്രോയൻ (Krikor Bedros XX Gabroyan) ബയ്റൂട്ടിലെ ലബനോൻ കേന്ദ്രമാക്കി (പാത്രിയർക്കേറ്റ് ഓഫ് സീസീലിയ) സഭാ ഭരണം നടത്തുന്നു. മധ്യപൂർവ ദേശത്തെ മറ്റു സഭകളെപ്പോലെ ഒരുപാടു പ്രവാസികളുള്ള ഒരു സഭയാണിത്. ഇവരുടെ ജനസംഘ്യ ഏഴുലക്ഷത്തി അൻപതിനായിരത്തിനു മുകളിലാണ് (Annuario Pontificio 2017). ഈ സഭയ്ക്ക് പത്തൊൻപതു ബിഷപ്പുമാരും (വിരമിച്ചവർ ഉൾപ്പെടെ), ലോകത്തിന്റെ വിവിധ ഭാഗങ്ങളിലായി പതിനെട്ടു രൂപതകളുമുണ്ട്.

**V. ബൈസെന്റീൻ കത്തോലിക്കാ സഭ**

ബൈസെന്റീൻ ആരാധനക്രമമെന്നും, ഗ്രീക്ക് ആരാധന ക്രമമെന്നും, കോൺസ്റ്റാന്റിനോപ്പിൾ ആരാധനക്രമമെന്നും അറിയപ്പെടുന്ന ഈ ആരാധനക്രമ പാരമ്പര്യത്തിലാണ് ഏറ്റം കൂടുതൽ വ്യക്തിഗത സഭകൾ ഉള്ളത്. റോമൻ സാമ്രാജ്യത്തിന്റെ കിഴക്കൻ തലസ്ഥാനമായിരുന്ന കോൺസ്റ്റാന്റിനോപ്പിൾ കേന്ദ്രീകരിച്ചു ഗ്രീക്ക് ഭാഷയിലാണ് ഈ ആരാധനക്രമം രൂപപ്പെട്ടത്. എ.ഡി.381 -ലെ ഒന്നാം കോൺസ്റ്റാന്റിനോപ്പിൾ കൗൺസിലിലാണ് കോൺസ്റ്റാന്റിനോപ്പിളിനെ പാത്രിയാർക്കൽ സഭയായി ഉയർത്തിയത്. അതുവരെയും അന്ത്യോക്യൻ സഭയുടെ അധികാര പരിധിയിലായിരുന്നു ഇവിടുത്തെ സഭ. എന്നാൽ സാമ്രാജ്യ തലസ്ഥാനത്തെ സഭ എന്ന നിലയിൽ

റോമിന് ശേഷം തങ്ങൾക്കാണ് പ്രാധാന്യമെന്നുകോൺസ്റ്റാന്റിനോപ്പിളിലെ സഭ അവകാശപ്പെട്ടു. കപ്പഡോസിയൻ സഭാപിതാവായ മഹാനായ വി. ബേസിലിന്റെയും, പിന്നീട് വി.ജോൺ ക്രിസോസ്റ്റത്തിന്റെയും ആരാധനരീതികളാണ് പ്രധാനമായും ബൈസെന്റീൻ ആരാധനക്രമത്തിന്റെ അടിസ്ഥാനം. ഈ വിഷയങ്ങൾ ദീർഘമായി ഇവിടെ വിശദീകരിക്കാൻ കഴിയാത്തതിനാൽ ഈ ആരാധനാ കുടുംബത്തിൽപ്പെട്ട സഭകളെ ചുരുക്കമായി പരിചയപ്പെടുത്താം. താഴെക്കൊടുത്തിരിക്കുന്ന സഭകളിൽ ചിലതൊക്കെ അംഗസംഖ്യയിൽ ചെറുതെന്നു തോന്നാമെങ്കിലും മിക്കയിടത്തും ലത്തീൻ സഭയുടെ സാന്നിധ്യമുള്ളതിനാൽ ആത്മീയകാര്യനിർവഹണത്തിന് കുറവൊന്നും സംഭവിക്കുന്നില്ല. കൂടാതെ പൗരസ്ത്യ സഭാപാരമ്പര്യങ്ങളെ ബഹുമാനിച്ചുകൊണ്ടു പരസ്പരം സഹായിച്ചു നിലനിൽക്കുന്ന അവസ്ഥയിലുമാണ് (ഗ്രീക്ക് എന്ന പദം സഭയുടെ നാമത്തോടു ചേർന്നു വരുന്നത് മിക്കപ്പോഴും ആരാധനാ ഭാഷ എന്ന അർത്ഥത്തിലാണ്).

**10 . അൽബേനിയൻ ഗ്രീക്ക് (ബൈസെന്റീൻ) കത്തോലിക്കാ സഭ**

അൽബേനിയയിലുള്ള ബൈസെന്റീൻ ആരാധനാരീതികൾ ഉപയോഗിക്കുന്ന വളരെ ചെറിയ ഒരു സഭാവിഭാഗമാണിത്. റോമിൽനിന്നും കോൺസ്റ്റാന്റിനോപ്പിളിൽ നിന്നും വന്ന മിഷനറിമാരാൽ ക്രൈസ്തവരാക്കപ്പെട്ട ഇവിടുത്ത സമൂഹം പതിനഞ്ചാം നൂറ്റാണ്ടിലെ ഓട്ടോമോൻ ഭരണത്തിൽ ഇസ്ലാം മതത്തിലേക്ക് നിർബന്ധിത മതപരിവർത്തനത്തിന് വിധേയമായി. പിന്നീട് 1967-ൽ കമ്മ്യൂണിസ്റ് ഭരണത്തിൽ നിരീശ്വരവാദവും അടിച്ചേല്പിക്കപ്പെട്ടു. 1660 മുതൽ പൗരസ്ത്യ സഭാസംവിധാങ്ങൾ ഇവിടെ നിലനിന്നിരുന്നുവെങ്കിലും 1992-ൽ മാത്രമാണ് ഒരു അപ്പസ്തോലിക അഡ്മിനിസ്ട്രേറ്ററെ ഇവിടുത്തെ പൗരസ്ത്യ കത്തോലിക്കരുടെ ആത്മീയ കാര്യങ്ങളുടെ നിർവഹണത്തിനായി നിയമിക്കുന്നത്. ഇപ്പോൾ ബിഷപ് ജോവാന്നി പെരാജിൻ നാലായിരത്തോളം വരുന്ന (ചില ഉറവിടങ്ങളിൽ അറുപതിനായിരം എന്നും കാണുന്നു) അൽബേനിയൻ ബൈസെന്റീൻ കത്തോലിക്കരുടെ അപ്പോസ്തോലിക അഡ്മിനിസ്ട്രേറ്ററായി സേവനം അനുഷ്ഠിക്കുന്നു.

**11 . ബലാറൂസ്സിയൻ ഗ്രീക്ക് (ബൈസെന്റീൻ) കത്തോലിക്കാ സഭ**

കിഴക്കൻ യൂറോപ്പിലെ ബലാറൂസ്സിലുള്ള ബൈസെന്റീൻ ആരാധനാക്രമം ഉപയോഗിക്കുന്ന ഒരു ചെറിയ സഭാ സമൂഹമാണിത്. ബലാറൂസ്സിയൻ സഭ ഓർത്തഡോക്സ് സഭാബന്ധങ്ങൾ ഉപേക്ഷിച്ചു യൂണിയൻ ഓഫ് ബ്രസ്റ്റ് (1595-96) എന്ന ഉടമ്പടി വഴി ബൈസെന്റീൻ ആരാധനാക്രമവും സ്ലാവോണിക് ഭാഷയും സംരക്ഷിച്ചുകൊണ്ട് റോമുമായി ഐക്യത്തിലായി. എന്നാൽ 1795-ൽ റഷ്യ ഈ ഭൂപ്രദേശം കയ്യേറിയതോടെ ഇതിൽ പതിനഞ്ചു ലക്ഷത്തോളം ആളുകൾ നിർബന്ധിതമായി റഷ്യൻ ഓർത്തഡോക്സ് സഭയോട് ചേർക്കപ്പെട്ടു. എന്നിരുന്നാലും കുറെയധികം പേർ തുടർന്നും റോമുമായി ബന്ധപ്പെട്ടുകഴിയാൻ ആഗ്രഹിച്ചു. റഷ്യൻ ചക്രവർത്തി നിക്കോളാസ് രണ്ടാമൻ 1905-ൽ മത സ്വാതന്ത്ര്യം പ്രഖ്യാപിച്ചെങ്കിലും ബൈസെന്റീൻ ആരാധാനക്രമം പുനരുജ്ജീവിപ്പിക്കാൻ അനുവദിച്ചില്ല. തത്ഫലമായി രണ്ടു ലക്ഷത്തി മുപ്പതിനായിരം പേർ ലത്തീൻ സഭയുടെ ഭാഗമാകാൻ തീരുമാനിച്ചു. ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പ 1994-ൽ ബലാറൂസ്സിയൻ ഗ്രീക്ക് കത്തോലിക്കരുടെ അപ്പസ്തോലിക അഡ്മിനിസ്ട്രേറ്ററായി ബിഷപ്പ് സെർജിയൂസ് ഗായേക്കിനെ നിയമിച്ചു. ഇന്ന് ഏകദേശം ഒരു ലക്ഷത്തോളം വിശ്വാസികൾ ബലാറൂസ്സിലും മറ്റു രാജ്യങ്ങളിലുമായി ഈ സഭയ്ക്ക് ഉണ്ടെന്ന് കണക്കാക്കപ്പെടുന്നു.

**12. ബൾഗേറിയൻ ഗ്രീക്ക് കത്തോലിക്കാ സഭ**

ഒന്നാം നൂറ്റാണ്ടിൽത്തന്നെ വി. പൗലോസിന്റെയും വി.അന്ത്രയോസിന്റെയും സുവിശേഷം പ്രഘോഷണം വഴി സുവിശേഷം എത്തിച്ചേർന്ന സ്ഥലമാണ് ബൾഗേറിയ. നാലാം നൂറ്റാണ്ടോടുകൂടി ക്രിസ്തുമതം ഈ പ്രദേശത്തെ പ്രധാന മതമായിക്കഴിഞ്ഞിരുന്നു. യൂറോപ്പിലെ ആദ്യത്തെ സന്യാസ ആശ്രമം എ.ഡി. 344-ൽ വി. അത്താനോസ്യോസ് ബൾഗേറിയയിലെ ചിർപാൻ എന്ന സ്ഥലത്തു സ്ഥാപിച്ചതായിരുന്നു. നാലും അഞ്ചും നൂറ്റാണ്ടുകളിൽ നടന്ന ബാർബേറിയൻ കടന്നുകയറ്റം ക്രിസ്തീയ സമൂഹങ്ങൾക്ക് വളരെ നാശനഷ്ടങ്ങൾ ഉണ്ടാക്കി. എന്നാൽ പിന്നീട് ബൾഗേറിയൻ ചക്രവർത്തി ബോറിസ് ഒന്നാമന്റെ മനസാന്തരത്തോടെ (എ.ഡി. 864) ബൾഗേറിയൻ സാമ്രാജ്യം മുഴുവൻ ക്രിസ്തീയമായിത്തീർന്നു. ജനങ്ങൾ മുഴുവൻ ഒരു വിശ്വാസത്തിലാകുന്നത് തന്റെ ഭരണത്തിന് സഹായകരമായിരിക്കുമെന്നു ബോറിസ് വിശ്വസിച്ചു. എ.ഡി. 864 നും 866 നും ഇടയിൽ രാജ്യത്തെ എല്ലാവരെയും മാമോദീസാമുക്കുന്നതിനായി ധാരാളം വൈദികരെ അദ്ദേഹം നിയമിച്ചു. എ.ഡി.866-ൽ റോമിലേക്ക് ഒരു സംഘത്തെ അയച്ചു നിക്കോളാസ് ഒന്നാമൻ മാർപ്പാപ്പയോട് മതം, നിയമം, രാഷ്ട്രീയം, ആചാരങ്ങൾ, വ്യക്തിപരമായ വിശ്വാസം എന്നിവയുടെ ക്രിസ്തീയ അർത്ഥം വിശദീകരിച്ചു തരണമെന്ന് ആവശ്യപ്പെട്ടു. എന്നാൽ മിക്കപ്പോഴും മതവും രാഷ്ട്രീയവും കൂടിച്ചേർന്ന ഒരു സംവിധാനമായിരുന്നു ഇവിടെ നിലനിന്നിരുന്നത്.

1393 മുതലുള്ള ഓട്ടോമൻ മുസ്ലിം ഭരണം ക്രിസ്ത്യൻ സമൂഹത്തിനു പീഢന കാലമായിരുന്നു. പല കാലഘട്ടങ്ങളിലും രാഷ്ട്രീയ കാരണങ്ങളാൽ ചിലപ്പോൾ റോമിനോടും മറ്റു ചിലപ്പോൾ കോൺസ്റ്റാന്റിനോപ്പിളിനോടും വിധേയത്വമുള്ള സഭയായി ഇത് നിലനിന്നു. പക്ഷെ സാവധാനം ഓർത്തഡോക്സ് പക്ഷത്തിനു മുൻഗണന ലഭിക്കുകയും പിന്നീട് ഇത് ഒരു സ്വതന്ത്ര സഭയായി മാറുകയും ചെയ്തു. 1929-ൽ ബൾഗേറിയയുടെ തലസ്ഥാനമായ സോഫിയയിൽ ഒരു അപ്പോസ്തോലിക എക്സാർകേറ്റ് സ്ഥാപിച്ചു. അന്നത്തെ ഈ സഭയുടെ

ചുമതല ആർച്ചുബിഷപ്പ് ആൻജലോ റൊങ്കാളിയ്ക്ക് ആയിരുന്നു (പിന്നീട് ജോൺ ഇരുപത്തിമൂന്നാം മാർപ്പാപ്പ). ഇപ്പോൾ അവിടുത്തെ പതിനായിരത്തോളം വരുന്ന ബൾഗേറിയൻ ഗ്രീക്ക് കത്തോലിക്കരുടെ അപ്പോസ്തോലിക എക്സാർക്കായി ബിഷപ്പ് ക്രിസ്റ്റോ പ്രോയ്ക്കോവ് സേവനം അനുഷ്ഠിക്കുന്നു.

### 13. ക്രൊയേഷ്യയിലെയും, സെർബിയയിലെയും ഗ്രീക്ക് കത്തോലിക്കാ സഭ

പഴയ യൂഗോസ്ലാവിയയുടെ ഭാഗമായിരുന്ന ബൈസന്റൈൻ ആരാധനാക്രമത്തിൽപെട്ട രണ്ടു രൂപതകൾ മാത്രമുള്ള ഒരു സഭയാണിത്. 1611-ൽ തുർക്കികളിൽനിന്നുണ്ടായ പീഢനത്തെത്തുടർന്ന് പലായനം ചെയ്ത സെർബിയൻ ഓർത്തഡോക്സുകാരുടെ പിന്മുറക്കാരാണിവർ. 1777-ൽ ഓസ്ട്രിയൻ ഭരണത്തിൻ കീഴിൽ ക്രൊയേഷ്യയിലെ എല്ലാ ബൈസന്റൈനുകാർക്കും വേണ്ടി റോം ഒരു സ്വതന്ത്ര എപ്പാർക്കി സ്ഥാപിച്ചു.

ഇന്ന് റുസ്കി ക്രസ്റ്റർ എപ്പാർക്കിയുടെ തലവൻ ബിഷപ്പ് ദുരാ ഡിസുഡ്സറും (Đura D•ud•ar), ക്രിസെവ്ചി എപ്പാർക്കിയുടെ ബിഷപ്പ് നിക്കോളാ കേക്കിക്കുമാണ് (Nikola Kekic). രണ്ടു രൂപതകളിലുമായി ഇന്ന് അൻപതിനായിരത്തിനടുത്തു വിശ്വാസികളുണ്ട്.

### 14. ഗ്രീക്ക് ബൈസൻന്റൈൻ കത്തോലിക്കാ സഭ

ഇന്ന് ഗ്രീസിലും തുർക്കിയിലും വസിക്കുന്ന കൊയ്നെ ഗ്രീക്കിൽ അധിഷ്ഠിതമായ ബൈസൻന്റൈൻ ആരാധനക്രമം ഉപയോഗിക്കുന്ന ചെറിയൊരു സഭയാണിത്. യവന-റോമൻ കാലഘട്ടത്തിലെ ഗ്രീക്കുഭാഷയ്ക്കാണ് കൊയ്നെ ഗ്രീക്ക് എന്ന് പറയുന്നത് (ബൈബിളിന്റ സ്വപ്തചിന്ത് വിവർത്തനം കൊയ്നെ ഗ്രീക്കിലായിരുന്നു). 1054-ലെ വലിയ പിളർപ്പിന്ശേഷം പാശ്ചാത്യ പൗരസ്ത്യ സഭകൾ തമ്മിൽ ഐക്യത്തിനുള്ള ഒരുപാടു ശ്രമങ്ങൾ നടന്നിട്ടുണ്ട്. എന്നാൽ അതൊന്നും പല കാരണങ്ങളാൽ വിജയിച്ചില്ല. എന്നാൽ ഈ കാലഘട്ടത്തിൽ വ്യക്തിപരമായി ധാരാളം ആളുകൾ കത്തോലിക്കാ വിശ്വാസത്തെ പുല്കിയിട്ടുണ്ട്. കാൽസിഡോണിയയിലും, കോൺസ്റ്റാന്റിനോപ്പിളിലും അവർ തങ്ങൾക്കുവേണ്ടി ദേവാലയങ്ങൾ നിർമിച്ചു. 1907-ൽ ഒരു എക്സാർക്കേറ്റ് സ്ഥാപിച്ചു ഇശയാസ് പാപദോപൗലോസ് എന്ന തദ്ദേശീയ വൈദികനെ അവർക്കുവേണ്ടി മെത്രാനായി വാഴിച്ചു. ഇപ്പോൾ ബിഷപ്പ് മാനുൽ നിൻ ഗേലിനാണ് (Manuel Nin i Güell) ആറായിരത്തിലധികം വരുന്ന ഈ കൊച്ചു സമൂഹത്തിന്റെ ചുമല.

### 15. ഹങ്കേറിയൻ ഗ്രീക്ക് കത്തോലിക്കാ സഭ

ഹങ്കേറിയൻ ഭാഷയിൽ ബൈസന്റൈൻ റീത്തിൽ ആരാധന നടത്തുന്ന ഒരു മെത്രാപ്പോലീത്തൻ സഭയാണ് ഹങ്കേറിയൻ ഗ്രീക്ക് കത്തോലിക്കാ സഭ. ബാൽക്കൻ മേഖലയിൽ നിന്ന് തുർക്കികളുടെ ആക്രമണം ഭയന്ന് ഹങ്കറിയുടെ വടക്കുകിഴക്കൻ ഭാഗങ്ങളിൽ അഭയം തേടിയ സെർബ് വംശജരാണിവർ. പതിനേഴും പതിനെട്ടും നൂറ്റാണ്ടുകളിൽ ഇവിടെയുള്ള പ്രോട്ടസ്റ്റന്റ് വിശ്വാസികളുമായുള്ള കലഹം കാരണം പല ഹങ്കറിക്കാരും ഇവരുടെ കൂടെ ചേരുകയും ഗ്രീക്ക് ബൈസന്റൈൻ ആരാധനാ രീതികൾ സ്വീകരിക്കുകയും ചെയ്തു. ഇത് ഈ സഭയുടെ അംഗസംഖ്യ കൂടുന്നതിന് കാരണമായി. വി. ജോൺ ക്രിസോസ്റ്റത്തിന്റെ ആരാധനക്രമം അങ്ങനെ ഹങ്കേറിയൻ ഭാഷയിലേക്കു പരിഭാഷപ്പെടുത്തി ഇവർ ഉപയോഗിക്കാൻ തുടങ്ങി. 1912-ൽ പിയൂസ് പത്താമൻ മാർപ്പാപ്പ ഇവർക്കുവേണ്ടി ഒരു രൂപത സ്ഥാപിച്ചു. ഫ്രാൻസിസ് മാർപ്പാപ്പ 2015 മാർച്ച് 30ന് ഈ സഭയെ ഒരു മെത്രാപ്പോലീത്തൻ സഭയായി ഉയർത്തുകയും ആർച്ചു ബിഷപ്പ് ഫിലിപ് കോക്സിസിനെ സഭാധ്യക്ഷനായി നിയമിക്കുകയും ചെയ്തു. അപ്പോസ്തോലിക എക്സാർകേറ്റായിരുന്ന മിശ്കലോക് രൂപതയാക്കുകയും അത്തനാസ് ഒറോസിനെ (Atanáz Orosz) മെത്രാനായി നിയമിക്കുകയും ചെയ്തു. ബിഷപ്പ് ആബേൽ സ്കോസ്കയെ (Ábel Antal Szocska) നയിർഗ്യാസ രൂപതയുടെ അധ്യക്ഷനുമാക്കി. മൂന്നു ലക്ഷത്തിമുപ്പത്തിനായിരിക്കാരത്തിലധികം വിശ്വാസികളുള്ള വളരെ സജീവമായ ഒരു സഭയാണിത്.

### 16. ഇറ്റാലിയൻ-അൽബേനിയൻ കത്തോലിക്കാ സഭ

ഇറ്റലിയുടെ തെക്കുഭാഗങ്ങളിലും സിസിലി ദ്വീപിലും ഗ്രീക്ക്, അൽബേനിയൻ ഭാഷകളിൽ ബൈസന്റൈൻ ആരാധനക്രമം പിന്തുടരുന്ന ഒരു കത്തോലിക്കാ ക്രൈസ്തവ സമൂഹമാണിത്. പതിനഞ്ചാം നൂറ്റാണ്ടിൽ തുർക്കിയിൽ നിന്നുള്ള മുസ്ലിം ആക്രമണത്തിൽ നിന്നും രക്ഷതേടി ഇറ്റലിയിൽ എത്തിച്ചേർന്ന അൽബേനിയക്കാരുടെ പിന്മുറക്കാരാണിവർ. തങ്ങളുടെ ഭാഷയും, സംസ്കാരവും, ആരാധനാരീതികളും ഇന്നും ശ്രദ്ധയോടെ പാലിക്കാൻ ശ്രമിക്കുന്ന ഒരു ക്രൈസ്തവ സമൂഹമാണിത്. വളരെ രസകരമായ വസ്തുത മിക്കപ്പോഴും ഇവർ ഒരേ സമയം റോമിലും കോൺസ്റ്റാന്റിനോപ്പിളും അംഗീകരിക്കപ്പെട്ടിരുന്നവരാണെന്നതാണ്.

അൽബേനിയയിൽ നിന്നും ആദ്യത്തെ വലിയ കുടിയേറ്റം നടക്കുന്നത് എ.ഡി.1476-1470 വർഷങ്ങളിലാണ്. (എന്നാൽ ആദ്യകാലത്തു വന്നവർ ശരിയായ നേതൃത്വത്തിന്റെ അഭാവത്തിൽ ഇവിടെയുള്ള തദ്ദേശീയരോട് ചേർന്ന് ഇറ്റാലിയൻ സംസ്കാരവും, ലത്തീൻ ആരാധനാ രീതികളുംപിന്തുടരുകയാണ് ചെയ്തത്). ഗ്രിഗറി പതിമൂന്നാമൻ മാർപ്പാപ്പ 1577-ൽ വി. അത്തനേഷ്യസ് ഗ്രീക്ക് കോളേജ് അവരുടെ വൈദികരുടെ ഉപരി പഠനത്തിനായി റോമിൽ ആരംഭിക്കുകയും, ഈ കാലഘട്ടത്തിൽത്തന്നെ ഇറ്റലിയുടെ തെക്കൻ പ്രദേശങ്ങളിലും പല സൗകര്യങ്ങളും ക്രമീകരിച്ചു കൊടുക്കുകയും ചെയ്തു. 1784-ൽ ഒരു ഓർഡിനറിയേറ്റ് രൂപീകരിച്ചെങ്കിലും

1919-ലാണ് കലാബ്രിയ കേന്ദ്രമാക്കി അൽബേനിയൻ വംശജർക്കായി ലുൻഗ്രോ രൂപത നിലവിൽവരുന്നത്. 1937-ൽ പിയാന ദേയി ഗ്രച്ചി രൂപതയും നിലവിൽ വന്നു. (1941ൽ പിയാന ഡെല്ലി അബനീസി എന്ന് പുനർനാമകരണം ചെയ്തു). ഇന്ന് അറുപത്തോരായിരത്തിലധികം വിശ്വാസികളുള്ള മാർപ്പാപ്പയുടെ നേരിട്ടുള്ള ആത്മീയ പരിപാലനത്തിൻ കീഴിൽ വരുന്ന ഒരു കത്തോലിക്കാ സഭാ വിഭാഗമാണ്.

**18. മാസിഡോണിയൻ ഗ്രീക്ക് കത്തോലിക്കാ സഭ**

മാസിഡോണിയൻ ഭാഷയിൽ ഗ്രീക്ക് ബൈസന്റൈൻ ആരാധനക്രമം അനുഷ്ഠിക്കുന്ന ഒരു ചെറിയ സഭയാണ് മാസിഡോണിയൻ ഗ്രീക്ക് കത്തോലിക്കാ സഭ. ഗ്രീക്ക്-മാസിഡോണിയൻ രാഷ്ട്രീയ ഭൂമിശാസ്ത്ര പ്രശ്നങ്ങളുടെ ഫലമായി വടക്കൻ മാസിഡോണിയ പ്രദേശത്തുള്ള ക്രൈസ്തവർക്ക് തങ്ങളുടെ ഭാഷ ഉപയോഗിക്കുന്നതിനും സംസ്കാരങ്ങൾ അനുഷ്ഠിക്കുന്നതിനും ധാരാളം ബുദ്ധിമുട്ടുകൾ ഉണ്ടായി. ഗ്രീക്ക് അധിപത്യത്തിനെതിരെ മാസിഡോണിയൻ ഭാഷയിൽ ബൈസന്റൈൻ ആരാധന ഇവർ അനുഷ്ഠിക്കാൻ തുടങ്ങി. (ഇന്നും വളരെ വികാരപരമായി നിൽക്കുന്ന പ്രശ്നങ്ങളുള്ളതുകൊണ്ടു പല വിവരങ്ങളും ഇവിടെ ഒഴിവാക്കുന്നു). വി.ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പ 2001 ജനുവരിയിൽ ഇവർക്കുവേണ്ടി മാസിഡോണിയൻ ഗ്രീക്ക് കത്തോലിക്കാ അപ്പസ്തോലിക എക്സാർക്കേറ്റ് സ്ഥാപിക്കുകയും അവിടുത്തെ ലത്തീൻ രൂപത മെത്രാൻ യോവാക്കിം ഹേർബേട്ടിനെ ഇവരുടെ ചുമല ഏൽപ്പിക്കുകയും ചെയ്തു. ഫ്രാൻസിസ് മാർപ്പാപ്പ 2018 മെയ് മാസത്തിൽ ഇത് ഒരു രൂപതയാക്കി ഉയർത്തുകയും കീറോ സ്റ്റോയാനോവിനെ ബിഷപ്പായി നിയമിക്കുകയും ചെയ്തു. പതിനൊരായിരത്തോളം വിശ്വാസികളുള്ള ഈ ചെറിയ സമൂഹം മാർപ്പാപ്പയുടെ നേരിട്ടുള്ള ആല്മീയ അജപാലനത്തിൻകീഴിലാണ്.

**19. മൽക്കൈറ്റ് ഗ്രീക്ക് കത്തോലിക്കാ സഭ**

ബൈസന്റൈൻ ആരാധനക്രമം അനുഷ്ഠിക്കുന്ന ഒരു അപ്പസ്തോലിക പൗരസ്ത്യ കത്തോലിക്കാ സഭാസമൂഹമാണ് മൽക്കൈറ്റ് ഗ്രീക്ക് കത്തോലിക്കാ സഭ. പത്രോസ്-പൗലോസ് ശ്ളീഹന്മാരുടെ അന്ത്യോഖ്യൻ ക്രൈസ്തവ സഭയുടെ അപ്പസ്തോലിക പൈതൃകമാണ് ഈ സഭയ്ക്കുമുള്ളത്. (ആ ചരിത്ര വിവരണങ്ങൾ ഇവിടെ ഒഴിവാക്കുന്നു). കാൽസിഡോണിയൻ കൗൺസിലിനെയും (451) ബൈസന്റൈൻ സാമ്രാജ്യത്തെയും അംഗീകരിച്ചിരുന്ന പശ്ചിമേഷ്യൻ ക്രൈസ്തവരെ അതിനോട് വിയോജിച്ച ക്രിസ്തീയ സഭക്കാർ കളിയാക്കി വിളിച്ചിരുന്ന പേരാരായിരുന്നു "മൽക്കൈറ്റ്" എന്നത്. രാജാവിനെയും അവരുടെ ഭരണത്തെയും അംഗീകരിക്കുന്നവർ എന്ന അർത്ഥത്തിലാണ് ഇങ്ങനെ വിളിക്കപ്പെട്ടത് (സുറിയാനിയിൽ "മൽക്കോ" എന്നാൽ രാജാവെന്നും അറബിയിൽ "മലാക്കി" എന്നാൽ "രാജകീയമായ" (inperial or royal) എന്നുമാണ് അർത്ഥം). ഇന്ന് ഈ വിഭാഗത്തിലുള്ള ഓർത്തഡോക്സുകാർ "മൽക്കൈറ്റ്" തങ്ങളുടെ സഭയുടെ പേരിനോട് ചേർത്ത് ഉപയോഗിക്കുന്നില്ല. തുടർച്ചയായി ക്രൈസ്തവ വിശ്വാസം ജീവിക്കുന്ന ഏറ്റം പുരാതന സഭയെന്നാണ് ഇവർ അവകാശപ്പെടുന്നത്. അന്ത്യോഖ്യയിലും, അലകസാണ്ഡ്രിയായിലും, ജെറുസലേമിലുമെല്ലാം ആദിമകാലം തൊട്ടേ മൽക്കൈറ്റ് ക്രൈസ്തവർ ധാരാളമായുണ്ടായിരുന്നു. ഈ ദേശത്തു എ.ഡി.636 മുതലുണ്ടായ മുസ്ലിം ആധിപത്യം സാവധാനം അറബി ഭാഷ ഇവരുടെ സംസാര ഭാഷയും ആരാധനാ ഭാഷയും ആകുന്ന അവസ്ഥയുണ്ടാക്കി. മൽക്കൈറ്റ് സഭ മിക്കപ്പോഴും റോമുമായിട്ടും, കോൺസ്റ്റാന്റിനോപ്പിളുമായിട്ടും നല്ല ബന്ധത്തിൽ പോകാൻ ശ്രമിച്ചിരുന്നു.

1724-ൽ സിറിയായിലെ മെത്രാന്മാർ കൂടി സിറിൽ നാലാമനെ അന്ത്യോഖ്യയിലെ പാത്രിയർക്കീസായി തിരഞ്ഞെടുത്തത് കോൺസ്റ്റാന്റിനോപ്പിൾ പാത്രിയർക്കീസ് അംഗീകരിക്കാതെ ഒരു ഡീക്കൻ മാത്രമായിരുന്ന സിൽവസ്റ്ററിനെ പട്ടങ്ങൾ എല്ലാം ഒരുമിച്ചു നൽകി അവിടുത്തെ പാത്രിയർക്കീസാക്കി. കോൺസ്റ്റാന്റിനോപ്പിൾ പാത്രിയർക്കീസ് തുർക്കി സൈന്യത്തിന്റെ സഹായത്തോടെ പാത്രിയർക്കീസ് സിറിളിനെയും അദ്ദേഹത്തെ അനുകൂലിക്കുന്നവരെയും ഉപദ്രവിക്കാൻ തുടങ്ങിയപ്പോൾ നല്ലൊരു വിഭാഗം വിശ്വാസികളും സിറിൽ നാലാമനെ പിന്തുണച്ചു. പിന്നീട് 1729-ൽ ബെനഡിക്ട് പതിമൂന്നാമൻ മാർപ്പാപ്പ (1765-1846) സിറിൽ നാലാമനെ അന്ത്യോഖ്യയിലെ പാത്രിയർക്കീസായി അംഗീകരിച്ചു. ഗ്രിഗറി പതിനാറാമൻ മാർപ്പാപ്പ മാക്സിമസ് മൂന്നാമൻ പാത്രിയർക്കീസിനെ അന്ത്യോഖ്യയയുടെയും, അലക്സാണ്ഡ്രിയയുടെയും, ജെറുസലേമിന്റെയും പാത്രിയർക്കീസായി പ്രഖ്യാപിച്ചു. ഇന്നും മൽക്കൈറ്റ് പാത്രിയർക്കീസിന് (സ്ഥാനപ്പേരായി) ജെറുസലേമിന്റെയും, അലക്സാണ്ഡ്രിയയുടെയും പാത്രിയർക്കാസ്ഥാനം കൂടി ഉണ്ട്.

ആധുനിക കാലഘട്ടത്തിൽ കത്തോലിക്കാ-ഓർത്തഡോക്സ് സഭകളുടെ യോജിപ്പിനു വേണ്ടി തീഷ്ണതയോടെ പ്രവർത്തിച്ചവരാണ് മൽക്കൈറ്റ് സഭാനേതൃത്വം. രണ്ടാം വത്തിക്കാൻ കൗൺസിലിൽ ഈ പ്രവർത്തനങ്ങൾ പ്രത്യേക പ്രശംസ നേടുകയും ചെയ്തു. എന്നാൽ ഈ കാലയളവിൽ തന്നെ മൽക്കൈറ്റ് സഭയുടെ യഥാർത്ഥ പാരമ്പര്യങ്ങളിലേക്കു തിരികെ പോകാനുള്ള പരിശ്രമങ്ങൾ ലത്തീൻ സ്വാധീനമുണ്ടായിരുന്ന വൈദികരിൽ നിന്നും, വിശ്വാസികളിൽ നിന്നും ധാരാളം എതിർപ്പിനും ഇടയാക്കി. വളരെ പ്രബലമായ പ്രവാസി സമൂഹവും ഈ സഭയ്ക്കിന്നുണ്ട്. ഈ സഭയുടെ ഇപ്പോഴത്തെ അധ്യക്ഷൻ യൂസഫ് അബ്സി പാത്രിയർക്കീസാണ്. ഈ സഭയുടെ പാത്രിയർക്കേറ്റ് സ്ഥിതി ചെയ്യുന്നത് സിറിയയുടെ തലസ്ഥാനമായ ഡമാസ്കസിലാണ്. ലോകത്തിന്റെ വിവിധ ഭാഗങ്ങളിലായി 26 രൂപതകളും 38 ബിഷപ്പുമാരും (വിരമിച്ചർ ഉൾപ്പെടെ), പതിനാറുലക്ഷത്തിനടുത്തു

വിശ്വാസികളുമുള്ള വലുതും, സജീവവുമായ പൗരസ്ത്യ കത്തോലിക്കാ സഭയാണിത്.

**19. റൊമേനിയൻ ഗ്രീക്ക് കത്തോലിക്കാ സഭ**

ബൈസന്റൈൻ ആരാധനക്രമം റൊമേനിയൻ ഭാഷയിലുപയോഗിക്കുന്ന ഒരു മേജർ ആർക്കി എപ്പിസ്കോപ്പൽ സഭയാണിത്. മൂന്നാം നൂറ്റാണ്ടു മുതൽ റൊമേനിയൻ പ്രദേശങ്ങളിൽ ക്രിസ്തീയ സാന്നിധ്യമുണ്ടായിരുന്നതായി പറയപ്പെടുന്നു. എന്നാൽ ചരിത്രപരമായ തെളിവുകൾ പറയുന്നത് 1234 മുതൽ ഇവിടെ ക്രിസ്തീയ സമൂഹങ്ങൾ നിലനിന്നിരുന്നുവെന്നാണ്. 1698-ൽ റൊമേനിയൻ ഓർത്തഡോക്സ് ബിഷപ്പായിരുന്ന അത്തനേസി ആംഗൾ കത്തോലിക്കാ സഭയിൽ ചേരുന്നതോടെയാണ് റൊമേനിയൻ ഗ്രീക്ക് കത്തോലിക്കാ സഭയുടെ ചരിത്രം ആരംഭിക്കുന്നത്. 1700-ൽ മെത്രാന്മാരുടെ സിനഡ് ഇത് അംഗീകരിക്കുകയും അവർ ഒരുമിച്ചു കത്തോലിക്കാ വിശ്വാസത്തെ പുൽകുകയും ചെയ്തു. ഇതിനു ഒരുപാടു രാഷ്ട്രീയമാനങ്ങളും ഉണ്ടായിരുന്നു. (ചുരുങ്ങിയ വാക്കുകളിൽ അത് വിവരിക്കുക പ്രയാസമാണ്).

കമ്മ്യൂണിസ്റ് ഭരണത്തിൽ ഏറ്റം ക്രൂരമായി പീഡിപ്പിക്കപ്പെട്ട ഒരു സഭയാണിത്. 1948-ൽ റഷ്യൻ നേതാവ് സ്റ്റാലിന്റെ ആജ്ഞാനുസരണം 12 മെത്രാന്മാരെ നാടുകടത്തുകയും പതിനഞ്ചു ലക്ഷം കത്തോലിക്കരെ റൊമാനിയൻ ഓർത്തഡോക്സ് വിശ്വാസത്തിലേക്കു നിർബന്ധിതമായി പരിവർത്തനപ്പെടുത്തുകയും, നാലു കത്തീഡ്രൽ ഉൾപ്പെടെ സഭാസ്വത്തുക്കൾ പിടിച്ചെടുത്തു ഓർത്തഡോക്സ് സഭയ്ക്ക് നൽകുകയും, ബാക്കി രാജ്യത്തോട് ചേർക്കുകയും ചെയ്തു. റോമിനോട് വിധേയത്വം പ്രഖ്യാപിച്ച എല്ലാവരെയും പീഡിപ്പിക്കുകയും ചെയ്തു. (കമ്മ്യൂണിസം അംഗീകരിക്കാതിരുന്ന ഓർത്തോഡോക്സുകാരേയും ഇപ്രകാരം പീഡിപ്പിച്ചു). പക്ഷേ ഔദ്യോഗിക ഓർത്തോഡോക്സ് വിഭാഗം കമ്മ്യൂണിസ്റ് ഭരണത്തെ പിന്തുണയ്ക്കുകകയാണ് ചെയ്തത്.

1989-ൽ നാൽപ്പതു വർഷത്തെ കമ്മ്യൂണിസ്റ് ഭരണം അവസാനിച്ചപ്പോൾ ഒരുപാടു നഷ്ടത്തിന്റെ കഥയാണ് ഇവിടുത്തെ കത്തോലിക്കർക്ക് പറയാനുണ്ടായിരുന്നത്. റൊമേനിയൻ കത്തോലിക്കാ സഭ ഇന്ന് തിരിച്ചുവരവിന്റെ പാതയിലാണെങ്കിലും നഷ്ടപ്പെട്ട മിക്ക പള്ളികളും, ഓർത്തഡോക്സ് ആയ വിശ്വാസികളും പഴയ അവസ്ഥയിൽ തുടരുകയാണ്. ഇന്ന് റൊമാനിയൻ ഭരണാധികാരികളുടെ സഹായത്തോടെ ഇവിടുത്തെ ഓർത്തഡോക്സ് സഭയാൽ സാംസ്കാരികവും മതപരവുമായ അടിച്ചമർത്തപ്പെടുത്തലിന് വിധേയമാക്കപ്പെടുന്ന ഒരു സഭയുമാണിത്.

2005 ഡിസംബർ 16 ന് ബെനഡിക്ട് പതിനാറാമൻ മാർപ്പാപ്പ റൊമേനിയൻ ഗ്രീക്ക് കത്തോലിക്കാ സഭയെ ഒരു മേജർ ആർക്കി എപ്പിസ്കോപ്പൽ സഭയായി ഉയർത്തുകയും മേജർ ആർച്ചു ബിഷപ്പ് ലൂസിയൻ മുറേസനെ സഭയുടെ അധ്യക്ഷനാക്കുകയും ചെയ്തു (2012ൽ കർദിനാളും). ഇന്ന് ഏഴ് രൂപതകളും, പത്തു ബിഷപ്പുമാരും (ഒരാൾ ജെനുവരി 22-നു പ്രഖ്യാപിച്ചതാണ്) അഞ്ചു ലക്ഷത്തിലധികം ആളുകളുമുള്ള ഈ സഭയുടെ ആസ്ഥാനം റൊമാനിയൻ നഗരമായ ബ്ലാജാണ് (Blaj).

**20. റഷ്യൻ ഗ്രീക്ക് കത്തോലിക്കാ സഭ**

ബൈസന്റീൻ ആരാധന റഷ്യൻ ഭാഷയിൽ നടത്തുന്ന വളരെ ചെറിയ ഒരു കത്തോലിക്കാ വിഭാഗമാണിത്. 1917-ൽ ഇവർക്കുവേണ്ടി ഒരു അപ്പസ്തോലിക എക്സാർക്കേറ്റ് റഷ്യയിൽ സ്ഥാപിതമായി (1951 മുതൽ ഇത് നിലവിലില്ല). അതുപോലെ 1928-ൽ ചൈനയിലുള്ള റഷ്യൻ കത്തോലിക്കാർക്കായി ഒരു എക്സാർക്കേറ്റ് സ്ഥാപിച്ചെങ്കിലും പിന്നീട് അതും നിർത്തലാക്കി. 1923-ൽ ഇവിടുത്തെ എക്സാർക്കായിരുന്ന ലയോനിഡ് ഫെയോഡോറോവിനെ റഷ്യൻ കമ്മ്യൂണിസ്റ് ഭരണാധികാരികൾ പത്തു വർഷത്തേയ്ക്ക് തടങ്കൽ പാളയത്തിലിടുകയും പീഡിപ്പിക്കുകയും ചെയ്തു. 2001-ൽ ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പ ഇദ്ദേഹത്തെ വാഴ്ത്തപ്പെട്ടവനായി പ്രഖ്യാപിച്ചു. ഇന്ന് റഷ്യയിൽ സൈബീരിയയിൽ 13 പള്ളികളും ചില മിഷൻ സ്റ്റേഷനുകളും നിലവിലുണ്ട്. അമേരിക്കയിലും യൂറോപ്പിന്റെ വിവിധ ഭാഗങ്ങളിലും റഷ്യൻ കത്തോലിക്കാ പള്ളികളും പല ചെറിയ മിഷൻ കേന്ദ്രങ്ങളും ഉണ്ട്.

**21. റുത്തേനിയൻ ഗ്രീക്ക് കത്തോലിക്കാ സഭ**

ബൈസെന്റീൻ ആരാധ റൂസിൻ (Rusyn) ഭാഷയിൽ അനുവർത്തിക്കുന്ന സ്ലാവിക് സംസ്കാരത്തിലുള്ള ഒരു സഭാവിഭാഗമാണ് റുത്തേനിയൻ ഗ്രീക്ക് (ബൈസെന്റീൻ) കത്തോലിക്കാ സഭ. ഈ സഭയ്ക്കു ചില പ്രത്യേക സഭാ സംവിധാനമാണ് ഇന്ന് നിലവിലുള്ളത്. അമേരിക്കയിൽ ഈ സഭ അറിയപ്പെടുന്നത് ബൈസെന്റീൻ കത്തോലിക്കാ സഭ എന്നാണ്. ബൈസെന്റീൻ പിറ്റ്സ്ബർഗ് അതിരൂപതയും, ബൈസെന്റീൻ പാർമ, പാസ്സായ്ക്, ഫീനിക്സ് എന്നീ രൂപതകളും അവിടെ നിലവിലുണ്ട്. എന്നാൽ യൂറോപ്പിലുള്ള റുഥേനിൻ കത്തോലിക്കർ മാർപ്പാപ്പയുടെ നേരിട്ടുള്ള നിയന്ത്രണത്തിലുള്ള ഒരു സഭാ സമൂഹമാണ്. ഇവർക്ക് യുക്രൈനിൽ ഒരു രൂപതയും (മുകചേവ് രൂപത), ചെക് റിപ്പബ്ലിക്കിൽ ഒരു അപ്പസ്തോലിക എക്സാർക്കേറ്റുമുണ്ട്. ഇന്ന് വംശീയമായി പല വിഭാഗത്തിൽപെട്ട ആളുകളും ഈ സഭയിലുണ്ട്. അമേരിക്കയിൽ ഇംഗ്ലീഷ് ഭാഷയിലും, ഉക്രൈനിൽ യൂക്രേനിയൻ ഭാഷയിലും ബൈസെന്റീൻ ആരാധന ഇവർ അനുഷ്ഠിക്കുന്നു.

ഒൻപതാം നൂറ്റാണ്ടിൽ സ്ലാവിക് സംസ്കാരത്തിലേക്ക് സുവിശേഷം എത്തിക്കുന്നത് സ്ലാവിക് ജനതയുടെ അപ്പോസ്തോലന്മാരെന്നു അറിയപ്പെടുന്ന സഹോദരന്മാരായ വി. സിറിളും (826-869), വി. മെതോഡിയസും (815-885) കൂടിയാണ്. 1646-ലും, പിന്നീട് 1664-ലും കത്തോലിക്കാ സഭയിലേക്കു ഇവിടുത്തെ സ്ലാവിക് ജനതയിലെ വലിയ

വിഭാഗങ്ങൾ ചേരുകയുണ്ടായി. പത്തൊൻപതും, ഇരുപതും നൂറ്റാണ്ടുകളിൽ ഈ സഭാവിശ്വാസികൾ ധാരാളമായി അമേരിക്കയിലേക്ക് കുടിയേറി. വൈദികരുടെ ബ്രഹ്മചര്യാനുഷ്ഠാന വിഷയത്തിൽ അവരിൽ ചിലർ അമേരിക്കയിൽ ഓർത്തഡോക്സ് സഭയിലേക്കും പോവുകയുണ്ടായി.

ആധുനിക കാലഘട്ടത്തിൽ സോവിയറ്റ് യൂണിയനിൽ നിന്നുള്ള കമ്മ്യൂണിസ്റ് ഭരണത്തിൽ ഈ സഭയും വലിയ പീഡനത്തിലൂടെ കടന്നു പോയി. എന്നാൽ സോവിയറ്റ് യൂണിയന്റെ തകർച്ചയ്ക്ക് ശേഷം ഈ സഭ ഇപ്പോൾ പൂർവാധികം ശക്തിയോടെ തിരിച്ചു വന്നുകൊണ്ടിരിക്കുന്നു. യുക്രൈനിലെ മുകചേവ് രൂപതയിലുള്ള വൈദികർ ഈ സഭ യുക്രൈൻ കത്തോലിക്കാ സഭയുടെ ഭാഗമാക്കണമെന്നു ശക്തമായി വാദിക്കുന്നതു കൊണ്ടാണ് യൂറോപ്പിലും അമേരിക്കയിലുമുള്ള ഈ സഭയെ ഒരു സംവിധാനത്തിൻ കീഴിൽ കൊണ്ടുവരാൻ സാധിക്കാത്തത്. അമേരിക്കയിൽ ഇരുപത്തയ്യായിരവും, യൂറോപ്പിൽ നാലുലക്ഷം ആളുകളുമാണ് ഈ സഭയ്ക്കു ഇന്നുള്ളത്. ഇന്ന് ഒരു അതിരൂപതയും, നാലു രൂപതകളും, ഒരു അപ്പസ്തോലിക എക്സാർക്കേറ്റും, പതിനൊന്നു ബിഷപ്പുമാരും (വിരമിച്ചവരെ ഉൾപ്പെടെ) ഈ സഭയ്ക്കുണ്ട്.

**22. സ്ലോവാക്യൻ ബൈസെന്റീൻ കത്തോലിക്കാ സഭ**

ബൈസെന്റീൻ ആരാധന അനുവർത്തിക്കുന്ന സ്ലാവിക് സംസ്കാരത്തിലുള്ള ഒരു സഭാവിഭാഗമാണ് സ്ലോവാക്യൻ ബൈസെന്റീൻ കത്തോലിക്കാ സഭ. ഈ സഭയുടെ ചരിത്രം റുത്തേനിയൻ കത്തോലിക്കാ സഭയുടേത് തന്നെയാണ് (അതുമായി ബന്ധപ്പെട്ട പല വിവരണങ്ങളും ഇവിടെ ഒഴിവാക്കുന്നു). ചെക്കസ്ലോവാക്യ സോവിയറ്റ് യൂണിയൻ ഭരണത്തിലായപ്പോൾ റുത്തേനിയൻ കത്തോലിക്കാ സഭയിലെ ചില വൈദികരും, അല്മായരും ചേർന്ന് തങ്ങളെ മോസ്കൊ പാത്രിയർക്കീസിന്റെ ഭരണത്തിൻകീഴിൽ ആക്കണമെന്ന് അപേക്ഷിച്ചു. ഇവർ പിന്നീട് ചെക്കോസ്ലോവാക്കിയായിലെ ഓർത്തഡോക്സ് സഭ എന്ന് അറിയപ്പെടാൻ തുടങ്ങി. 1968-ലുണ്ടായ "പ്രാഗ് വസന്ത"ത്തിന്റെ അനന്തരഫലമായി പഴയ കത്തോലിക്കാ പള്ളികൾ റോമുമായിട്ടുള്ള ബന്ധം പുനഃസ്ഥാപിക്കാൻ ശ്രമിച്ചു. (സോവിയറ്റ് യൂണിയൻ ഏഴുമാസം നീണ്ടു നിന്ന "പ്രാഗ് വസന്ത"ത്തെ അടിച്ചമർത്തുകയുണ്ടായി). പള്ളികളൊക്കെ ഓർത്തോഡോക്സ് പക്ഷത്തിന്റെ കയ്യിലായിരുന്നെങ്കിലും വിശ്വാസികൾ അവ ഉപേക്ഷിച്ചു കത്തോലിക്കാരായി. എന്നാൽ 1989-ൽ കമ്മൂണിസം ഇവിടെ തകർന്നപ്പോൾ ഇവർക്ക് പള്ളികളും തിരിച്ചു കിട്ടി. പിന്നീട് രാജ്യം ചെക് റിപ്പബ്ലിക് എന്നും സ്ലോവാക്യ എന്നും രണ്ടായി തീർന്നു. ഈ സമൂഹമാണ് ഇപ്പോൾ സ്ലോവാക്യൻ ബൈസെന്റീൻ കത്തോലിക്കാ സഭ എന്ന് അറിയപ്പെടുന്നത്.

അമേരിക്കയിൽ ഇവർ റുത്തേനിയൻ കത്തോലിക്കാ സഭയുടെ ഭാഗമാണെങ്കിലും, കാനഡയിലെ ടോറോന്റോ കേന്ദ്രമാക്കി ഇവർക്കായി ഒരു രൂപതയുണ്ട്. എന്നാൽ ആ രൂപത റോമിലെ പൗരസ്ത്യ സഭാകാര്യാലയത്തിന്റെ നേരിട്ടുള്ള നിയന്ത്രണത്തിലാണ്. ഇവരുടെ അംഗസംഖ്യ ചില കണക്കുകളിൽ മൂന്നരലക്ഷത്തിലധിക മെന്നും, മറ്റു ചിലതിൽ രണ്ടുലക്ഷത്തി ഇരുപതിനായിരം എന്നും കാണുന്നു. സ്ലോവാക്യയിൽ പ്രെസോവ് കേന്ദ്രമാക്കി ഒരു അതിരൂപതയും, രണ്ടു രൂപതാകളും, നാലു ബിഷപ്പുമാരുമുള്ള ഈ സഭയുടെ അധ്യക്ഷൻ ആർച്ചുബിഷപ് യാൻ ബാബ്യാക്ക് ആണ്.

**23. യുക്രേനിയൻ കത്തോലിക്കാ സഭ**

ബൈസെന്റീൻ ആരാധന യുക്രേനിയൻ, സ്ലാവിക് ഭാഷകളിൽ അനുഷ്ഠിക്കുന്ന ഒരു മേജർ ആർക്കി എപ്പിസ്കോപ്പൽ സഭയാണിത്. ക്രിസ്തീയ വിശ്വാസം എ.ഡി.988-ൽ സ്വീകരിച്ച സഭാസമൂഹങ്ങളിൽപ്പെട്ട സഭയാണിത്. (ആ ചരിത്രവിവരണങ്ങൾ ഇവിടെ ഒഴിവാക്കുന്നു). കീവിലെ മൈക്കിൾ റൊഹോസ മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ നടന്ന 1596-ലെ പ്രസിദ്ധമായ യൂണിയൻ ഓഫ് ബ്രസ്ത് വഴിയാണ് ഈ സഭയും കത്തോലിക്കാ സംസർഗ്ഗത്തിലേക്ക് വരുന്നത്. ഈ സഭാസമൂഹത്തിൽ പിന്നീട് പലവിധ ജനങ്ങൾ നടക്കുകയും, പല പേരുകളിൽ അറിയപ്പെടുകയും ചെയ്തു. മേജർ ആർച്ചുബിഷപ്പും കർദിനാളുമായിരുന്ന യോസഫ് സ്ലിപ്ജിയുടെ (1893-1984) ശ്രമഫലമായാണ് 1963-മുതൽ യുക്രേനിയൻ എന്ന പേര് ഈ സഭയുടെ പേരിനോട് ചേർത്ത് യുക്രേനിയൻ കത്തോലിക്കാ സഭ എന്ന് അറിയപ്പെടാൻ തുടങ്ങിയത്.

പല സമയങ്ങളിലായി കഴിഞ്ഞ നൂറ്റാണ്ടുകളിൽ ഈ രാജ്യം ഓസ്ട്രിയ, പോളണ്ട്, ഹംഗറി, റൊമേനിയ, ചെക്കോസ്ലോവാക്കിയ എന്നീ രാജ്യങ്ങളുടെ ഭരണത്തിൻ കീഴിലായിട്ടുണ്ട്. അവരുടെയെല്ലാം മതപരമായ നയങ്ങൾ ഈ രാജ്യങ്ങൾ ഇവിടെ നടപ്പാക്കാൻ ശ്രമിച്ചു. എന്നാൽ രണ്ടാം ലോക മഹായുദ്ധത്തോടെ യുക്രൈൻ സോവിയറ്റ് കമ്മ്യൂണിസ്റ്റ് ഭരണത്തിൻ കീഴിലായി. ഇവിടുത്തെ എല്ലാ സഭാ സമൂഹങ്ങളും മോസ്കോ പാത്രിയർക്കീസിന്റെ ഭരണത്തിലാകുന്ന അവസ്ഥയിലായി. യുക്രൈൻ കത്തോലിക്കാ സഭ തങ്ങളുടെ "ഒളിജീവിതം" ധീരമായി നേരിടുകയും, അമേരിക്കയിലും, കാനഡയിലും, മറ്റു രാജ്യങ്ങളിലുമുണ്ടായിരുന്ന അവരുടെ സഹോദരങ്ങൾ ഇവരെ സഹായിക്കുകയും ചെയ്തു. 1945-ൽ ആർച്ചുബിഷപ്പ് യോസഫ് സ്ലിപ്ജിയെയും, ഒൻപതു മെത്രാന്മാരെയും സോവിയറ്റ് ഭരണാധികാരികൾ സൈബീരിയൻ ലേബർ ക്യാമ്പുകാലിലേക്ക് നാടുകടത്തി. ധാരാളം വിശ്വാസികളും, ആയിരക്കണക്കിന് വൈദികരും, മെത്രാന്മാരുമൊക്കെ ഈ ലേബർ ക്യാമ്പുകളിൽ മരിച്ചു വീണു. പതിനെട്ടു വർഷത്തെ തടവിന് ശേഷം വി.ജോൺ ഇരുപത്തിമൂന്നാം മാർപ്പാപ്പയുടെ ഇടപെടൽ കാരണം ആർച്ചുബിഷപ്പ് യോസഫ് സ്ലിപ്ജി മോചിതനാവുകയും മാർപ്പാപ്പ അദ്ദേഹത്തിന് അഭയം നൽകുകയും ചെയ്തു. കഠിന പീഡനങ്ങളിൽ നിന്നും രക്ഷപെടാൻ



അനേകർ റഷ്യൻ ഓർത്തഡോക്സ് സഭയിൽ ചേരാൻ നിർബന്ധിതരായി. കത്തോലിക്കാ പുരോഹിതർ സാധാരണ ജോലി ഏറ്റെടുത്തു രഹസ്യമായി വിശ്വാസികൾക്കു കൂദാശകൾ നടത്തി കൊടുത്തു. പലരും പിടിക്കപ്പെടുകയും, കൊല്ലപ്പെടുകയും ചെയ്തു. പോളണ്ടിലെ സോളിഡാരിറ്റി പ്രസ്ഥാനവും, ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പയും ഇവരുടെ സഹായത്തിനായി വന്നു. ഗവണ്മെന്റ് ശക്തമായ പ്രചാരണം മാർപ്പാപ്പയ്ക്കെതിരെ മാധ്യമങ്ങളിലൂടെയെല്ലാം നടത്തി. ഈ പീഠനങ്ങൾക്ക് അറുതി വരുന്നത് സോവിയറ്റ് യൂണിയന്റെ തകർച്ചയോടെയാണ്. പിന്നീട് പൂർവ്വാധികം ശക്തിയോടെ സഭ ഇവിടെ ഉയർത്തെഴുന്നേറ്റു.

ഇന്ന് ലോകത്തിന്റെ വിവിധ ഭാഗങ്ങളിലായി 36 രൂപതകളും, 53 ബിഷപ്പുമാരും (വിരമിച്ചവരും, ഒരാൾ ജനുവരി 15 നിയമിക്കപ്പെട്ടതാണ്), ഈ സഭയ്ക്ക് നേതൃത്വം നൽകുന്നു. 2005-ൽ മേജർ ആർച്ച്ബിഷപ്പിന്റെ ആസ്ഥാനം ലവീവിൽ നിന്നും ഉക്രയിന്റെ തലസ്ഥാനമായ കീവിലെയ്ക്ക് മാറ്റി. 2011 മുതൽ ഈ സഭയുടെ മേജർ ആർച്ച്ബിഷപ്പ് സ്വിയാത്തോസ്ലാവ് ഷെവ്ച്ചുക്ക് ആണ്. അൻപത്തിയഞ്ചു ലക്ഷത്തോളം ആളുകളുള്ള ഈ സഭയാണ് പൗരസ്ത്യ കത്തോലിക്കാ സഭകളിൽ ഏറ്റം വലിയ സഭാ സമൂഹം.

**ഉപസംഹാരം**

ക്രിസ്തു സ്ഥാപിച്ച സഭ മനോഹരമായിരിക്കുന്നത് ഏകവും, വിശുദ്ധവും, കാതോലികവും, ശ്ലൈഹീകവും ആയിരിക്കുന്നതുകൊണ്ടാണ്. നൂറ്റിയിരുപതു കോടിയിലധികം വരുന്ന വിശ്വാസികളുള്ള ഈ സഭയെ ഐക്യപ്പെടുത്തി നിർത്തുന്ന പ്രധാന ഘടകം യേശു പത്രോസിനോട് പറഞ്ഞ വാക്കുകളിൽ അടങ്ങിയിട്ടുണ്ട്: "നീ പത്രോസാണ്; ഈ പാറമേൽ എന്റെ സഭ ഞാൻ സ്ഥാപിക്കും"(മത്താ. 16:18). രണ്ടാം വത്തിക്കാൻ സുന്നഹദോസിന്റെ വാക്കുകളിൽ പറഞ്ഞാൽ: "പരിശുദ്ധ കത്തോലിക്കാ സഭ ക്രിസ്തുവിന്റെ മൗതീകശരീരമാണ്. ഇതിൽ ഉൾപ്പെടുന്നവർക്ക് വിശ്വാസം ഒന്ന്, കൂദാശകൾ ഒന്ന്, ഭരണരീതിയും ഒന്ന്. ഇവ വഴി വിശ്വാസികൾ പരിശുദ്ധാത്മാവിൽ സജീവമായി സംയോജിക്കപ്പെട്ടിരിക്കുന്നു. വിശ്വാസികൾ വിവിധ സമൂഹങ്ങളായി, ഹയരാർക്കിയുടെ കീഴിൽ പ്രാദേശിക സഭകൾ അല്ലെങ്കിൽ റീത്തുകളായി സമ്മേളിച്ചിരിക്കുന്നു. ഈ സഭകൾ തമ്മിൽ പ്രശംസനീയമായ ബന്ധം പുലർത്തുന്നുണ്ട്. അതിനാൽ നാനാത്വം സഭയുടെ ഐക്യത്തെ തകർക്കുകയല്ല, പ്രത്യുത പ്രത്യക്ഷമാക്കുകയാണ് ചെയ്യുന്നത്. വിവിധങ്ങളായ സ്ഥലകാലമാർഗ്ഗങ്ങൾ ക്കനുസരണമായി ജീവിതത്തെ ക്രമവൽക്കരിച്ചുകൊണ്ട് ഓരോ പ്രാദേശിക സഭയുടെയും പാരമ്പര്യങ്ങളെ അഭംഗമായും പൂർണ്ണമായും സംരക്ഷിക്കുക എന്നതാണ് തിരുസഭയുടെ ലക്ഷ്യം. (Orientalium Ecclesiarum 2). ഇന്ന് 23 പൗരസ്ത്യ സഭകളുടെയും ആത്മീയവും ഭരണപരവുമായ കാര്യങ്ങളിൽ മാർപ്പാപ്പയെ സഹായിക്കുന്നത് ലിയനാർഡോ കർദിനാൾ സാന്ദ്രി പിതാവിന്റെ നേതൃത്വത്തിലുള്ള പൗരസ്ത്യ സഭകൾക്കായുള്ള വത്തിക്കാൻ കാര്യാലയമായാണ് (The Congregation for the Oriental Churches). വി. പത്രോസ് മുതൽ പരിശുദ്ധ ഫ്രാൻസിസ് മാർപ്പാപ്പ വരെയുള്ള 266 മാർപ്പാപ്പമാരുടെ അണമുറിയാത്ത നേതൃത്വത്തിൽ വളർന്ന സഭയുടെ ഭാഗമെന്നതിൽ നമുക്ക് അഭിമാനിക്കാം. "ഒരാട്ടിൻപറ്റവും ഒരു ഇടയനും" (യോഹ 10:16) എന്ന യേശുവിന്റെ ആഗ്രഹം പത്രോസിന്റെ പിൻഗാമിയായ മാർപ്പാപ്പയുടെ നേതൃത്വത്തിൽ സഫലീകരിക്കപ്പെടുന്നതിനായി നമുക്ക് പ്രാർത്ഥിക്കുകയും പരിശ്രമിക്കുകയും ചെയ്യാം.

# സാർവത്രിക കത്തോലിക്കാ സഭ

- ലത്തീൻ ആരാധനാ കുടുംബം
  - ലത്തീൻ റീത്ത്
    - അസാധാരണ രീതി
    - സാധാരണ രീതി
    - ആംഗ്ലിക്കൻ രീതി
    - സൈറെ രീതി
  - ഗാല്ലിക്കൻ റീത്ത്
    - അമ്പ്രോസിയൻ റീത്ത്
    - ബ്രാഗാ റീത്ത്
    - ലിയനോസേ റീത്ത്
    - മൊസറാബിക് റീത്ത്
  - സന്യാസ ഓർഡർ റീത്തുകൾ
    - ബനഡിക്റ്റീൻ റീത്ത്
    - കർമ്മലീത്താ റീത്ത്
    - കർത്തൂസിയൻ റീത്ത്
    - സിസ്റ്റേഷ്യൻ റീത്ത്
    - ഡൊമിനിക്കൻ റീത്ത്
    - പ്രമോസ്ട്രാ-ത്തെൻസിയൻ റീത്ത്
  - ലത്തീൻ സഭ
- [illegible]
  - ബൈസന്റൈൻ റീത്ത്
    - അൽബേനിയൻ ഗ്രീക്ക് കത്തോലിക്കാ സഭ
    - ബെലാറൂസ്സിയൻ ഗ്രീക്ക് കത്തോലിക്കാ സഭ
    - ബൾഗേറിയൻ ഗ്രീക്ക് കത്തോലിക്കാ സഭ
    - ഗ്രീക്ക് ബൈസന്റൈൻ കത്തോലിക്കാ സഭ
    - ഗ്രീക്ക് കത്തോലിക്കാ സഭ ക്രൊയേഷ്യ-സെർബിയ
    - ഹംഗേറിയൻ ഗ്രീക്ക് കത്തോലിക്കാ സഭ
    - ഇറ്റാലിയൻ-അൽബേനിയൻ ഗ്രീക്ക് കത്തോലിക്കാ സഭ
    - മാസിഡോണിയൻ ഗ്രീക്ക് കത്തോലിക്കാ സഭ
    - മെൽക്കൈറ്റ് ഗ്രീക്ക് കത്തോലിക്കാ സഭ
    - റൊമേനിയൻ ഗ്രീക്ക് കത്തോലിക്കാ സഭ
    - റഷ്യൻ ഗ്രീക്ക് കത്തോലിക്കാ സഭ
    - റുഥേനിയൻ ബൈസന്റൈൻ കത്തോലിക്കാ സഭ
    - സ്ലോവാക് ബൈസന്റൈൻ കത്തോലിക്കാ സഭ
    - യുക്രേനിയൻ ഗ്രീക്ക് കത്തോലിക്കാ സഭ
- എഡേസ്സൻ (കൽദായ) ആരാധനാ കുടുംബം
  - പൗരസ്ത്യ സുറിയാനി റീത്ത്
    - കൽദായ കത്തോലിക്കാ സഭ
    - സീറോ-മലബാർ കത്തോലിക്കാ സഭ
- [illegible]
  - പാശ്ചാത്യ സുറിയാനി റീത്ത്
    - മാറോനീത്ത കത്തോലിക്കാ സഭ
    - സുറിയാനി കത്തോലിക്കാ സഭ
    - സീറോ-മലങ്കര കത്തോലിക്കാ സഭ
- അലക്സാണ്ട്രിയൻ ആരാധനാ കുടുംബം
  - കോപ്റ്റിക് റീത്ത്
    - കോപ്റ്റിക് കത്തോലിക്കാ സഭ
  - ഗീസ് റീത്ത്
    - എത്യോപ്യൻ കത്തോലിക്കാ സഭ
    - എരിത്രിയൻ കത്തോലിക്കാ സഭ
- [illegible] ആരാധനാ കുടുംബം
  - [illegible] റീത്ത്
    - അർമേനിയൻ കത്തോലിക്കാ സഭ

സ്പെഷ്യൽ സ്റ്റോറി

# ഫാസിസത്തെ ഫാസിസം കൊണ്ടു നേരിടാനാവുമോ?





ബോബി ഏബ്രഹാം




പൗരത്വ നിയമ ഭേദഗതിക്കെതിരായ പോരാട്ടം വിജയിക്കുമോ പരാജയപ്പെടുമോ എന്ന് ആർക്കും പറയാൻ കഴിയില്ല. വിജയിക്കണമെങ്കിൽ നിയമത്തിൽ സർക്കാർ വരുത്തിയ മാറ്റം റദ്ദാക്കണം. അതുണ്ടാകുമോ എന്ന് ഉറപ്പില്ല. എന്നാൽ ഈ സമരം മറ്റു പലതരത്തിൽ വിജയമാണ്. ജനമനസ്സുകളിൽ ഈ നിയമം തെറ്റാണ് എന്ന വികാരം രൂപപ്പെട്ടു കഴിഞ്ഞു. അതൊരു വിജയമാണ്. ഈ നിയമത്തിനെതിരെ ജാതിമതഭേദമെന്യേ ആയിരങ്ങൾ പ്രതികരിച്ചു. അതൊരു വിജയമാണ്. ഈ നിയമത്തിനെതിരെ ആദ്യം തെരുവിൽ ഇറങ്ങിയത് യുവാക്കളാണ്. വിദ്യാർഥികളാണ്. അതൊരു വിജയമാണ്. നിയമ ഭേദഗതി വന്നു രണ്ടു മാസത്തോളമാകുമ്പോഴും സമര ജ്വാല കെട്ടടങ്ങിയിട്ടില്ലെന്നു മാത്രമല്ല, അത് ജനമനസ്സുകളിൽ തിളയ്ക്കുകയുമാണ്. അതൊരു വിജയമാണ്. അങ്ങനെ പല തലങ്ങളിൽ ഈ സമരം വിജയമാണ്. ഇനി ഈ സമരം പരാജയപ്പെടാതിരിക്കണമെങ്കിൽ എന്തു ചെയ്യണം. വിഭാഗീയമായ എല്ലാ സമരങ്ങളും അവസാനിക്കണം. സമരം പൊതുജനത്തിന്റേതായി മാറണം.

ഈ സമരത്തിനൊരു പ്രത്യേകത ഉണ്ടായിരുന്നു. സാധാരണ പോലെ രാഷ്ട്രീയ കക്ഷികൾ ദിവസം നിശ്ചയിച്ച് നടത്തിയ സമരം ആയിരുന്നില്ല ഇത്. രാജ്യത്തെ സർവകലാശാലകളിലായിരുന്നു സമരം പൊട്ടിപ്പുറപ്പെട്ടത്. ആ സമരം പിന്നീട് രാജ്യമെമ്പാടും തിളച്ചു പൊന്തുകയായിരുന്നു. സമരം രാജ്യത്ത് വലിയ ചലനങ്ങളുണ്ടാക്കിയെന്നു മാത്രമല്ല, വിദേശ രാജ്യങ്ങൾ പോലും ആശങ്ക രേഖപ്പെടുത്തി. ഇന്ത്യയുടെ പരമ്പരാഗത സുഹൃത്തുക്കളായ രാജ്യങ്ങളിൽ പോലും ആശങ്കയുടെ വിത്ത് വിതയ്ക്കപ്പെട്ടു എന്നത് സത്യമാണ്. അത് ഈ നിയമത്തിൽ വ്യക്തമായ ചില വിവേചനങ്ങൾ ഉണ്ടായി എന്ന ബോധ്യത്തിന്റെ അടിസ്ഥാനത്തിൽ മാത്രമാണ് താനും.

ഈ സമരം പെട്ടെന്ന് കെട്ടടങ്ങാത്തതിനും സർക്കാരിന് അടിച്ചമർത്താൻ കഴിയാത്തതിനും കാരണം ജന മനസ്സുകളിൽ നിയമത്തിനെതിരായ ഒരു അവബോധം ഉണ്ടായതുകൊണ്ടു കൂടിയാണ്. സമരത്തെ തട്ടിയെടുക്കാൻ ഒരു രാഷ്ട്രീയകക്ഷിയും ശ്രമിച്ചിരുന്നില്ല എന്നതും കൂട്ടിവായിക്കണം. അതേ സമയം രാഹുൽ ഗാന്ധിയെയും പ്രിയങ്ക ഗാന്ധിയെയും സീതാറാം യച്ചൂരിയെയും പോലെയുള്ള നേതാക്കൾ സമരരംഗത്തെത്തുകയും പിന്തുണയ്ക്കുകയും ചെയ്തു. രാജ്യത്തെമ്പാടും നടക്കുന്ന സമരങ്ങൾക്ക് പിന്തുണ പ്രഖ്യാപിച്ച് രാഷ്ട്രീയ കക്ഷികളുടെ നേതൃത്വത്തിൽ വൻ റാലികൾ സംഘടിപ്പിക്കുകയും ചെയ്തു. അതേ. അതാണ് ശരിയായ വഴി. ഈ സമരം രാജ്യത്തെ ജനങ്ങളുടെ മുഴുവൻ സമരമായി മാറി. എന്നാൽ സമരം ആദ്യഘട്ടം പിന്നിടുമ്പോൾ സമരത്തിന്റെ രൂപം മാറുന്നുവോ എന്ന സംശയം ഉയരുന്നുണ്ട്. ഇത് ഒരു വിഭാഗത്തിന്റെ പ്രശ്നം മാത്രമായി ഹൈലൈറ്റ് ചെയ്യപ്പെടുകയും ആ സമൂഹത്തിന്റെ പേരിൽ മാത്രം വൻ റാലികൾ ഉയരുകയും ചെയ്യുമ്പോൾ സ്ഥിതി മാറുന്നു. സമരത്തിന്റെ ആദ്യഘട്ടം തന്നെ ഇങ്ങനെയായിരിക്കും എന്നായിരുന്നു സർക്കാരിന്റെ കണക്കു

കൂട്ടൽ. ജനം വർഗീയമായി ചേരിതിരിയുമെന്നും ഒരു സമുദായം ഒറ്റപ്പെടുമെന്നും ഭൂരിപക്ഷ സമുദായം ഒന്നാകുമെന്നുമായിരുന്നു അവരുടെ വിചാരം. എന്നാൽ സംഭവിച്ചത് അതിനു വിപരീതമായിട്ടായിരുന്നു. എന്നാൽ സമരത്തിന്റെ രണ്ടാംഘട്ടത്തിൽ മുസ്ലിം സമുദായ സംഘടനകൾ വലിയ തോതിൽ രംഗത്തിറങ്ങിയതോടെ മറ്റുള്ളവർ പിന്നിലേക്കു മാറുന്നുവോ എന്ന ആശങ്ക ഉയർന്നുതുടങ്ങിയിട്ടുണ്ട്.

മാത്രമല്ല, കേരളത്തിലെങ്കിലും വ്യത്യസ്തമായ ചില സമരരീതികളും കണ്ടു. ബിജെപി എന്ന രാഷ്ട്രീയ കക്ഷി പൗരത്വ ഭേദഗതിയെപ്പറ്റി വിശദീകരണം നൽകാൻ ശ്രമിക്കുമ്പോൾ ആ പ്രദേശത്തെ കടകൾ മുഴുവൻ അടച്ചിടുന്ന, ബസ് സർവീസുകളൊക്കെ നിർത്തിവയ്പിക്കുന്ന ഒരു സമരരീതി. ഇത് വിപരീതഫലമേ ഉണ്ടാക്കൂ. ഫാസിസത്തെ നേരിടേണ്ടത് ഫാസിസത്തിലൂടെയല്ല. സംവാദങ്ങളിലൂടെയാണ്. മറിച്ച് എന്തെങ്കിലും ചെയ്യാൻ ശ്രമിച്ചാൽ ഇപ്പോൾ നിഷ്പക്ഷരായിരിക്കുന്നവർ പോലും പിന്മാറുന്ന സ്ഥിതി ഉണ്ടാകുമെന്ന കാര്യം വിസ്മരിക്കാൻ പാടില്ല. ഇവിടെയാണ് ഇനി ഒരു പൊതു നേതൃത്വം സമരത്തെ നയിക്കാൻ ഉണ്ടാകേണ്ടതിന്റെ പ്രസക്തി. ബ്രിട്ടീഷുകാർക്കെതിരെ ഇന്ത്യൻ ജനത വർഷങ്ങളോളം സമരം ചെയ്തു. എന്നാൽ മിക്കപ്പോഴും അതു ലക്ഷ്യമില്ലാത്ത സമരമായിരുന്നു. അവിടെയും ഇവിടെയും കുറച്ച് പ്രതിഷേധയോഗങ്ങൾ ചേരുന്നതിനപ്പുറം ആ സമരം വർഷങ്ങളോളം മുന്നോട്ടുപോയില്ല. മാത്രമല്ല, ഇന്ത്യൻ ജനതയെ മതപരമായി ഭിന്നിപ്പിച്ചു നിർത്തുന്നതിൽ ബ്രിട്ടീഷുകാർ ഒരു പരിധിവരെ വിജയിക്കുകയും ചെയ്തിരുന്നു. എന്നാൽ സ്ഥിതിഗതികൾ മാറിയത് മഹാത്മാ ഗാന്ധിയെ പോലെ ഒരു നേതാവ് ഉദയം കൊണ്ടപ്പോഴാണ്. ഹിന്ദു ജീവിതനിഷ്ഠകൾ കർശനമായി പാലിച്ചിരുന്ന ആളായിരുന്നു മഹാത്മാ ഗാന്ധി. എന്നാൽ എല്ലാ സമുദായങ്ങളും അദ്ദേഹത്തെ അംഗീകരിച്ചു. മുസ്ലിം സമുദായത്തിന് അദ്ദേഹത്തെ വിശ്വാസമായിരുന്നു. മറ്റ് എല്ലാ സമുദായങ്ങൾക്കും അദ്ദേഹത്തെ വിശ്വാസമായിരുന്നു. ഇന്നും ഇന്ത്യയിൽ വളർന്നുവരുന്ന കുഞ്ഞുങ്ങളുടെ മനസ്സിൽ




പോലും ഗാന്ധിജി വലിയൊരു ബിംബമായി മാറുന്നത് അതുകൊണ്ടാണ്. ഭിന്നിച്ചുനിന്ന ഇന്ത്യക്കാരെ ഒരു മാലയിലെ മുത്തുമണികൾ പോലെ കോർത്തെടുത്ത അദ്ദേഹം അവരെ ബ്രിട്ടീഷ് ഭരണത്തിനെതിരെ തിരിച്ചുവിട്ടു. ഗാന്ധിജിയുടെ ഒരു വാക്കിനായി ഇന്ത്യയിലെ ആബാലവൃദ്ധം ജനങ്ങൾ അന്നു കാത്തുനിന്നു. സമാനമായ സാഹചര്യം ആണ് ഇന്നും ഉരുത്തിരിയുന്നത്. സിഎഎ വിരുദ്ധ സമരം ഒരു തുടക്കം മാത്രമാണ്. രാജ്യത്ത് മതത്തിന്റെ പേരിൽ അവകാശങ്ങൾ നൽകാനും നിഷേധിക്കാനും ഉള്ള ഒരു നീക്കത്തിന്റെ തുടക്കം. പൗരത്വ ഭേദഗതി ബിൽ അതിലൊന്നു മാത്രം. നിലവിലെ സർക്കാരും ആ സർക്കാരിനു പിന്നിലുള്ള ശക്തികളും ആഗ്രഹിക്കുന്നത് ഇതിലും വലിയ മാറ്റങ്ങളാണ്. അത് രാജ്യത്തെ ജനങ്ങളെ ഭിന്നിപ്പിച്ചു ഭരിക്കുക എന്ന ലക്ഷ്യമിട്ടുള്ളതും ആണ്. ആ ഭരണത്തിൽ ജനാധിപത്യാവകാശങ്ങൾ ലംഘിക്കപ്പെടും. ഭരണഘടനാ സ്ഥാപനങ്ങളെല്ലാം സർക്കാരിന്റെ ആജ്ഞാനുവർത്തികളാൽ നിറയപ്പെടും. പഴയ ജർമനിയിലെ നാത്സികളെപ്പോലെ രാജ്യം മുഴുവൻ ഒരു സമാന്തര സേന ഉണ്ടാകും. ഇപ്പോൾ തന്നെ അത് ഗോസംരക്ഷണ സേന എന്ന പേരിലും മറ്റും വ്യാപകമാണ്.

ഇത്തരം ദീർഘകാല ലക്ഷ്യങ്ങളെ പരാജയപ്പെടുത്താൻ കഴിയുംവിധം ദീർഘകാല സമരങ്ങൾക്ക് ജനങ്ങളെ തയ്യാറാക്കേണ്ട സമയമാണിത്. അവിടെ വിഭാഗീയമായ സമരങ്ങൾ പരാജയപ്പെടും. അതുകൊണ്ടു തന്നെ സമരത്തിന് ഒരു പൊതുരൂപവും സാമുദായിക താൽപര്യങ്ങൾക്കപ്പുറം ചിന്തിക്കാൻ കഴിയുന്ന പൊതു നേതൃത്വവും ഉണ്ടാകേണ്ടതുണ്ട്. അല്ലെങ്കിൽ ഇപ്പോഴത്തെ സമരത്തെ മുസ്ലിം സമരം മാത്രമായി മുദ്ര കുത്താനും പരാജയപ്പെടുത്താനും എളുപ്പമായിരിക്കും. രാഷ്ട്രീയ കക്ഷികളെ ഇക്കാര്യത്തിൽ എത്രത്തോളം വിശ്വസിക്കാമെന്നതിൽ സന്ദേഹമുയരുന്നുണ്ട്. സിഎഎ വിഷയത്തിൽ പൊതു നിലപാട് രൂപീകരിക്കുന്നതിനായി കോൺഗ്രസ് നേതൃത്വത്തിൽ പ്രതിപക്ഷ രാഷ്ട്രീയ പാർട്ടികളുടെ സമ്മേളനം വിളിച്ചുകൂട്ടിയപ്പോൾ മമത ബാനർജിയും മായാവതിയും ഉൾപ്പെടെയുള്ളവർ വിട്ടുനിന്നത് ഓർക്കുക. മമത മുമ്പ് എൻഡിഎയുടെ ഭാഗമായിരുന്നു. മായാവതി പലപ്പോഴും ബിജെപിയുടെ ബിടീമായി മാറുന്നുവോ എന്നു പലരും ആശങ്കയുയർത്തിയിട്ടുണ്ട്. വോട്ട് ഭിന്നിപ്പിക്കുന്നതിൽ അവർ പലപ്പോഴും ബിജെപിയെ സഹായിച്ചുവെന്നാണ് ആരോപണം.

കേരളത്തിലും പൗരത്വ ഭേദഗതിക്കെതിരായ വികാരത്തെ എങ്ങനെ തങ്ങൾക്കനുകൂലമാക്കാമെന്നു മാത്രമാണ് രാഷ്ട്രീയ കക്ഷികൾ ചിന്തിക്കുന്നത്. പ്രതിപക്ഷത്തെ യോജിച്ച സമരത്തിനായി ക്ഷണിക്കുമ്പോഴും കേരളം ഭരിക്കുന്ന ഇടതുമുന്നണി ഏകപക്ഷീയമായി സമരം പ്രഖ്യാപിക്കുന്നത് അതുകൊണ്ടാണ്. ഒരുവശത്ത് കരിനിയമത്തെ എതിർക്കുന്നുവെന്നും എൻപിആറും എൻആർസിയും നടപ്പാക്കി

ല്ലെന്നും മുഖ്യമന്ത്രി ആവർത്തിക്കുന്നുണ്ടെങ്കിലും സെൻസസിനൊപ്പം എൻപിആറും നടപ്പാക്കാനുള്ള സജ്ജീകരണം ഒരുങ്ങുന്നുണ്ട് എന്നതാണ് വാസ്തവം. യുഎപിഎ കേരളത്തിൽ നടപ്പാക്കില്ലെന്ന് ആവർത്തിക്കുമ്പോഴും മാവോയിസ്റ്റ് ബന്ധം ആരോപിക്കപ്പെട്ട് അറസ്റ്റിലായ രണ്ടു യുവാക്കൾക്കെതിരെ യുഎപിഎ ചുമത്തിയത് ജനം കണ്ടുകൊണ്ടിരിക്കുകയാണ്. മാത്രമല്ല, പൗരത്വ ഭേഗദതി ബില്ലിനെതിരെ പ്രതിഷേധിച്ച കോഴിക്കോട് ഡിസിസി പ്രസിഡന്റ് സിദ്ദിഖ് അടക്കമുള്ള കോൺഗ്രസ് പ്രവർത്തകരെ അറസ്റ്റ് ചെയ്ത് റിമാൻഡിലാക്കുകയും ചെയ്തു. ബിജെപി വിരുദ്ധ കക്ഷികൾ ഭരിക്കുന്ന മറ്റ് ഏതെങ്കിലും സംസ്ഥാനത്ത് ഇത്തരത്തിൽ പ്രതിഷേധത്തിന്റെ പേരിൽ ആരെയും റിമാൻഡ് ചെയ്തിട്ടുമില്ല. പൗരത്വ ഭേദഗതിക്കെതിരെ പ്രതിഷേധിക്കുന്നവർക്കെതിരെ കേസ് എടുക്കാൻ ഡിജിപി ഉത്തരവിറക്കിയതും കേരളത്തിൽ തന്നെയാണ്.

**വിവേചനം ബില്ലിൽ മാത്രമോ?**

ശരിക്കും പറഞ്ഞാൽ പൗരത്വ ഭേദഗതി നിയമത്തിൽ മാത്രമല്ല, മതപരമായ വിവേചനം ഉള്ളത്. ആംഗ്ലോ ഇന്ത്യക്കാർക്ക് പാർലമെന്റിലും നിയമസഭകളിലും ഉണ്ടായിരുന്ന സംവരണം ചർച്ചപോലും ഇല്ലാതെ എടുത്തുകളഞ്ഞു. ആ വിഭാഗക്കാർ പ്രധാനമായും ഒരു മതത്തിൽ വിശ്വസിക്കുന്നവരാണ്. എന്നാൽ ഈ വിവേചനത്തിനെതിരെ ആരും മിണ്ടിയില്ല. ഇന്ത്യൻ ഭരണഘടനയനുസരിച്ച് ആർക്കും ഏതു മതത്തിലും വിശ്വസിക്കാം. അതായത് മതത്തിന്റെ പേരിൽ ഒരു വിവേചനവും പാടില്ല. പക്ഷേ വിവേചനം ഇല്ലേ. രാജ്യത്തെ നിയമനിർമാണ സഭകളിൽ ദലിത് വിഭാഗങ്ങൾക്ക് സംവരണമുണ്ട്. അങ്ങനെ തിരഞ്ഞെടുക്കപ്പെടുന്ന അംഗങ്ങൾക്ക് ഏതു മതത്തിലും വിശ്വസിക്കാനുളള അവകാശമുണ്ട്. ക്രിസ്തുമതത്തിലൊഴിച്ച്. ക്രിസ്തുമത വിശ്വാസിയാണെന്ന് അവർ പ്രഖ്യാപിച്ചാൽ അവരുടെ സ്ഥാനം നഷ്ടപ്പെടും. അവരുടെ സാമൂഹിക സാഹചര്യം എങ്ങനെയായാലും വിശ്വാസം മാറിയാൽ സ്ഥാനം നഷ്ടപ്പെടുന്ന അവസ്ഥ. അതായത് ഇഷ്ടമുള്ള വിശ്വാസം സ്വീകരിക്കാൻ അവകാശമുള്ള ഒരു രാജ്യത്ത് ദലിതന് അതു നിഷേധിക്കുന്നു. വിവേചനം തന്നെയാണിത്. ഈ പ്രശ്നത്തെയും യാഥാർഥ്യബോധത്തോടെ സമീപിക്കാൻ ഇന്ത്യൻ സമൂഹത്തിന് ആയിട്ടില്ല.

**അസഹിഷ്ണുത**

സംഘപരിവാറുകാർ അസിഹിഷ്ണുത കാണിക്കുന്നു എന്നു പറയുമ്പോൾ തന്നെ മറ്റുള്ളവരും അതിൽ നിന്നു ഭിന്നമല്ല എന്നതും കൂട്ടിവായിക്കണം. കത്തോലിക്കാ സഭ, പൗരത്വ ഭേദഗതി നിയമത്തെ എതിർക്കുന്നില്ല എന്ന മട്ടിൽ വലിയ പ്രചാരണം നടക്കുന്നുണ്ട്. എന്നാൽ ആ പ്രചാരണം നടക്കുമ്പോൾ തന്നെയാണ് ലത്തീൻ സഭാ നേതൃത്വം പൗരത്വഭേദഗതി ബില്ലിനെ ശക്തമായി എതിർത്തു രംഗത്തുവന്നത്. കേരളത്തിലെ എല്ലാ സഭകളും ഉൾപ്പെടുന്ന ഇന്റർ ചർച്ച് കൗൺസിൽ തിരുവനന്തപുരത്ത് ചേർന്ന് നിലപാട് പ്രഖ്യാപിച്ചതും പൗരത്വത്തിന് മതം മാനദണ്ഡമാക്കുന്നതിന് എതിരേയാണ്. എന്നാൽ ലവ് ജിഹാദ് കേരളത്തിൽ ഉണ്ട് എന്ന ആരോപണം സീറോ മലബാർ സഭ ഉന്നയിച്ചതോടെ സഭ പൗരത്വ ഭേദഗതിക്ക് അനുകൂലമാണ് എന്ന വ്യാപക പ്രചാരണമാണ് അഴിച്ചുവിട്ടത്. രണ്ടും രണ്ടായി കാണാൻ നാം ഇനിയും പഠിക്കേണ്ടിയിരിക്കുന്നു. ലവ് ജിഹാദ് ഉണ്ടെന്ന് ആർക്കെങ്കിലും ആശങ്കയുണ്ടെങ്കിൽ അതു ചൂണ്ടിക്കാണിക്കാൻ അവർക്ക് അവകാശമുണ്ട്. അതിനെ മറ്റുതരത്തിൽ വ്യാഖ്യാനിക്കുന്നതിൽ അർഥമില്ല. അത്തരം വ്യാഖ്യാനങ്ങൾ വിശാലമായ ലക്ഷ്യത്തെ പരാജയപ്പെടുത്തുകയേ ഉള്ളു. ചില കാര്യങ്ങളിൽ യോജിച്ചുപോരാടുമ്പോൾ തന്നെ മറ്റു ചില കാര്യങ്ങളിൽ വ്യത്യസ്ത സമീപനം സ്വീകരിക്കാൻ എല്ലാവർക്കും അവകാശമുണ്ട് എന്ന കാര്യം മറക്കരുത്.

**ഇനി എന്ത്?**

പൗരത്വ ഭേദഗതി ബില്ലിന്റെ കാര്യത്തിൽ ഇനി എന്ത് എന്ന ചോദ്യം ഉയരുന്നുണ്ട്. കോടതിയും അനുകൂലിച്ചാൽ നടപ്പാക്കുകയേ മാർഗമുള്ളു എന്നാണ് നിയമപണ്ഡിതനായ കപിൽ സിബൽ പറഞ്ഞത്. ഇക്കാര്യത്തിൽ സുപ്രിം കോടതിയെ സമീപിച്ചെങ്കിലും അക്രമ സമരം നിർത്താതെ പരിഗണിക്കില്ല എന്ന അതിശയിപ്പിക്കുന്ന നിലപാടാണ് കോടതി എടുത്തത്. അക്രമം നടന്നത് മുഴുവൻ ബിജെപി ഭരിക്കുന്ന സംസ്ഥാനങ്ങളിലാണെന്നത് ആരും പറഞ്ഞില്ല. മാത്രമല്ല, ഡൽഹി പൊലീസിന്റെ സാന്നിധ്യത്തിൽ അക്രമികൾ ജെഎൻയുവിൽ അഴിഞ്ഞാടിയതും കണ്ടില്ലെന്നു നടിച്ചു. ഒരു കാര്യം ഉറപ്പാണ്. കോടതി പൗരത്വ ഭേദഗതിയെ അനുകൂലിച്ചാൽപോലും ജനങ്ങളുടെ മനസ്സിലുണ്ടായ അഗ്നിയെ കെടുത്താനാവില്ല. ഈ സമരം ഒരു പക്ഷേ വർഷങ്ങൾ നീണ്ടുനിന്നേക്കാം. പ്രത്യക്ഷ സമരം അവസാനിച്ചാൽ പോലും ജനങ്ങളുടെ മനസ്സിൽ അത് കനലായി എരിഞ്ഞുകൊണ്ടിരിക്കും എന്നത്വാസ്തവമാണ്. അതു കെടുത്താതിരുന്നാൽ സമരം ഒരു കാലത്ത് വിജയത്തിലെത്തുക തന്നെ ചെയ്യും.

**മേമ്പൊടി**

ഗവർണർ പദവി വേണോ വേണ്ടയോ എന്ന കാര്യത്തിൽ പണ്ടുമുതലേ തർക്കമുണ്ട്. എന്നാൽ ഇപ്പോഴത്തെ സ്ഥിതി കാണുമ്പോൾ എന്തിനാണ് ഈ പദവി എന്ന് ആലോചിച്ചുപോകും. സാധാരണ രാഷ്ട്രീയക്കാരെപ്പോലെ കേരള ഗവർണർ ദിവസവും ചാനലുകളുടെ മൈക്കിനു മുന്നിൽ വന്ന് സ്വന്തം ഗവണ്മെന്റിനെ വിമർശിക്കുന്നതിൽ അഭംഗിയുണ്ട്. ഗവർണർക്ക് എന്തെങ്കിലും ആശങ്കയുണ്ടെങ്കിൽ അത് പരിഹരിക്കാൻ മാർഗമുണ്ട്. കേരളത്തിനു മാത്രം കേന്ദ്രം പ്രളയ ദുരിതാശ്വാസം നിഷേധിച്ചപ്പോൾ ഗവർണർ ഇടപെട്ടിരുന്നുവെങ്കിൽ ജനം അംഗീകരിച്ചേനേ. ജിഎസ്ടി വിഹിതം നൽകാതെ കേരളത്തെ സാമ്പത്തികമായി ഞെരുക്കാൻ ശ്രമിക്കുന്നതിനെതിരെ ഗവർണർ മിണ്ടിയിരുന്നെങ്കിൽ നന്നായിരുന്നു. പക്ഷേ,തന്നെ നിയമിച്ചവരോടുള്ള കൂറ് വെളിപ്പെടുത്താനാണ് ഗവർണർ ആരിഫ് മുഹമ്മദ് ഖാൻ തുനിഞ്ഞിറങ്ങിയിരിക്കുന്നത്. കേരളം ഒട്ടേറെ ഗവർണർമാരെ കണ്ടിട്ടുണ്ട്. എന്നാൽ ഇങ്ങനെ ദിവസവും പ്രസ്താവനയിറക്കുന്ന, ചാനലുകൾക്കു ബൈറ്റ് കൊടുക്കുന്ന മറ്റൊരു ഗവർണറെ കണ്ടിട്ടില്ല. ആരിഫ് മുഹമ്മദ് ഖാന് ദൈനംദി രാഷ്ട്രീയത്തിൽ പ്രവർത്തിക്കാൻ അവസരം കൊടുക്കുകയാണ് കേന്ദ്രം ചെയ്യേണ്ടതെന്നു തോന്നിപ്പോകുന്നു.

സ്പെഷ്യൽ സ്റ്റോറി

# ബെർണദീത്ത്



**സി. മേഴ്സി ജോസഫ് ഡി. എം.**

"ഇപ്പോൾമുതൽ സകല തലമുറകളും എന്നെ ഭാഗ്യവതി എന്നു പ്രകീർത്തിക്കും. ശക്തനായവൻ എനിക്കു വലിയ കാര്യങ്ങൾ ചെയ്തിരിക്കുന്നു"
*(ലൂക്കാ 1:49).*

ഫ്രാൻസിന്റെ തെക്കേ അറ്റത്ത് പിരനീസ് (Pyrenees) പർവ്വത നിരകളുടെ അടിവാരത്തായി സ്ഥിതി ചെയ്യുന്ന ലൂർദ്ദ് എന്ന പ്രകൃതിരമണീയമായ ഒരു കൊച്ചുഗ്രാമം. അവിടെ കഠിന യാതനകളുടെ മദ്ധ്യേ നിത്യവൃത്തി കഴിച്ചിരുന്ന ഒരു ദരിദ്ര കുടുംബത്തിലെ ദൈവഭക്തരായ ഫ്രാൻസീസ് സുബീറൂസ്, ലൂയിസാ ദമ്പതികളുടെ ഒമ്പത് മക്കളിൽ സീമന്ത പുത്രിയായി 1844 ജനുവരി 7 ന് ബർണദീത്താ ഭൂജാതയായി. ഇവരിൽ അഞ്ചുപേർ വളരെ ചെറുപ്പത്തിൽ തന്നെ നിത്യസമ്മാനത്തിനായി വിളിക്കപ്പെട്ടു. നിത്യവൃത്തിക്കായി ആ മാതാപിതാക്കൾ വളരെ കഷ്ടപ്പെട്ടിരുന്നു. ഫ്രാൻസീസിന് കൂലിവേലയിൽ നിന്നും ലൂയിസായ്ക്ക് സമീപത്തുള്ള ഗൃഹജോലികളിൽ നിന്നും കിട്ടിയിരുന്ന വളരെ തുച്ഛമായ വേതനം കൊണ്ട് ആ കുടുംബം മുമ്പോട്ടു പോകുവാൻ നന്നേ ബുദ്ധിമുട്ടി. അവിടെ അനാരോഗ്യത്താൽ വളരെയധികം കഷ്ടപ്പെട്ടിരുന്ന ബെർണദീത്ത സൂബേരൂസ് എന്നു പേരുള്ള പതിനാല് വയസ്സുള്ള ഗ്രാമീണ പെകുട്ടി. കോളറാ രോഗത്തിന്റെ പരിണിതഫലമായി അടിയ്ക്കടി വന്നിരുന്ന പനി അവളുടെ പഠനത്തെ ബാധിച്ചു. സ്ക്കൂളിൽ പോയി പഠനം യഥാവിധം നടത്താൻ സാധിക്കാതിരുതിനാൽ മാതൃഭാഷയായ ഫ്രഞ്ച് എഴുതാനും വായിക്കാനും ശരിക്കും അറിയില്ലായിരുന്നു. സ്നേഹനിധിയായ സ്വന്തം അമ്മ തന്നെയായിരുന്നു അവളുടെ യഥാർത്ഥ ഗുരുനാഥ.

1858 ഫെബ്രുവരി 11 വ്യാഴം. ഭൂമിയിൽ തന്റെ സാന്നിദ്ധ്യം തെളിയിക്കാനായി സ്വർഗ്ഗം തെരഞ്ഞെടുത്ത പുണ്യദിനം. ഇന്ന് ദശലക്ഷകണക്കിന് മക്കളെ തന്റെ സവിധത്തിലേയ്ക്ക് - ലൂർദ്ദിലേയ്ക്ക് - അടുപ്പിക്കുന്ന പരിശുദ്ധ ലൂർദ്ദ് മാതാവ്, ബർണദീത്ത എന്ന പതിനാല് വയസ്സു മാത്രം പ്രായമുള്ള ബാലികയ്ക്ക് ആദ്യമായി പ്രത്യക്ഷപ്പെട്ട സുന്ദരദിനം.

അന്നും പതിവുപോലെ സൂര്യൻ പ്രഭ ചൊരിഞ്ഞു. എന്നാൽ ആ പ്രകാശത്തിന് പതിവിലേറെ തീവ്രത ഉള്ളതായി ബർണദീത്ത എന്ന കുഞ്ഞിനുമാത്രം തോന്നി. പതിവില്ലാത്ത ഒരു ദിവ്യപ്രഭ അന്തരീക്ഷത്തിൽ പടർന്നു നില്ക്കുന്നതായി അവൾക്കനുഭവപ്പെട്ടു.

പതിവുപോലെ അമ്മ ലൂയിസ, തന്റെ മക്കളായ ബെർണദീത്ത സൂബേരൂസിനേയും അവളുടെ ഇളയ സഹോദരി മേരി സുബേരൂസിനേയും അവരുടെ കൂട്ടുകാരി ജെയിൻ അബാദിയുമൊത്ത് വീടിന് സമീപത്തുള്ള 'ഗാവ്' നദീതീരത്തു വിറക് ശേഖരിക്കുവാനായി പറഞ്ഞയച്ചു. സഹോദരിയും കൂട്ടുകാരിയും നദി കടന്ന് അക്കരെയെത്തി വിറക് ശേഖരിക്കുവാൻ തുടങ്ങി. തണുത്തുമരവിച്ച ആ വെള്ളത്തിൽകൂടി അക്കരെപോയി വിറക് ശേഖരിക്കുവാൻ തന്റെ അനാരോഗ്യത്താൽ സാധിക്കാത്തതിനാൽ മസ്സബിയേൽ (Massabielle) എ ഗ്രോട്ടോയുടെ സമീപെ ബർണദീത്ത ആ സമയം ചെലവഴിച്ചുകൊണ്ടിരുന്നു. ഏതാന്തതയിൽ ആ ഗ്രോട്ടോയുടെ മുമ്പിൽ ആയിരുതുകൊണ്ട് അന്നേ ദിവസം പ്രഭാതത്തിൽ തന്റെ മനസ്സിനെ വല്ലാതെ പിടിച്ചുലച്ച പ്രകൃതിയുടെ മാറ്റത്തെക്കുറിച്ച് അവൾ ആലോചിച്ചു. എന്തെ ഈ മാറ്റത്തിനു കാരണം? ആ കുഞ്ഞുമനസ്സിന് അതിനുത്തരം കണ്ടെത്താനായില്ല. തന്നിലൂടെ ദൈവം വെളിപ്പെടുത്താനിരിക്കുന്ന ആ സ്വർഗ്ഗീയ പ്രഭയുടെ ബഹിർസ്ഫുരണമായിരുന്നു പ്രകൃതിയുടെ ഈ ഭാവമാറ്റത്തിനു കാരണം എന്നു മനസ്സിലാക്കാൻ മാത്രമുള്ള ദൈവീകജ്ഞാനം ആ കുഞ്ഞിന്റെ ഇളം മനസ്സിന് ആ നിമിഷം ഉണ്ടായിരുന്നില്ല.

ഇതിനിടയിൽ നദിയുടെ അക്കരെയെത്തിയ കൂട്ടുകാരി, ബെർണദീത്തായോട് നദി കടന്ന് തങ്ങളോടൊപ്പം ചെല്ലാൻ നിർബന്ധിച്ചുകൊണ്ടിരുന്നു. കൂട്ടുകാരിയോടും തന്റെ അനുജത്തിയോടുമൊത്ത് നദിക്കക്കരെപോയി വിറക് ശേഖരിക്കാൻ തനിക്കാവില്ലെങ്കിലും അവരോടൊപ്പം പോകുവാൻ അവൾക്കും ആഗ്രഹമുണ്ടായിരുന്നു. കൂട്ടുകാരിയുടെ നിർബന്ധത്തിന് വഴങ്ങണമോ അതോ ഇവിടെ ഏകാന്തതയിൽ ഇരുന്ന് പ്രാർത്ഥിക്കണമോ? ഒരു തീരുമാനത്തിലെത്താൻ അവൾക്ക് സാധിച്ചില്ല. എങ്കിലും അന്നേദിവസം പ്രഭാതം മുതൽ താൻ അനുഭവിച്ചുകൊണ്ടിരുന്ന ആ സ്വർഗ്ഗീയ പ്രഭയിൽ ലയിച്ച് ആ ഗുഹയുടെ മുമ്പിൽ തനിയെ ആയിരിക്കുവാനാണ് അവൾ ആഗ്രഹിച്ചത്. എങ്കിലും അവസാനം മനസ്സില്ലാ മനസ്സോടെ തന്റെ കൂട്ടുകാരിയുടെ നിർബന്ധത്തിന് വഴങ്ങുവാൻതന്നെ അവൾ തുനിഞ്ഞു.

നദിയുടെ അക്കരെ പോകുന്നതിനായി തന്റെ ഷൂസ് അഴിച്ചു മാറ്റുവാൻ ഒരുങ്ങിയപ്പോൾ സമീപമുള്ള മസ്സബിയേൽ (Massabielle) എന്ന ഗുഹയിൽ നിന്നും ശക്തമായ കാറ്റ് അടിക്കുന്നതുപോലെ ഒരു സ്വരം ബർണദീത്ത കേട്ടു. കാറ്റടിക്കുന്ന സ്വരം കേട്ടെങ്കിലും ഗുഹയുടെ സമീപത്തുണ്ടായിരുന്ന റോസാ ചെടികളുടെയോ മറ്റ് മരങ്ങളുടെയോ ഒരില പോലും അനങ്ങുതായി അവൾ കണ്ടില്ല. പേടിച്ച് വിറച്ച് ബർണദിത്താ നിലകൊണ്ടു. ആ സ്വരം സാവധാനം തന്റെ സമീപത്തേയ്ക്കു വരുന്നതുപോലെ അവൾക്കു തോന്നി. എന്നാൽ ആ ദിവ്യപ്രഭയ്ക്കു കാരണഭൂതയായ ആ സ്വർഗ്ഗീയ റാണിക്ക് അധിക സമയം അവളുടെ കുഞ്ഞു മനസ്സിനെ നിർന്നിമേഷയാക്കി നിർത്താൻ കഴിഞ്ഞില്ല.

ഗ്രോട്ടോയുടെ ഉള്ളിൽ സ്വർണ്ണനിറത്തിലുള്ള മഞ്ഞുപോലെ കണ്ണഞ്ചിപ്പിക്കുന്ന ഒരു സ്വർഗ്ഗീയ പ്രഭ അവൾ ദർശിച്ചു. ഉടനെ തൂവെണ്മയുള്ള വെള്ള വസ്ത്രം ധരിച്ച്, അരയിൽ നീല മുത്ത് കൊരുത്തെടുത്ത ഒരു ജപമാല കൂപ്പിപിടിച്ചിരിക്കുന്ന വലതുകൈയിൽ തൂക്കിയിട്ട്, കാൽപ്പാദങ്ങൾക്കു കീഴിൽ ഓരോ മഞ്ഞ റോസാപൂവും വച്ച്, നീല കണ്ണുകളോടു കൂടിയ സുന്ദരിയും സുമുഖിയുമായ ഒരു യുവതി ഗ്രോട്ടോയ്ക്ക് സമീപേയുള്ള ഒരു റോസാച്ചെടിയുടെ മുകളിൽ നിൽക്കുന്നതായി അവൾക്ക് പ്രത്യക്ഷപ്പെട്ടു. ആ സ്വർഗ്ഗീയ യുവതി ബർണ്ണദീത്തായെ നോക്കി പുഞ്ചിരി തൂകി... ആ മഹതി അവളെ ക്ഷണിച്ചു... തന്റെ അരികിലേയ്ക്ക്... തന്റെ അടുക്കലേയ്ക്കു വരുവാൻ ആ യുവതി അവളെ ആഗ്യം കാണിച്ചു. സ്വപ്നമോ യാഥാർത്ഥ്യമോ എന്ന് ശങ്കിച്ചു നിന്ന ബർണദീത്ത ഉടൻ തന്നെ ആ മഹതിയുടെ മുമ്പിൽ മുട്ടുകുത്തി തന്റെ പക്കലുണ്ടായിരുന്ന ജപമാല എടുത്ത് ചൊല്ലുവാൻ ആരംഭിച്ചു. ലൂർദ്ദിലെ ഗ്രോട്ടോയുടെ മുമ്പിൽ ചൊല്ലിയ ആദ്യത്തെ ജപമാല. സ്വർഗ്ഗസ്ഥനായ പിതാവും ത്രിത്വസ്തുതിയും ആ മഹതി ചൊല്ലുകയും, കൃപനിറഞ്ഞ മറിയം ബർണദീത്ത ചൊല്ലുകയും ചെയ്തു. ജപമാല ചൊല്ലിതീർന്നപ്പോൾ ആ മഹതി പാറയുടെ ഉൾഭാഗത്തേക്കു പോയി. അങ്ങനെ ബർണ്ണദീത്തായുടെ ജീവിതത്തിലെ ആദ്യത്തെ ആ സ്വർഗ്ഗീയ ദർശനം അപ്രത്യക്ഷമായി.

വിറക് ശേഖരിച്ചുകൊണ്ട് തിരിച്ചെത്തിയ സഹോദരിയോടും കൂട്ടുകാരിയോടും ബർണദീത്ത ചോദിച്ചു: നിങ്ങൾ വല്ലതും കണ്ടോ? വിറകല്ലാതെ അവർ എന്തു കാണാൻ!!! എന്തോ ഒരു പ്രത്യേക അനുഭവം ബർണദീത്തായ്ക്ക് ഉണ്ടായിട്ടുണ്ടെന്ന് അവളെ കണ്ടയുടനെ അവർക്കും തോന്നിയിരുന്നു. അവരുടെ നിർബന്ധത്താൽ, 'ആരോടും പറയരുത്' എ താക്കീതോടുകൂടി തനിക്കു ലഭിച്ച ഈ ദിവ്യദർശനത്തെക്കുറിച്ച് അവൾ അവരുമായി പങ്കുവച്ചു. എന്നാൽ വീട്ടിലെത്തിയ ഉടൻതന്നെ അവളുടെ സഹോദരി മേരി സുബേരൂസ് വിവരങ്ങൾ അമ്മ ലൂയിസായോട് പറഞ്ഞു. അതെല്ലാം വെറും തോന്നലുകളാണെന്നു ലൂയിസാ ധരിച്ചു. ഇനിമേലാൽ അവിടെ പോകരുതെ അമ്മയുടെ വിലക്ക് അതോടെ ബർണദീത്തായ്ക്ക് ലഭിച്ചു.

എങ്കിലും ഗ്രോട്ടോയിൽ പോകണമെന്ന മനസ്സിന്റെ ശക്തമായ പ്രചോദനത്താൽ അമ്മയുടെ പ്രത്യേക അനുവാദവും വാങ്ങി 1858 ഫെബ്രുവരി 14 -ാം തിയതി ഞായറാഴ്ചബർണ്ണദീത്തായുടെ സഹോദരിയും മറ്റ് മൂന്നു പെൺകുട്ടികളും അവളോടൊപ്പം ഗ്രോട്ടോയിലെത്തി. ഈ രണ്ടാമത്തെ സന്ദർശനത്തിനു ദേവാലയത്തിൽ നിന്നെടുത്ത വിശുദ്ധ ജലവുംകൊണ്ടാണ് അവൾ ഗ്രോട്ടോയിൽ പോയത്. അവിടെയെത്തിയ ഉടൻ അവൾ ജപമാല ചൊല്ലാൻ തുടങ്ങി. ആദ്യത്തെ രഹസ്യവും പത്തു കൃപനിറഞ്ഞ മറിയവും ചൊല്ലിതീർന്ന

യുടനെ സ്വർഗ്ഗീയ റാണിയുടെ ദർശനം അവൾക്ക് ഉണ്ടായി. 'നീ ദൈവത്തിൽ നിന്ന് വന്നവളാണെങ്കിൽ ഇവിടെ നില്ക്കുക; അല്ലെങ്കിൽ, ഇവിടെനിന്നും പോകുക' എന്നു പറഞ്ഞുകൊണ്ട് തന്റെ കൈവശമുണ്ടായിരുന്ന ഹന്നാൻ വെള്ളം അവൾ ആ മഹതിയുടെ നേരെ തളിച്ചു. ആ മഹതി പുഞ്ചിരി തൂകുകയും തല കുനിക്കുകയും മാത്രം ചെയ്തു. ബർണദീത്ത വീണ്ടും ജപമാല തുടർന്നു. ജപമാല തീർന്നതും ആ ദർശനവും ഇല്ലാതായി. ഇക്കാര്യത്തിൽ വിശ്വാസമർപ്പിച്ച ഒരു സ്ത്രീ ബർണ്ണദീത്തായുടെ അമ്മയോട് അനുവാദം വാങ്ങി അവരുടെ കൂടെ ഗ്രോട്ടോയിൽ പോകുവാൻ തയ്യാറായി.



1858 ഫെബ്രുവരി 18, വ്യാഴാഴ്ച മൂന്നാമത്തെ സന്ദർശനത്തിന് തന്റെ സംരക്ഷണാർത്ഥം കത്തിച്ച മെഴുകുതിരിയും ബർണദീത്ത കൂടെ കരുതിയിരുന്നു. മാഡം മില്ലറ്റ്, ആന്റോനെറ്റ് പെയ്റററ് എന്നീ രണ്ടു സ്ത്രീകളും അവളോടൊപ്പം ഉണ്ടായിരുന്നു. ദർശന സമയം ലഭിക്കുന്ന സന്ദേശങ്ങൾ എഴുതിയെടുക്കുക എന്ന ഉദ്ദേശ്യത്തോടെ അതിനുള്ള സാധന സാമഗ്രഹികളും കൊണ്ടാണ് അവർ പോയത്. എന്നാൽ സ്വർഗ്ഗീയ യുവതി ബർണ്ണദീത്തായോട് പറഞ്ഞു: 'ഞാൻ നിന്നോടു പറയുന്ന കാര്യങ്ങളൊന്നും എഴുതിയെടുക്കേണ്ട ആവശ്യമില്ല. പതിനഞ്ച് ദിവസം അടുപ്പിച്ച് നിനക്ക് ഇവിടെ വരുവാൻ സാധിക്കുമോ?' 'അന്നുമുതൽ രണ്ടാഴ്ചത്തേയ്ക്ക് തുടർച്ചയായി ഗ്രോട്ടോയിൽ എത്താമോ എന്ന ആ മഹതിയുടെ ചോദ്യത്തിന് അവൾ സമ്മതം അറിയിക്കുകയും അങ്ങനെ ചെയ്യുകയും ചെയ്തു. യുവതി നൽകിയ ഉറപ്പിൻ പ്രകാരം സ്വർഗ്ഗത്തിൽ കാത്തിരിക്കുന്ന സന്തോഷത്തെ മനസ്സിൽ ധ്യാനിച്ചുകൊണ്ട് ബർണ്ണദീത്ത തിരികെ വീട്ടിലേക്ക് പോയി. ഈ മെഴുകുതിരി യാത്രയാണ് ഇപ്പോൾ ലൂർദ്ദിൽ ഏവരെയും അതിശയിപ്പിക്കു മെഴുകുതിരി പ്രദക്ഷിണമായി മാറിയിരിക്കുന്നത്.

1858 ഫെബ്രുവരി 19 വെള്ളി. നാലാമത്തെ ദർശനത്തിനായി പതിവുപോലെ ഗ്രോട്ടോയിലെത്തിയ ബർണദീത്തയുടെ കൂടെ അവളുടെ മാതാപിതാക്കളും ആന്റിയും ഉണ്ടായിരുന്നു. കൊന്ത ചൊല്ലാനായി തുടങ്ങിയപ്പോൾ അവളുടെ മുഖം പ്രകാശിക്കുന്നത് അവർ നേരിട്ട് കണ്ടു. ബർണ്ണദീത്തായുടെ നേരെ 'പോ'.. 'പോ'.. എന്നു പറഞ്ഞുകൊണ്ട് ഉണ്ടായ പിശാചിന്റെ ആക്രമണം ഗ്രോട്ടോയിലെ യുവതിയുടെ നോട്ടത്താൽ ഇല്ലാതായി.

1858 ഫെബ്രുവരി 20 ശനിയാഴ്ചത്തെ അഞ്ചാമത്തെ ദർശനത്തിൽ ആ സ്വർഗ്ഗീയ യുവതി ബർണദീത്തായ്ക്ക് ദിവസേന ചൊല്ലുവാനായി ഒരു പ്രാർത്ഥന ചൊല്ലിക്കൊടുത്തു പഠിപ്പിച്ചു. ആരോടും വെളിപ്പെടുത്താതെ തന്റെ മരണംവരെ ദിവസേന ആ പ്രാർത്ഥന അവൾ ചൊല്ലിയിരുന്നു.

1858 ഫെബ്രുവരി 21 ഞായറാഴ്ച ആറാമത്തെ ദർശനത്തിൽ പങ്കുചേരുന്നതിനായി ധാരാളം ആളുകൾ അവിടെ വന്നു ചേർന്നിരുന്നു. പാപികൾക്കു വേണ്ടി ദൈവത്തോടു പ്രാർത്ഥിക്കണം എന്ന് യുവതി ബർണ്ണദീത്തായോട് പറഞ്ഞു. പതിവുപോലെ അവൾ തന്റെ സമ്മതം അറിയിച്ചു. ലൂർദ്ദിലെ പ്രഗൽഭ ഭിഷഗ്വരൻ ഡോക്ടർ ഡോസസ്സും അവരോടൊപ്പം സന്നിഹിതനായിരുന്നു. ദർശനസമയത്ത് അവളുടെ നാഡിമിടിപ്പ് സാധാരണ ഗതിയിലായിരുന്നുവെന്നും സമനില തെറ്റിയ രീതിയിലുള്ള ശാരീരിക അവസ്ഥ ആയിരുന്നില്ല എന്നും ഡോക്ടർ സാക്ഷ്യപ്പെടുത്തി.

ഈ ദർശനത്തിനുശേഷം ഗ്രോട്ടോയിൽ പോകുന്നതിന് പല എതിർപ്പുകളും പലരിൽ നിന്നും അവൾക്ക് നേരിട്ടു. പതിനഞ്ച് ദിവസത്തേയ്ക്ക് തുടർച്ചയായി ഗ്രോട്ടോയിൽ ചെല്ലാമെന്ന് താൻ വാക്കു കൊടുത്തിരിക്കുതിനാൽ അത് മുടക്കുവാൻ പറ്റില്ലെന്ന് അവൾ ധൈര്യപൂർവ്വം അറിയിച്ചു.

1858 ഫെബ്രുവരി 22 തിങ്കൾ. സ്ക്കൂളിലേയ്ക്കു പോയ ബർണദീത്ത താനറിയാതെ നേരെ പോയത് ഗ്രോട്ടോയിലേയ്ക്കാണ്. ഇതുകണ്ട രണ്ടു പോലീസുകാരും കുറെ ജനങ്ങളും അവളെ പിന്തുടർന്നു. പതിവുപോലെ അവൾ മുട്ടുകുത്തി പ്രാർത്ഥിച്ചു. അന്ന് അവിടെ പ്രത്യക്ഷപ്പെടൽ ഒന്നും ഉണ്ടായില്ല. 'ഇന്നും നീ ആ യുവതിയെ കണ്ടോ' എന്ന് പോലീസുകാർ അവളോട് ചോദിച്ചു. 'ഞാൻ കണ്ടില്ല' എന്നവൾ അവരോട് മറുപടി പറഞ്ഞു. 'പോലീസിനെ കണ്ടപ്പോൾ യുവതി പേടിച്ച് സുരക്ഷിതമായ ഏതെങ്കിലും സ്ഥലത്തു പോയിട്ടുണ്ടാകും' എന്നു പറഞ്ഞ് ജനം അവളെ കളിയാക്കി.

പിറ്റേ 1858 ഫെബ്രുവരി 23 ചൊവ്വാഴ്ച ഏഴാമത്തെ ദർശനത്തിനായി മാതാപിതാക്കളുടെ അനുവാദത്തോടെ അവൾ ഗ്രോട്ടോയിലേയ്ക്ക് പോയി. ഈ ദർശനസമയത്ത് അവൾ ഗൗരവമായി എന്തോ ശ്രദ്ധിച്ചു കൊണ്ടിരിക്കുന്നത് അവിടെ കൂടിയിരുന്ന ഇരുന്നൂറോളം വരുന്ന ജനക്കൂട്ടം കണ്ടു. അവൾ തങ്ങളുടെ തൊപ്പി തലയിൽ നിന്നും ഊരി തറയിൽ മുട്ടുകുത്തി നിന്നു. ഒരു മണിക്കൂർ നീണ്ടു നിന്ന ദർശനത്തിനൊടുവിൽ 'മരണംവരെ പുറത്തു പറയരുതെന്നു' പറഞ്ഞുകൊണ്ട് മൂന്നു രഹസ്യങ്ങൾ ആ യുവതി അവളോട് പറഞ്ഞു. ബർണദീത്ത മഠത്തിൽ ചേരണമെന്നും അധികം താമസിക്കാതെ മരിക്കുമെന്നും ആ യുവതി

അവളോട് പറഞ്ഞു. എന്താണ് ദർശന സമയം യുവതി സംസാരിച്ചതെന്ന് അവർ ചോദിച്ചപ്പോൾ മൂന്നു രഹസ്യങ്ങൾ അമ്മ എനിക്കു വെളിപ്പെടുത്തി എന്നു മാത്രം അവൾ മറുപടി പറഞ്ഞു. ആ രഹസ്യങ്ങൾ അവൾ അവർക്ക് വെളിപ്പെടുത്തിയില്ല.

1858 ഫെബ്രുവരി 24 ബുധനാഴ്ച നടന്ന എട്ടാമത്തെ ദർശന സമയത്ത് നാനൂറോളം വരുന്ന ജനക്കൂട്ടത്തോട് പശ്ചാത്തപിക്കുക, പശ്ചാത്തപിക്കുക, പശ്ചാത്തപിക്കുക എന്ന് മൂന്നു പ്രാവശ്യം ബർണ്ണദീത്ത പറഞ്ഞു.

1858 ഫെബ്രുവരി 25 വ്യാഴം. ഒൻപതാമത്തെ സന്ദർശന സമയത്ത് ധാരാളം ജനങ്ങളും ബർണദീത്തായോടൊത്ത് ഉണ്ടായിരുന്നു. എങ്കിലും ആ സ്വർഗ്ഗീയ മഹതിയുടെ ദർശനം അവൾക്കു മാത്രമേ ലഭിച്ചുള്ളു. ഗ്രോട്ടോയുടെ സമീപേയുള്ള നീരുറവയിൽച്ചെ് വെള്ളം കുടിക്കാനും മുഖം കഴുകുവാനും അവിടെയുള്ള സസ്യങ്ങളിൽ നിന്ന് ഭക്ഷിക്കുവാനും സ്വർഗ്ഗീയ മഹതി അവളോട് ആവശ്യപ്പെട്ടു. എന്നാൽ, അവിടെ അങ്ങനെയൊരു നീരുറവ ഇല്ലാതിരുന്നതിനാൽ എന്തു ചെയ്യണമെറിയാതെ വിഷമിച്ചു നിന്ന ബർണദീത്തയോട് ആ സ്ത്രീ പറഞ്ഞു: 'ദൂരെയല്ല, നീ നില്ക്കുന്നിടത്തുതന്നെ'. ആ മഹതിയുടെ നിർദ്ദേശമനുസരിച്ച് അവൾ തന്റെ കൈകൊണ്ട് തറയിൽ കുഴിച്ചയുടൻ അവിടെനിന്നും കലക്കൽ വെള്ളം ഒഴുകുവാൻ തുടങ്ങി. അവൾ ആ കലക്കൽവെള്ളത്തിൽ കുറച്ചെടുത്ത് കുടിക്കുകയും മുഖം കഴുകുകയും ചെയ്തു. ആ ജലത്തിന് രോഗസൗഖ്യത്തിനുള്ള കഴിവുണ്ടെന്ന് തിരിച്ചറിഞ്ഞ് രോഗികളായ അനേകർ ആ വെള്ളത്തിൽ ദേഹം കഴുകി രോഗസൗഖ്യം പ്രാപിക്കുന്നു. ലോകത്തിന്റെ നാനാഭാഗങ്ങളിൽനിന്നും ആയിരക്കണക്കിന് മക്കൾ ആ അമ്മയുടെ സവിധത്തിൽ വന്ന് സഹായം തേടുന്നു.

1858 ഫെബ്രുവരി 26 വെള്ളി. ഗ്രോട്ടോയുടെ സമീപേ എത്തിയ ബർണദീത്തായ്ക്ക് സ്വർഗ്ഗീയ മഹതി പ്രത്യക്ഷപ്പെട്ടില്ല. പകരം താൻ ഇന്നലെ കുഴിച്ച കുഴിയിൽ നിന്നും ഒരു അരുവി കണക്കെ ജലം ഒഴുകുന്നതാണ് അവൾക്ക് കാണുവാൻ സാധിച്ചത്.

1858 ഫെബ്രുവരി 27 ശനിയാഴ്ച പത്താമത്തെ ദർശന സമയത്ത് 'പാപികൾക്കുവേണ്ടി നിലത്തു മുത്തുക' എന്നു പറഞ്ഞതനുസരിച്ച് അപ്രകാരം ചെയ്ത ബർണദീത്തായെ അനുകരിച്ച് അവിടെ കൂടിയിരു ജനക്കൂട്ടവും അപ്രകാരം ചെയ്തു.

1858 ഫെബ്രുവരി 28 ഞായറാഴ്ച നടന്ന പതിനൊന്നാമത്തെ ദർശന സമയത്ത് 'ഈ സ്ഥലത്ത് ഒരു ദേവാലയം പണിയുവാനായി ഇടവക വൈദികനോട് പറയുവാൻ സ്വർഗ്ഗീയ യുവതി ആവശ്യപ്പെട്ടു.

1858 മാർച്ച് 1 തിങ്കളാഴ്ച പന്ത്രണ്ടാമത്തെ ദർശനം നടന്നു. പൗളിൻ സാൻസ് എന്ന വ്യക്തി നിർബന്ധിച്ചതനുസരിച്ച് അവളുടെ കൊന്തയുമായിട്ടാണ് ബർണ്ണദീത്ത ഗ്രോട്ടോയിൽ എത്തിയത്. അത് കണ്ടു പിടിച്ച സ്വർഗ്ഗീയ മഹതി അതേക്കുറിച്ച് ബർണ്ണദീത്തായോട് ചോദിച്ചു.

1858 മാർച്ച് 2 ചൊവ്വാഴ്ച പതിമൂന്നാമത്തെ ദർശനം ബർണ്ണദീത്തായ്ക്ക് ലഭിച്ചു. ഗ്രോട്ടോയിലെത്തിയ സമയം മുതൽ അവർ കൊന്ത ചൊല്ലുവാൻ തുടങ്ങി. സ്തുതിപ്പിന്റെ സമയത്തൊഴികെ മറ്റെല്ലാ സമയത്തും മഹതി നിശ്ശബ്ദയായിരുന്നു.

1858 മാർച്ച് 3 ബുധനാഴ്ചയായിരുന്നു പതിനാലാമത്തെ ദർശനം നടന്നത്. 'വൈദികൻ ഒരു പള്ളി പണിയണമെന്നും അവിടേയ്ക്ക് ജനങ്ങൾ റാലിയായി വരണമെന്നും' സ്വർഗ്ഗീയ യുവതി പറഞ്ഞ കാര്യം തന്റെ ഇടവക വികാരിയായ പെറെമാൽ എന്ന പുരോഹിതനോട് പറയുവാൻ സ്വർഗ്ഗീയ മഹതി പറഞ്ഞ കാര്യം മാത്രം ബർണദീത്തായ്ക്ക് ബുദ്ധിമുട്ടായി തോന്നി. എങ്കിലും അവൾ വിവരം വികാരിയച്ചനെ അറിയിച്ചു. പള്ളി പണിയണമെങ്കിൽ ആ സുന്ദരിയായ യുവതി തന്നെത്തന്നെ വെളിപ്പെടുത്തി താൻ ആരാണെന്ന് പറയണമെന്ന് വികാരിയച്ചൻ പറഞ്ഞു.

1858 മാർച്ച് 4 വ്യാഴാഴ്ച ലഭിച്ച പതിനഞ്ചാമത്തെ ദർശനത്തിന് ഇരുപതിനായിരത്തിൽ പരം ആളുകൾ കൂടിയിരുന്നു. ബർണ്ണദീത്ത തുടർച്ചയായി ഗ്രോട്ടോയിൽ വരുന്നതിന്റെ പതിനഞ്ചാമത്തെ ദിവസമായിരുന്നു അന്ന്. എല്ലാവരും ചേർന്ന് കൊന്തയുടെ പതിനഞ്ച് രഹസ്യങ്ങളും ചൊല്ലിയതിനു ശേഷം തിരികെപ്പോയി. 'യാത്ര പറയുന്ന രീതിയിലൊന്നും ആ യുവതി പറഞ്ഞില്ല, അതുകൊണ്ട് ഞാൻ ഇനിയും ഇവിടെ വരുമെന്ന് ബർണ്ണദീത്ത കൂടെയുണ്ടായിരുന്നവരോട് പറഞ്ഞു.

1858 മാർച്ച് 25 വ്യാഴാഴ്ച അമലോത്ഭവ തിരുനാൾ ദിനം വെളുപ്പിന് അഞ്ചുമണി. അന്നായിരുന്നു. പതിനാറാമത്തെ ദർശനം നടന്നത്. ഇടവക വികാരിയുടെ നിർദ്ദേശമനുസരിച്ച് ആ മഹതിയുടെ പേര് എന്തെന്ന് ചോദിച്ച ബർണദീത്തായോട് സ്വർഗ്ഗീയ മഹതി തന്റെ പേര് വെളുപ്പെടുത്തി. ഈ ദർശനം ബർണദീത്തായുടെ വാക്കുകളിൽ: കൈകൾ തൂക്കിയിട്ടിരുന്ന സ്വർഗ്ഗീയറാണി കണ്ണുകൾ സ്വർഗ്ഗത്തിലേയ്ക്ക് ഉയർത്തി; അനന്തരം കൈകൾ മടക്കി നെഞ്ചിനുമേൽ വച്ചുകൊണ്ട് ആ മഹതി എന്നോട് പറഞ്ഞു: 'Que soy era Immaculada Councepciu" (I am the Immaculate Conception – ഞാൻ അമലോത്ഭവ ആകുന്നു). ഇത്രയും പറഞ്ഞു തീർന്ന ഉടനെ ആ മഹിത അപ്രത്യക്ഷയായി.

പതിനേഴാമത്തെ ദർശനത്തിന് 1858 ഏപ്രിൽ 7 ബുധനാഴ്ച ഒരു ആന്തരിക പ്രചോദനത്താൽവളരെ മുമ്പുതന്നെ അവൾ ഗ്രോട്ടോയിൽ എത്തി. ദർശനം ലഭിച്ചയുടൻ അവൾ സമാധിയിലായി. ഓരോ ദർശനത്തിനും മുടങ്ങാതെ അവൾ കൊണ്ടു പോയിരുന്ന മെഴുകുതിരി പതിവുപോലെ കത്തിച്ച് അവൾ കൈയിൽ പിടിച്ചിരുന്നു. ആ മെഴുകുതിരിയുടെ ജ്വാല പലപ്രാവശ്യം അവളുടെ കൈവിരലുകളിൽ പതിച്ചിട്ടും അവൾ അത് അറിയുകയോ അവൾക്ക് പൊള്ളലേൽക്കുകയോ ചെയ്തില്ല. അതൊന്നുമറിയാതെ അവൾ പ്രാർത്ഥന തുടർന്നു കൊണ്ടിരുന്നു. പ്രാർത്ഥന തീർപ്പോൾ ഡോക്ടർ ഡോസസ്സ് മറ്റൊരു തിരി കത്തിച്ച് അവളുടെ കൈയിൽ മുട്ടിച്ചു. അപ്പോൾ അവൾക്ക് ചൂട് അനുഭവപ്പെടുകയും അവൾ കരയുകയും ചെയ്തു. ഈ സംഭവം എല്ലാവരെയും അതിശയിപ്പിക്കുകയും അവരുടെ വിശ്വാസം വർദ്ധിക്കുകയും ചെയ്തു. ഇതോടെ വൈദികൻ ഗ്രോട്ടോയുടെ കാര്യങ്ങൾ ഏറ്റെടുക്കുകയും ഗ്രോട്ടോ അടച്ചിടാൻ കല്പിക്കുകയും ചെയ്തു.

കർമ്മല മാതാവിന്റെ തിരുനാൾ ദിനമായിരുന്ന 1858 ജൂലൈ 16 നായിരുന്നു പതിനെട്ടാമത്തെയും അവസാനത്തേതുമായ ദർശനം ബർണദീത്തായ്ക്ക് ലഭിച്ചത്. തന്റെ ആന്റിയോടൊപ്പം ഗ്രോട്ടോയിലേക്ക് പോയ ബർണ്ണദീത്തായ്ക്ക് അവിടെ കൂടിയിരുന്ന ജനാവലി നിമിത്തം ഗ്രോട്ടോയുടെ സമീപത്ത് തന്റെ പതിവ് സ്ഥലത്തേയ്ക്ക് കടക്കുവാൻ

സാധിച്ചില്ല. അതിനാൽ മാതൃസഹോദരിയായ ലൂസിയുമൊത്ത് ഗ്രോട്ടോയുടെ എതിരെയുള്ള 'ഗാവ്' നദിയുടെ മറുകരെ അവൾ ചെന്നു നിന്നു. അവിടെയെത്തിയ ഉടനെ സമാധിയിൽ ലഭിച്ച ബർണദീത്ത ഈ ദർശനത്തെക്കുറിച്ച് വിവരിക്കുന്നതിങ്ങനെ: 'ഞാൻ നദിയുടെ മറുകരെ, ഗ്രോട്ടോയിൽ നിന്ന് അകലെയാണ് നിന്നതെങ്കിലും മുൻ ദർശനങ്ങളിലെപോലെ ഞാൻ ഗ്രോട്ടോയുടെ സമീപത്തു നില്ക്കുന്നതായിട്ടാണ് എനിക്ക് അനുഭവപ്പെട്ടത്. ഞാൻ അപ്പോൾ ദൈവമാതാവിനെ കണ്ടു.

1664 -ാം ആണ്ട് ലൂർദ്ദിൽ നിന്ന് 200 മൈലിൽ കൂടുതൽ ദൂരെയുള്ള ഫ്രാൻസിലെ നെവേർ (Nevers) എന്ന സ്ഥലത്തുള്ള ഉപവിയുടെ സന്യാസിനി സമൂഹത്തിൽ ചേർന്ന് ഒരു സന്യാസിനിയായി ജീവിക്കുവാൻ ബർണദീത്ത തീരുമാനിച്ചു. 1866 ജൂലൈ 4 -ാം തിയതി അവൾ ലൂർദ്ദിനോടും പ്രിയപ്പെട്ട വീട്ടുകാരോടും നാട്ടുകാരോടും തന്റെ എല്ലാമെല്ലാമായിരുന്ന - ഭൂമിയിലെ തന്റെ സ്വർഗ്ഗമായി കരുതിയിരുന്ന - ആ ഗ്രോട്ടോയോടും വിടപറഞ്ഞ് വെറും 22 വയസ്സ് മാത്രം പ്രായമുള്ള ബർണദീത്ത സന്യാസ ഭവനത്തിലേയ്ക്ക് യാത്ര തിരിച്ചു. 1866 ജൂലൈ 7 ശനിയാഴ്ച രാത്രി അവൾ മഠത്തിൽ എത്തിച്ചേർന്നു. ജൂലൈ 29 ന് മേരി ബെർണാർദ് എന്ന മാമ്മോദീസാ പേരിൽ തന്നെ അർത്ഥിനിയായി സന്യാസവസ്ത്രം സ്വീകരിച്ചു. കുഞ്ഞുനാൾമുതൽ രോഗിയായിരുന്ന ബർണദീത്തായ്ക്ക് മഠത്തിൽ ലഭിച്ചതും രോഗീപരിചരണമായിരുന്നു. അധികം താമസിക്കാതെ 1866 സെപ്റ്റംബർ മാസത്തിൽ രോഗം വർദ്ധിച്ചു. 1866 ഒക്ടോബർ 25 ന് രോഗീലേപനം സ്വീകരിച്ച അവൾ ക്രമേണ രോഗവിമുക്തയായി. 1967 ൽ നൊവിഷ്യേറ്റിൽ പ്രവേശിച്ചു. 1867 ഒക്ടോബർ 20 ന് വ്രതവാഗ്ദാനം നടത്തി.

1871 ന് ബർണദീത്തായുടെ പിതാവ് ഫ്രാൻസീസ് സുബീറൂസ് മരിച്ചു. 1873 ജൂ 3 -ാം തിയതി അവളുടെ രോഗം മൂർച്ഛിച്ചതിനാൽ മൂന്നാം പ്രാവശ്യവും അവൾ രോഗീലേപനം സ്വീകരിച്ചു. 1878 ന് തന്റെ നിത്യവ്രതവാഗ്ദാനത്തിലൂടെ തന്നെത്തന്നെ പരിപൂർണ്ണമായി ദിവ്യനാഥന് സമർപ്പിച്ചു. 1879 മാർച്ച് 28 ന് രോഗം വീണ്ടും കൂടിയതിനാൽ നാലാം പ്രാവശ്യവും രോഗീലേപനം സ്വീകരിച്ചു. 1879 ഏപ്രിൽ 16 -ാം തിയതി ബുധനാഴ്ച രാവിലെ 'എന്റെ ദൈവമേ' എന്നുച്ചരിച്ചുകൊണ്ട് 35 -ാമത്തെ വയസ്സിൽ ബർണദീത്ത തന്റെ നിത്യസമ്മാനത്തിനായി വിളിക്കപ്പെട്ടു. മുപ്പതു വർഷങ്ങൾക്കുശേഷം അവളുടെ കബറിടം തുറന്നപ്പോൾ അവളുടെ ശരീരം അഴുകാതിരിക്കുന്നതാണ് കണ്ടത്. വീണ്ടും 1919 സെപ്തംബർ 22 ന് കബറിടം തുറന്നപ്പോഴും ബർണ്ണദീത്തായുടെ ശരീരം അതേ അവസ്ഥയിൽ തന്നെ ആയിരുന്നു. ഫ്രാൻസിലെ നേവോർസിൽ വി. ഗിൽഡാർഡ് മഠത്തിലെ വി. യൗസേപ്പിതാവിന്റെ ചാപ്പലിൽ ഇന്നും ബർണദീത്തായുടെ ഭൗതീക ശരീരം അഴുകാതെ ഇരിക്കുന്നു. 1938 ൽ പതിനൊന്നാം പീയൂസ് മാർപ്പാപ്പ ബർണദീത്തായെ വിശുദ്ധയായി പ്രഖ്യാപിച്ചു.

പരിശുദ്ധ ദൈവമാതാവ് പ്രത്യക്ഷപ്പെട്ട ലൂർദ്ദ് എന്ന പുണ്യസ്ഥലം ഇന്ന് അനേകായിരങ്ങൾക്ക് തങ്ങളുടെ വേദനകളിൽ ആശ്വാസമായി, രോഗങ്ങളിൽ സൗഖ്യമായി, ആവശ്യങ്ങളിൽ അത്താണിയായി മാറിക്കൊണ്ടിരിക്കുന്നു. ആ അമ്മയുടെ സവിധത്തിൽ സമർപ്പിച്ചിട്ടുള്ള യാചനകൾക്ക് ഉത്തരമില്ലാതിരുന്നിട്ടില്ല. ആ അമ്മയുടെ നേരേ നോക്കി നെടുവീർപ്പെട്ടിട്ടുള്ളവരുടെ കണ്ണുനീരുകൾ തോരാതിരുന്നിട്ടില്ല, ആ അമ്മയെ നോക്കി വിളിച്ചിട്ടുള്ളവർക്ക് മറുപടി ലഭിക്കാതിരുന്നിട്ടില്ല.

പരിശുദ്ധ അമ്മ നിത്യവും നമ്മുടെ മനോനയനങ്ങൾക്കുമുമ്പിൽ ചിത്രീകരിക്കപ്പെടുവാൻ നമുക്ക് ആഗ്രഹിച്ച് പ്രാർത്ഥിക്കാം.

പരിശുദ്ധ ലൂർദ്ദ് മാതാവേ, ഞങ്ങൾക്കു വേണ്ടി അപേക്ഷിക്കണമെ.



## ഉപകാരസ്മരണ



ഒരു വിശ്വാസി

## ഉപകാരസ്മരണ



ഒരു വിശ്വാസി

